(Malayalam)

# Satsangavum Swadhyayavum

**By SWAMI SIVANANDA**

Translated by
Pannisseri Srinivasa Kurup

First Published August 1979

PRINTED AT LIPI PRINTERS, KOTTAYAM-8

Price Rs. 8·00



Published by
Smt. P. G. Bhargavi Amma B. A., L. T.

Distributors
NATIONAL BOOK STALL
KOTTAYAM - TRIVANDRUM - ERNAKULAM - CANNANORE
TRICHUR - PALGHAT - QUILON - KOZHIKODE - ALLEPPEY

# സത്സങ്ഗവും സ്വാധ്യായവും

**സ്വാമി ശിവാനന്ദാ**

വിവർത്തനം
പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്

വിതരണം
**നാഷനൽ ബുക്ക്സ്റ്റാൾ**
കോട്ടയം
വില ക. 8.00

# അവതാരിക

സമസ്തലോകത്തിന്റേറയും ആത്മീയോന്നതിക്ക വേണ്ടി ബഹുമുഖമായ പ്രവർത്തനങ്ങളിൽ സദാ വ്യാപൃതനായി ദീർഘകാലം ഋഷികേശത്തു വാണരുളിയ സ്വാമി ശിവാനന്ദസ്വരസ്വതിയുടെ ഒരു അമൂല്യ ഗ്രന്ഥമാണ് ''സത്സങ്ഗവും സ്വാധ്യായവും'' എന്ന പേരിൽ ശ്രീ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ് മലയാളത്തിലേയ്ക്കു വിവർത്തനംചെയ്തു കേരളീയരുടെ മുമ്പിൽ സമർപ്പിക്കുന്നതു്. സ്വാമിജി മലയാളക്കരയിൽ പൊതുവേ സുപരിചിതനാണെന്നു പറഞ്ഞുകൂടാ. ആഗോളപ്രശസ്തിയാർജ്ജിക്കുവാൻവേണ്ടി അദ്ദേഹം ഒരു ആരാധകനിര സൃഷ്ടിക്കുകയോ അത്ഭുതസിദ്ധികാം കാട്ടി വിഭ്രമിപ്പിക്കുകയോ ചെയ്തിരുന്നില്ല. പക്ഷേ, വിവർത്തനരൂപത്തിൽ നമുക്ക ലഭിച്ചിട്ടുള്ള ഈ ഗ്രന്ഥം മാത്രമെങ്കിലും (അദ്ദേഹത്തിന്റെ കൃതികളുടെ എണ്ണം മുന്നൂറിൽ കുറയുകയില്ലെന്നു കോക്കുന്നു.) സശ്രദ്ധം വായിക്കുന്നവർക്ക് അതിപുരാതനകാലംമുതൽ ആർഷസംസ്ക്കാരത്തിന്റെ പ്രണേതാക്കളും പ്രവാചകരുമായി വർത്തിച്ചിട്ടുള്ള മഹാചാര്യന്മാരുടെ പരമ്പരയിലെ ഏററവും ഒടുവിലത്തെ ഈടുററ കണ്ണികളിലൊന്നാണ് സ്വാമിജി എന്നു ബോദ്ധ്യമാകുകതന്നെ ചെയ്യും.

സത്സങ്ഗവും സ്വാധ്യായവുമാണല്ലോ ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യം. സത്സങ്ഗത്തെപ്പററി സാമാന്യജനങ്ങാക്കുള്ള ബോധം തുഞ്ചത്താചാര്യന്റെ,

''കൗതുകമൊന്നിലുമില്ലിഹമഹതാം
ഭഗവദ്ഭക്തന്മാരൊടുകൂടി
ഭഗവദ്ഗുണകഥനശ്രവണങ്ങ—
ളൊഴിഞ്ഞൊരുനേരം! നാരായണ ജയ.''

എന്ന വരികളിലൊതുങ്ങിനിൽക്കുന്നതേയുള്ളു. ജന സാമാന്യത്തിനുവേണ്ടി നിർദ്ദേശിക്കപ്പെട്ട ഈ മിനിമം പരിപാടിയനുസരിച്ച് ഇന്നു് അപൂർവ്വം ചില സ്ഥലങ്ങളിൽ നടന്നുവരുന്ന സത്സംഗസഭകൾ പോലും ലക്ഷ്യഭ്രംശം സംഭവിച്ച ഒരുതരം പ്രഹസനങ്ങളായി മാറിയിരിക്കുന്നു എന്നാണു് സ്വാമിജിയുടെ അഭിപ്രായം. അതുകൊണ്ടാണു് ആദ്ധ്യാത്മികതയുടെ വിവിധതലങ്ങളിൽ വർത്തിക്കുന്നവർക്കു വേണ്ടി ഈശ്വരസാക്ഷാൽക്കാരത്തിലേയ്ക്കുനയിക്കുന്ന വ്യത്യസ്തമാർഗ്ഗങ്ങൾ അദ്ദേഹം ചൂണ്ടിക്കാട്ടുന്നതു്.

"സത്" എന്നു പറയുന്നതു് മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചത്തിൽ മാററമില്ലാതെ വർത്തിക്കുന്ന ഏകസത്യവസ്തുവായ "ബ്രഹ്മമാ"ണെന്നും അതുകൊണ്ടു് സത്സംഗം എന്ന പദത്തിന്റെ അർത്ഥം "ഭഗവാനുമായി കൂടിക്കഴിയുക, അല്ലെങ്കിൽ ബ്രഹ്മത്തിൽ ദൃഢനിഷ്ഠനായിരിക്കുക" എന്നാണെന്നും "യഥാർത്ഥ ജ്ഞാനികളുടെ— പുണ്യാത്മാക്കളുടെ— സമ്പർക്കം ഇതിനു സഹായകമായാൽ അതും സത്സംഗമായി പരിഗണിക്കാ"മെന്നും സ്വാമിജി വ്യമാക്കുന്നുണ്ടു്. "പുണ്യാത്മാക്കളുമായുള്ള സമ്പർക്കം അവർ രചിച്ചിട്ടുള്ള സൽഗ്രന്ഥങ്ങളിലൂടെ പരോക്ഷമായി സാധിച്ചാലും പോരായ്കയില്ല. അവിടെയാണു് സ്വാദ്ധ്യായത്തിന്റെ പ്രസക്തി. സദ്ഗ്രന്ഥങ്ങൾ അവയുടെ നിർമ്മാതാക്കളായ മഹാത്മാക്കളുടെ മാനസസന്താനങ്ങളാണല്ലോ. അതുകൊണ്ടു് അവ ഭക്തിയോടും ശ്രദ്ധയോടും പാരായണം ചെയ്യുന്നതും സത്സംഗത്തിന്റെ ഒരു പ്രകാരഭേദം തന്നെ."

യഥാർത്ഥ മഹാത്മാരെ കണ്ടുപിടിക്കുന്ന കാര്യത്തിൽ അശിക്ഷിതരായ സാമാന്യജനങ്ങൾക്കു സംഭവിക്കാവുന്ന പ്രമാദങ്ങൾ സ്വാമിജി സുദീർഘമായി തന്നെ പ്രതിപാദിക്കുന്നുണ്ടു്. കാഷായവസ്ത്രവും കമണ്ഡലുവും കാനനവാസവും രുദ്രാക്ഷമാലയും

അദ്ഭുതസിദ്ധിപ്രദർശനവുമൊന്നും മഹത്വത്തിന്റെ മുദ്രയായി അദ്ദേഹം അംഗീകരിക്കുന്നില്ല. മാല, പരബ്രഹ്മമെന്നീ പദങ്ങളാൽ മാലകോർക്കുന്ന വാങ്മയ വേദാന്തത്തോട് അദ്ദേഹത്തിന് അമർഷവും അവജ്ഞയും മാത്രമേ ഉള്ളു. പ്രാപഞ്ചികകാര്യങ്ങളിൽ നിരന്തരം വ്യാപരിച്ചുകൊണ്ടിരിക്കുന്ന ഗൃഹസ്ഥന്മാർക്കും ഭരണഭാരം ചുമക്കുന്ന രാജാക്കന്മാർക്കുപോലും സത്സംഗസൗഭാഗ്യംദുഷ്പ്രാപമല്ല. "സാമ്രാജ്യച്ചെങ്കോലുകൊണ്ടേ തുഴഞ്ഞുപോയ്" സംസാരം പിന്നിട്ട ജനകമഹാരാജാവിന്റെ മഹനീയമാതൃക നമ്മുടെ മനസ്സിലുണ്ടല്ലോ.

മഹാത്മാക്കളുടെ ലക്ഷണനിർണ്ണയം ചെയ്യുമ്പോഴും "നേതി നേതി" എന്നു പലതും തള്ളിക്കളഞ്ഞശേഷം സ്വാമിജി പറയുന്നു: "മനസ്സു പതറാത്തവരും പണക്കൊതി വിട്ടവരും ആശകളെ കീഴടക്കിയവരും ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും നിയന്ത്രിച്ചവരും ജീവിതത്തെ ഈശ്വരനു സമർപ്പിച്ചവരും ഒന്നിലും ഒരുകാംക്ഷയുമില്ലാത്തവരും സന്തോഷത്തിലും സങ്കടത്തിലും ഒരുപോലെ വർത്തിക്കുന്നവരും യമനിയമാദികളിൽ സമ്പന്നരും കൈയിൽ കിട്ടുന്ന എന്തുകൊണ്ടും സംതൃപ്തരും ആകുന്നു പവിത്രാത്മാക്കൾ."

സത്സംഗവും സ്വാധ്യായവും എന്നുമാത്രമാണ് ഗ്രന്ഥനാമമെങ്കിലും ആദ്ധ്യാത്മിക ജീവിതത്തിന്റെ പല മേഖലകളിലേയ്ക്കും ഈ അമൂല്യകൃതി വെളിച്ചം വീശുന്നുണ്ട്. യഥാർത്ഥമായ സത്സംഗത്തിന്റെ ഫലം പരോക്ഷമായിട്ടാണെങ്കിലും ഈ ഗ്രന്ഥത്തിൽനിന്ന് അനുവാചകർക്കു ലഭിക്കാതിരിക്കുകയില്ലെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

ഈ പുസ്തകം മലയാളത്തിലാക്കി പ്രസിദ്ധീകരിച്ചാൽ മാടക്കടകളിൽ തൂങ്ങുന്ന മാസികകളും വാരി

കകളുംപോലെ നിമിഷങ്ങൾക്കകം വിററഴിയുമെന്നു് എനിക്കു് വിശ്വാസമില്ല. ജീവിക്കുവാനുള്ള വ്യഗ്രതയിൽ "ജീവിതമെന്തു്? എന്തിനു്?" എന്നീ ചോദ്യങ്ങൾ ജീവിതത്തിൽ ഒരിക്കൽപോലും നമ്മെ അലട്ടാറില്ലല്ലോ. എങ്കിലും, ലക്ഷത്തിലൊരാൾക്കെങ്കിലും ഇതു പ്രയോജനപ്പെട്ടമെങ്കിൽ അത്രയുമായി. സൽഗ്രന്ഥങ്ങളെപ്പററി അതിൽ കൂടുതൽ പ്രതീക്ഷിക്കുന്നതു് അത്യാഗ്രഹമാണു്.

ഇനി തർജ്ജമയുടെ കാര്യം. 'സത്സംഗവും സ്വാധ്യായവും' മുഴുവൻ വായിച്ചുകഴിഞ്ഞപ്പോൾ ഗ്രന്ഥത്തിനുപററിയ പരിഭാഷകനെയും പരിഭാഷകനുപററിയ ഗ്രന്ഥവും കിട്ടിയെന്നാണ തോന്നിയതു്. താൻ സ്വയമേറെറടുത്ത കൃത്യം ശ്രീ കുറുപ്പു് ഭംഗിയായിത്തന്നെ നിർവ്വഹിച്ചിട്ടുണ്ടു്. ആശയച്ചോർച്ച അശേഷമില്ല. ചില ഭാഗങ്ങൾ തർജ്ജമതന്നെയാണോഎന്നു സംശയിക്കത്തക്കവിധം ഗദ്യശൈലിക്കു് ആർജ്ജവവും സാരള്യവുമുണ്ടു്. മഹാപണ്ഡിതനായ പന്നിശ്ശേരിയുടെ പുത്രനു് താൻ കൈകാര്യം ചെയ്യുന്ന വിഷയത്തോടു് പരമ്പരാഗതമായ ആത്മബന്ധമുള്ളതുകൊണ്ടു് ഇക്കാര്യത്തിൽ അദ്ദേഹത്തിനു സിദ്ധിച്ച വിജയം ആരെയും അത്ഭുതപ്പെടുത്തുമെന്നു തോന്നുന്നില്ല.

ഈ അമൂല്യഗ്രന്ഥം അതർഹിക്കുന്ന ഭക്ത്യാദരങ്ങളോടെ ഞാൻ കൈരളീസമക്ഷം അവതരിപ്പിക്കുന്നു.

വി. എ. നാരായണപിള്ള.

ആലപ്പുഴ
27-6-1979.

# അഭിപ്രായം

ഋഷീകേശത്തിലെ ശിവാനന്ദസ്വാമികൾ ആധുനികയുഗത്തിലെ അസാധാരണനായ ഒരു ഋഷിവര്യനാണ്. സാധാരണക്കാർക്കും ഏററവും അഭിഗമ്യനും പ്രിയംകരനുമായിരുന്നു എന്നതാണ് അദ്ദേഹത്തിന്റെ അസാധാരണത്വം. തന്റെ സന്യാസത്തിനു് ദിവ്യമായ പരിവേഷം ചാർത്തിക്കൊണ്ടു് മനുഷ്യരെ വിഭ്രമിപ്പിക്കാൻ അദ്ദേഹം ഒരിക്കലും തുനിഞ്ഞില്ല. വേദാന്തതത്വങ്ങളെ അതിസരളമായും പ്രായോഗികമായും വ്യാഖ്യാനിക്കുന്നതിൽ അദ്ദേഹത്തെപ്പോലെ അധികംപേർ വിജയിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ശരീരത്തെയും മനസ്സിനെയും ഫലവത്തായി ചികിത്സിക്കാൻ കഴിവുള്ള ഒരു ഭിഷഗ്വരൻ എന്ന നിലയ്ക്കു തന്നെയാണു് അദ്ദേഹം ദൈനംദിനപ്രശ്നങ്ങളെ സമീപിച്ചതു്.

തന്റെ പ്രായോഗികനിർദ്ദേശങ്ങളെ പ്രചരിപ്പിക്കുന്നതിനുവേണ്ടി അനവധി ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു. ആയിരക്കണക്കിനു ലേഖനങ്ങളെഴുതി. അവ എത്രയോ സംശയാത്മാക്കളെ ആത്മബോധമുള്ളവരാക്കി.

എന്റെ സുഹൃത്തും പണ്ഡിതവര്യനായ പന്നിശ്ശേരി നാണുപിള്ളയുടെ പുത്രനുമായ ശ്രീ ശ്രീനിവാസക്കുറുപ്പ് സ്വാമികളുടെ സരളമധുരമായ ഗ്രന്ഥങ്ങളിലൊന്നു് ഇതാ നല്ല മലയാളത്തിൽ പരിഭാഷപ്പെടുത്തി നമുക്കു തന്നിരിക്കുന്നു. ഈ പരിഭാഷ വളരെ ഉത്സാഹത്തോടെയാണു് ഞാൻ വായിച്ചുനോക്കിയതു്. ഇത്തരം വേദാന്തവിഷയങ്ങളെ പരിഭാഷപ്പെടുത്തി അവതരിപ്പിക്കാൻ വേണ്ട വേദാന്ത പാണ്ഡിത്യവും ഭാഷാപാണ്ഡിത്യവും ശ്രീ കുറുപ്പിനുണ്ടെന്നു് ഈ പുസ്തകം വായിക്കുന്ന ആർക്കും ബോധ്യപ്പെടും. നമ്മുടെ നാട്ടിൽ അങ്ങിങ്ങായി പ്രവർത്തിക്കുന്ന സത്സംഗസഭകൾക്കു് ഒരൊന്നാന്തരം മാർഗ്ഗപ്രദർശിനിയായിത്തീരട്ടെ ഈ പുസ്തകം.

എസ്. ഗുപ്തൻനായർ

ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
31-3-1973

## മുഖവുര

'സത്സങ്ഗവും സ്വാധ്യായവും' എന്ന ഈ ചെറുപുസ്തകം ഋഷീകേശം ശ്രീ ശിവാനന്ദസരസ്വതി സ്വാമികളുടെ മുന്നൂറിൽപരം ഗ്രന്ഥങ്ങളിൽ ആകൃതി കൊണ്ടു് ചെറുതെങ്കിലും പ്രകൃതികൊണ്ടു മഹത്തായ "Satsanga and Swadhyaya" എന്ന ഗ്രന്ഥത്തിന്റെ ഒരു എളിയ വിവർത്തനമാണു്. പതിമ്മൂന്നു മുഖ്യ ശീർഷകങ്ങളിൽ അമ്പത്തിമൂന്നു ഉപശീർഷകങ്ങൾ ഉൾക്കൊള്ളുന്ന പ്രഥമഭാഗവും രണ്ടു മുഖ്യ ശീർഷകങ്ങളിൽ പതിനഞ്ചു് ഉപശീർഷകങ്ങൾ ഉൾക്കൊള്ളുന്ന ദ്വിതീയഭാഗവും ഇതിൽ കാണാം. പ്രഥമ ഭാഗകർത്താവായ ശ്രീ ശിവാനന്ദസരസ്വതി സ്വാമികളുടെ ശിഷ്യപ്രധാനനും ഇപ്പോഴത്തെ ഡിവൈൻ ലൈഫ് സൊസൈററി അദ്ധ്യക്ഷനുമായ ശ്രീ ചിദാനന്ദസരസ്വതി സ്വാമികൾ ആകുന്നു ദ്വിതീയ ഭാഗകർത്താവു്. രണ്ടിന്റേയും രചന അക്ലിഷ്ടസുന്ദര ശൈലിയിലുമാണു്.

## ശ്രീ ശിവാനന്ദസരസ്വതിസ്വാമികൾ

തിരുനൽവേലി പട്ടമടഗ്രാമത്തിൽ സുപ്രസിദ്ധ പണ്ഡിതനും അദ്ധ്യാത്മജ്ഞാനവിശിഷ്ടനുമായ അപ്പയ്യദീക്ഷിതരുടെ കുടുംബത്തിൽ 1887 സെപ്തംബർ 8-ാനു- ഒരു കുപ്പുസ്വാമി പിറന്നു, പി. എസ്. വെങ്കു അയ്യരുടേയും പാർവ്വതിഅമ്മാളുടേയും ഇളയ മകനായി. വൈദ്യശാസ്ത്ര വൈദഗ്ദ്ധ്യം നേടി ഗ്രന്ഥങ്ങൾ എഴുതിയും ചികിത്സ നടത്തിയും കുറെ നാൾ സിംഗപ്പൂരിൽ കഴിഞ്ഞുകൂടിയശേഷം ആത്മീയ മാർഗ്ഗസഞ്ചാരോൽസുകനായി സ്വാമി ഭാരതത്തിൽ തി

രിച്ചെത്തി. 1924 ജൂലൈ 1_ാംനു- മഹാത്മാവായ വിശ്വാനന്ദസ്വാമികളെ കണ്ടുമുട്ടുകയും സർവ്വസംഗ പരിത്യാഗപൂർവ്വമായ സന്യാസവും ശിവാനന്ദ സരസ്വതി എന്ന യോഗനാമവും അദ്ദേഹത്തിൽ നിന്നു് ആർജ്ജിക്കുകയുമുണ്ടായി. പിന്നെ വർഷങ്ങളോളം ഘോരതപസ്യചെയ്തു് മനോനാശമാർന്നു് ആത്മസാക്ഷാൽക്കാരം തേടി. എന്നിട്ടും സാധു രോഗി ശുശ്രൂഷയിൽ നിരതനായിരുന്ന അദ്ദേഹം തന്റെ ആത്മചൈതന്യം പരക്കെ പ്രകാശിപ്പിക്കാൻ ഭാരതം ആകെ പരിവ്രാജകനായി സഞ്ചരിച്ചു. മടങ്ങിവന്ന ശേഷം ഇപ്പോഠം സുപ്രശസ്തമായിരിക്കുന്ന ശിവാനന്ദാശ്രമം ഋഷികേശത്തു സ്ഥാപിച്ചു. 1936_ൽ എല്ലാ മതങ്ങളുടേയും അടിസ്ഥാനതത്വങ്ങഠം ഉഠംക്കൊള്ളിച്ചുകൊണ്ടുള്ള ഡിവൈൻ ലൈഫ് സൊസൈററി അദ്ദേഹം രൂപീകരിച്ചു. അതിന്റെ ശാഖകഠം ഇന്നു് ലോകമാസകലം വ്യാപിച്ചിട്ടുണ്ടു്. യോഗ വേദാന്തഭക്തിപരങ്ങളായ നിരവധിലഘുലേഖകഠം പലേ ഭാഷകളിൽ പ്രസിദ്ധീകരിച്ചു് സകല രാജ്യങ്ങളിലും വിതരണം ചെയ്തു.

1938_ൽ ഡിവൈൻ ലൈഫ് മാസികയും 1949_ൽ യോഗവേദാന്തവന അക്കാഡമിയും സ്വാമിജി തുടങ്ങി. ഒരു സൗജന്യ നേത്രചികിൽസാ ആശുപത്രിയും നടപ്പിലാക്കി. കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം ഇവയുടെ പരിശീലനം വഴി കൈയും തലയും ഹൃദയവും ഒപ്പം വികസിപ്പിക്കുകയായിരുന്നു സ്വാമികളുടെ സമന്വയ യോഗത്തിന്റെ രഹസ്യം. 1953_ൽ അദ്ദേഹം ഒരു ലോകമത സമ്മേളനം വിളിച്ചുകൂട്ടി. 300—ൽപരം ആദ്ധ്യാത്മിക ഗ്രന്ഥങ്ങഠം അദ്ദേഹത്തിന്റേതായുണ്ടു് മിക്കവാറും എല്ലാം തന്നെ ലോകഭാഷകളിലൊക്കെ വിവർത്തിതവുമാണു്. ഭൂഗോളമാകെ നാനാജാതി മതസ്ഥരായ ശിഷ്യസംഘം അദ്ദേഹത്തിനുണ്ടു്. എല്ലാ പ്രശ്ന

ങ്ങൾക്കു മറുപടി എഴുതുക, അഭയാർത്ഥികളായ സന്ദർശകരെ സ്വീകരിച്ച് ആശ്വസിപ്പിക്കുക, സ്ട്രേറ്റിലും ടേപ്പിലും സന്ദേശങ്ങൾ എവിടേയും എത്തിക്കുക തുടങ്ങി വിശ്രമം എന്തെന്നറിയാത്ത ആ ഊർജ്ജസ്വലജീവിതം 1963-ജൂലൈ 14-ാനു- എന്നന്നേക്കുമായി നിലച്ചു-ആ ജീവകാരുണ്യമൂർത്തി ആ ആത്മജ്ഞാനസാഗരം, ആ സാർവ്വലൗകിക സാഹോദര്യപ്രവാചകൻ, ആ കർമ്മയോഗികളിൽവച്ച് ഉത്തമകർമ്മയോഗി മഹാസമാധിയടഞ്ഞു. അദ്ദേഹത്തിന്റെ ദിവ്യജീവനസന്ദേശം പഞ്ചപദങ്ങളിൽ ഇങ്ങനെ സംഗ്രഹിക്കാം—സേവിക്കുക, സ്നേഹിക്കുക, ശുദ്ധിചെയ്യുക, ധ്യാനിക്കുക, സാക്ഷാൽക്കരിക്കുക.

## ശ്രീ ചിദാനന്ദസ്വാമികൾ

ശ്രീനിവാസറാവുവിന്റേയും സരോജിനിയുടേയും മകനായി 1916 സെപ്തംബർ 24-ാംതീയതി ശ്രീധരറാവു ഭൂജാതനായി. ലയോള കോളേജിൽ നിന്നും B. A. ബിരുദം നേടിയ ബാലൻ ക്രിസ്തുഭഗവാന്റേയും അപ്പോസ്തലന്മാരുടേയും മററും ആദർശങ്ങൾ ഹിന്ദുമതാദർശങ്ങളുമായി സമന്വയിപ്പിച്ചു. ബൈബിൾ അദ്ധ്യയനം, അദ്ദേഹത്തിനു് വേദം, ഉപനിഷത്തു്, ഭഗവദ്ഗീത എന്നിവയുടെ അഭ്യാസംപോലെതന്നെ പ്രധാനമായിരുന്നു. അദ്ദേഹം കൃഷ്ണനിൽ ക്രിസ്തുവിനെ ദർശിച്ചു. കുഷ്ഠരോഗചികിത്സാരസികനായ റാവു 1937-ൽ ശിവാനന്ദാശ്രമത്തിൽ ചേർന്നു് ഡിസ്പെൻസറിയുടെ ചുമതലക്കാരനായി. പിന്നീടു് യോഗവേദാന്തവനവിജ്ഞാന കേന്ദ്രത്തിൽ രാജയോഗപ്രൊഫസറും വൈസ്ചാൻസലറുമായി. ഡിവൈൻ ലൈഫ് സൊസൈററിയുടെ കാര്യദർശിയാകാനും പിന്നെ അധികം താമസിച്ചില്ല. 1949 ജൂലൈ 10-ാംതീയതി ഗുരുപൗർണ്ണമിദിവസം ചിദാനന്ദസ്വാമികൾ എന്ന യോഗനാമത്തിൽ ആ ശ്രീധരറാവുവിനെ

ശ്രീ ശിവാനന്ദസരസ്വതിസ്വാമികൾ തൻെറ സന്യാസപരമ്പരയിൽ ചേർത്തു. 1959 മുതൽ 3 കൊല്ലം ഗുരുദേവസന്ദേശ പ്രചരണാർത്ഥം പാശ്ചാത്യ പര്യടനം നടത്തി ശ്രീ ചിദാനന്ദസ്വാമികൾ. ആചാര്യസമാധിക്കു ശേഷം അദ്ദേഹം ഡിവൈൻ ലൈഫ് സൊസൈററി അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടു. സർവ്വസംഗപരിത്യാഗശീലം, ആത്മസമർപ്പിത സേവനോത്സുകത, വിശ്വപ്രേമം എന്നിവ അസംഖ്യംമുമുക്ഷുക്കളിൽ പകർന്നു അദ്ദേഹം. പിന്നീട് ആ ആദർശങ്ങൾ ആഗോളവ്യാപ്തമാക്കാൻ വിപുല ദേശാടനം തന്നെ നടത്തി. ഇങ്ങനെ ഗുരുദേവ സന്ദേശപ്രചരണം തൻെറ ജീവിതോദ്ദേശമാക്കി ഒരു ഉൽകൃഷ്ടസന്ന്യാസജീവിതം നയിച്ചുകൊണ്ടു് ഏവർക്കും പ്രേമഭാജനമായി ശ്രീ ചിദാനന്ദസരസ്വതി സ്വാമികൾ വാണരുളുന്നു.

## വിവർത്തനത്തെപ്പററി

ഇത്രയും മഹത്വമുള്ള ഗുരുശിഷ്യന്മാരുടെ അനർഘോർപദേശങ്ങൾ വ്യാപിച്ചുകിടക്കുന്ന ഈ സത്സങ്ഗവും സ്വാധ്യായവും ഇതുവരെ മലയാളഭാഷയിൽ വന്നിട്ടില്ലെന്നാണു് അറിയുന്നതു്. അതുകൊണ്ടു്, എനിയ്ക്കു് വായിച്ചാസ്വദിക്കുവാനിടയായ ആ ഗ്രന്ഥം ആംഗലഭാഷാനഭിജ്ഞരായ സഹോദരങ്ങൾ കൂടി പങ്കിടണമെന്ന ഒരേ ഒരു ചിന്തയും എൻെറ ഈ വിവർത്തനത്തിനു് പ്രേരകമാണു്. ആശയം ചോർന്നു പോകാതെ കഴിവതും ലളിതമായി ഭാഷാന്തരം ചെയ്യാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്. അതിൻെറ വിജയം നിശ്ചയിക്കേണ്ടതു് അനുവാചകരാണല്ലോ മലയാളികളിലാർക്കെങ്കിലും ഇതു കൊണ്ടൊരുഗുണമുണ്ടാകുമെങ്കിൽ ഞാൻ കൃതകൃത്യനായി.

ഇതിൻെറ മൂലഗ്രന്ഥം തന്നും വിവർത്തനം ചെയ്താൽ പ്രസിദ്ധം ചെയ്യാമെന്നു് ഏററും. എന്നെ ഇതിലേക്കിറക്കിയതു് സർവ്വസദ്ഗുണ സങ്കേതമായ അദ്ധ്യാത്മമാർഗ്ഗനിരത റിട്ട: ഡി. ഇ. ഒ. മാരാരി

ത്തോട്ടം ശ്രീമതി പി.ജി. ഭാർഗ്ഗവിയമ്മയാണ്. ഏ താനും നാരംകൊണ്ട് ആ കൃത്യം ഞാൻ നിർവ്വഹിച്ചു എന്നാൽ, വേണ്ട ഭാഷാപണ്ഡിതി പോരാതിരുന്ന എനിക്ക് അതിൻെറ രചന നിരബാധമാകില്ലാ എന്നു തോന്നി. അതിനാൽ, എന്നിൽ ഇതരാധിക വാത്സല്യം ചൊരിയുന്ന എൻെറ ഉത്തമഗുരുനാഥനാ യ ആംഗല കേരളഭാഷാവിദഗ്ദ്ധമണി ശ്രീമാൻ: വി. ഏ. നാരായണപിള്ള എം. എ. എൽ. ററി. അവർകളെ കാണിച്ച് ആവശ്യഭേദഗതികരം വരു ത്തി. അദ്ദേഹം എൻെറ അഭ്യർത്ഥന അനുസരിച്ച് കാര്യമാത്രപ്രസക്തമായ ഒരു അമൂല്യ അവതാരിക യും സമ്മാനിച്ചു. അനുപമമായ ആ അനുഗ്രഹത്തിനു് അദ്ദേഹത്തിൻെറ പാദാംബുജങ്ങളിൽ ഈ എളിയശി ഷ്യൻെറ അനന്ത നമസ്ക്കാരം. ആ പ്രസിദ്ധ നിരൂ പണകർമ്മണനായ റിട്ട:പ്രൊ:എസ്. ഗുപ്തൻനായർ ഒരു അഭിപ്രായവുംനല്കി ഇതിനെ ധന്യമാക്കി. ആ ഗുണൈക കലുബ്ധനായ മാന്യസഹൃദയവരേണ്യനു എൻെറ വിനയകൃതജ്ഞതനിർഭരമായകൂപ്പുകൈകരം.

ശാന്തതയും ആർജ്ജവവും സുജനതയും ലാളിത്യ വും കൊണ്ട് അനുഗ്രഹീതനും ഇംഗ്ലീഷുഭാഷാസവ്യ സാചിത്വം അനുപമാദ്ധ്യാപനസാമർത്ഥ്യം എന്നി വയാൽ സുവിദിതനും. wandering in the himalayas തുടങ്ങിയ വിവർത്തന ഗ്രന്ഥങ്ങളിലൂടെ കാ ലിത പ്രഥനം എനിക്ക് സർവ്വഥാ സമാദരണീയനു മായ ശിഷ്യവാത്സല്യനിധി, കോതമംഗലം ററി. എൻ. കേശവപിള്ളസാർ എൻെറ പരിഭാഷ യെപ്പററി കേരംക്കാൻ ഇടയായപ്പോരം അതു് ഒന്നു കാണാൻ കൗതുകം കാണിച്ചു. അതനുസരിച്ച് പുസ്ത കവുമായി അദ്ദേഹത്തിൻെറ വസതിയിൽ എത്തിയ എന്നെ ചിലനാരം കൂടെ താമസിപ്പിച്ച് മൂലംവച്ച് ആ കൃതി ആദ്യവസാനം നിഷ്കൃഷ്ടമായി നോക്കി, ഒരു മിനുക്കു പണിയെല്ലാം ചെയ്തു തിരിച്ചേല്പിച്ചു. അങ്ങനെ അനപേക്ഷിതം അദ്ദേഹം ഇതിൽ കാണി

ച്ച ശുഷ്ക്കാന്തി എനിക്കു് ഒരിക്കലും വിസ്മരിക്കാവതല്ല. അതുകൊണ്ടു്, ആ സ്മൃതി നിലനില്ക്കത്തക്കവണ്ണം ആ ശുദ്ധാത്മാവിനു് സപ്രശ്രയം സമർപ്പിച്ചു കൊണ്ടാണു് ഈ ഗ്രന്ഥം പ്രകാശിപ്പിക്കുന്നതു്. അദ്ദേഹത്തിന്റെ ആത്മാവു് എന്നെ സർവ്വദാ അനുഗ്രഹിക്കുമാറാകട്ടെ.

ഇങ്ങനെ ഏതാണ്ടെല്ലാം ഒരുമാതിരി പ്രസിദ്ധീകരണ യോഗ്യത വരുത്തിയശേഷം ഇതിന്റെ കാരയിത്രിയും എന്നിൽ സവിശേഷ വത്സലയുമായ ആ വന്ദ്യസോദരിയെ ഞാൻ വിവരം അറിയിച്ചു. ധനത്തിന്റെ സദുപയോഗം സംസാരബന്ധവിച്ഛേദകമായ കാര്യങ്ങളിൽ സഹായിക്കുന്നതു കൊണ്ടേ പൂർണ്ണമാകയുള്ളു എന്നു നന്നായി അറിയുന്ന ആ വിവേകവാരിനിധി പിന്നെ അത്ര വിളംബിച്ചില്ല, പ്രസാധനാവശ്യമായ അർത്ഥപ്രസാദനം കൊണ്ടു് തീർണ്ണപ്രതിജ്ഞയാകാൻ. ഏവം വിധം ഈ പുസ്തകം, ഇതേ, വെളിച്ചം കാണുകയായി. ഭാഷാന്തരീകരണാർത്ഥം പുസ്തകം തന്നും പ്രചോദിപ്പിച്ചും പ്രസാധനഭാരം ഏററും കലവറ കൂടാതെ എന്നെ പ്രോത്സാഹിപ്പിച്ച ആ ആദർശശാലിനിയായ യോഗിനിക്കു് എന്റെ സുവിനീത നാമോവാകങ്ങൾ. ഇതിൽ ദർശനയോഗം എന്നഭാഗം തർജ്ജമയിൽ വിട്ടിരിക്കയാണു്. അവിടെ പേരുപറഞ്ഞിട്ടുള്ള മഹാത്മാക്കൾ പലരും ഇന്നു ജീവിച്ചിരിപ്പുള്ളവരയായിരുക്കുമല്ലോ.

ഈ ഗ്രന്ഥത്തിന്റെ ഒന്നാംപതിപ്പു് അച്ചടിക്കാൻ കനിഞ്ഞനുവാദം നല്കിയ ഋഷീകേശം ഡിവൈൻ ലൈഫ് സൊസൈററിയോടും ഇത്രയും ഭംഗിയായി പ്രസാധനം സാധിച്ചുതന്ന കോട്ടയം സാഹിത്യ പ്രവർത്തക സഹകരണ സംഘത്തോടും എനിക്കുള്ള അവ്യാജമായ നന്ദി ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

പ്രാപഞ്ചിക ദുഃഖം ഒഴിവാകാനുള്ള മാർഗ്ഗത്തിൽ സഞ്ചരിക്കാൻ ആഗ്രഹിക്കുന്ന ആർക്കും ഈ ഗ്രന്ഥം ഉതകുമാറാകേണമേ എന്ന പ്രാർത്ഥനയോടും ഇനിയും എന്റെ അനവധാനതയാലോ മറ്റോ വല്ല വൈകല്യവും ഇതിൽ അവശേഷിക്കുന്നുണ്ടെങ്കിൽ സജ്ജനങ്ങൾ പൊറുക്കുമാറാകേണമേ എന്ന അപേക്ഷയോടും അവരുടെ സമക്ഷം ഈ ചെറുകൃതി സപ്രണാമം സമർപ്പിച്ചുകൊള്ളുന്നു.

**വിവർത്തകൻ**

കരുനാഗപ്പള്ളി
**8-7-1979.**

# സമർപ്പണം

സ്വതവേ ശാന്തശീലനും സുജനാവതംസവും അദ്ധ്യാപകോത്തംസവും എന്നിൽ സവിശേഷ കാരുണ്യവാനും ആംഗലഭാഷാവിചക്ഷണനു മായ ഇൻററർമീഡിയററ് കോളേജ് വൈസ് പ്രിൻസിപ്പാൾ പരേതൻ കോതമംഗലം വെങ്കലത്തുമഠത്തിൽ ററി. എൻ. കേശവപിള്ള അവർകൾക്ക് എൻെറ ഈ സത്സംഗവും സ്വാധ്യായവും ബാഷ്പാവിലാക്ഷനായി ആദരാഞ്ജലിപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്

സത്സംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമ്മോഹത്വം
നിർമ്മോഹത്വേ നിശ്ചലതത്വം
നിശ്ചലതത്വേ ജീവന്മുക്തി:

(ഭജഗോവിന്ദസ്തോത്രം – ആദിശങ്കരാചാര്യർ)

മഹാത്മാക്കളുടെ സമ്പർക്കം പുലർത്തുന്നതു വഴി ഒരാൾ നിസ്സംഗനാകുന്നു. അവന് അപ്പോൾ വൈരാഗ്യം ഉണ്ടാകുന്നു. പ്രാപഞ്ചികന്മാരുടെ സംസർഗ്ഗം അവൻ ഇഷ്ടപ്പെടുന്നില്ല. പിന്നെ അവൻ നിർമ്മോഹത്വാവസ്ഥയെ പ്രഖ്യാപിക്കുന്നു. അവൻ മായയിൽ നിന്നു മുക്തനാകുന്നു. പിന്നീട് അവന്റെ മനസ്സ് അചഞ്ചലവും ഏകാഗ്രവുമാവുകയും അവൻ സ്വസ്വരൂപത്തിൽ, സത്താമാത്രത്തിൽ, ലയിക്കുകയും ചെയ്യുന്നു. അങ്ങനെ ഒടുവിൽ അവൻ മുക്തി നേടുന്നു.

"കസ്തരതി കസ്തരതി മായാം? യഃസംഗം ത്യജതി, യോമഹാനുഭാവം സേവതേ, നിർമ്മമോ ഭവതി."

മായയെ ആരു കടക്കുന്നു? ആരു ജയിക്കുന്നു? ദുഷ്ടജനസംസർഗ്ഗത്തെ ഉപേക്ഷിക്കുന്നവൻ, മഹാമനസ്ക്കരുമായി സഹകരിക്കുന്നവൻ, മമതയിൽനിന്നും സ്വതന്ത്രനായവൻ- അവൻ മാത്രം.

"മഹത്സംഗസ്തു ദുർല്ലഭോ/ ഗമ്യോ, മോഘശ്ച."

മഹാത്മാക്കളുടെ സമ്പർക്കം സമ്പാദിക്കുക വളരെ പ്രയാസമത്രെ. മഹത്തുക്കളുടെ സംഘത്തിൽ മനുഷ്യർ ആനയിക്കപ്പെടുന്നതെപ്പോഴെന്നു അറിയാനും പ്രയാസംതന്നെ. എന്നാൽ, ഒരിക്കൽ ലഭിച്ചു കഴിഞ്ഞാൽമഹാത്മാക്കളുടെ സമാഗമംഫലഹീനമാകുന്നില്ല

"ലഭ്യതേ/പിതത്കൃപയൈവ"

ഈശ്വരകൃപകൊണ്ടു മാത്രമേ മഹൽസംസർഗ്ഗം സാദ്ധ്യമാകു.

(നാരദ ഭക്തിസൂത്രത്തിൽ നിന്നു്)

"ബിനുസത്സംഗ് വിവേക്നഹോയി

രാംകൃപാബിനു സുലഭ്നസോയി''

ശ്രീരാമഭഗവാൻസ്വയം തെരഞ്ഞെടുത്തു്, അദ്ദേഹത്തിൻെറ അനുഗ്രഹവർഷം ചൊരിയുന്നവർക്കു മാത്രം അനുഭവയോഗ്യവും ലഭ്യവുമാകുന്ന വിവേകമോ ജ്ഞാനോദയമോ സത്സംഗം കൊണ്ടല്ലാതെ സിദ്ധിക്കയില്ല.

''സത്സംഗത മുദ്മംഗൽമൂലാ
സംസുധർഹി സത്സംഗതിപായീ''

സത്സംഗം സ്വതേതന്നെ ശാശ്വതമായ പ്രയോജനവും പ്രമോദവും നൽകുന്നതായകൊണ്ടു് സിദ്ധന്മാരുടേയും ഋഷികളുടേയും സമാഗമമോ സംസർഗ്ഗമോ കൊണ്ടുമാത്രം മഹാദുഷ്ടന്മാർപോലും ശിഷ്ടന്മാരായി മാററപ്പെടുന്നു.

(തുളസീദാസരാമായണത്തിൽനിന്നു്)

മഹാത്മാക്കളിൽനിന്നു ജ്ഞാനം സമ്പാദിക്കുക അവർ നിങ്ങളുടെ രക്ഷകരത്രെ. അവരുടെ ഉപദേശത്തെ അനുസരിക്കുക. അവർ നിങ്ങളെ സഹായിക്കും, വഴികാട്ടും, നിർദ്ദിഷ്ട ലക്ഷ്യത്തിലേയ്ക്കു നിങ്ങളെ നയിക്കും. ...............................................

നിങ്ങളുടെ മൂലസ്ഥാനത്തേയ്ക്കു്, അകത്തേയ്ക്കുതന്നെ, തിരിയുക. സംസാരമരുവിൽ നിങ്ങൾ അലഞ്ഞതുമതി. ആ മരുപ്പറമ്പിൽ ചില ഉറവകൾ ഉണ്ടു്. അവയാണു മഹാത്മാക്കൾ. അവയിൽനിന്നു യഥേഷ്ടം പാനംചെയ്യുക. നിങ്ങളുടെ ഉത്പത്തിഭൂവായ പൂർവ്വസ്ഥാനത്തേയ്ക്കു പോകുക.

...............................................

സത്സംഗമാണു് നിങ്ങളുടെ പ്രാണരക്ഷാനൌക. വിവേകമാകുന്നു നിങ്ങളുടെ വടക്കുനോക്കിയന്ത്രം. വിരക്തിയാണു് നിങ്ങളുടെ നങ്കൂരം. അല്ലയോ ആത്മീയ കർണ്ണധാര, നിങ്ങൾ ചെയ്യേണ്ടതു് ഈ സംസാരസമുദ്രത്തിൽ നിർഭയം നിങ്ങളുടെ കപ്പൽ നയിക്കുകയും അനശ്വരജീവിതമാകുന്ന മറുകരയ്ക്കു കടക്കുകയുമാണു്.

(സ്വാമി ശിവാനന്ദൻെറ രചനകളിൽനിന്നു്)

## മൂലത്തിലെ പ്രകാശകക്കുറിപ്പ്

മഹാമഹിമശ്രീ ശിവാനന്ദജി മഹാരാജ് സത് സങ്ഗം എന്ന വിഷയത്തെപ്പററിയും അതിനോടു ബന്ധപ്പെട്ട സ്വാധ്യായത്തെപ്പററിയും എഴുതിയിട്ടുള്ള വിവിധ ലേഖനങ്ങളാണ് ഈ പുസ്തകത്തിൻെറ ഉള്ളടക്കം.

സ്വാമിചിദാനന്ദജിയാണ് ഈ ഗ്രന്ഥത്തിൻെറ രണ്ടാം ഭാഗം എഴുതിയിട്ടുള്ളതു്. അതു് ഈ വിഷയത്തിൽ കൂടുതൽ വെളിച്ചം വീശുന്നു. ഒരു പുണ്യാത്മാവിൻെറയും ഗുരുവിൻെറയും സാമീപ്യസമ്പർക്കങ്ങൾക്ക തമ്മിൽ എത്രകണ്ടു സാദൃശ്യവും എത്രകണ്ടു വ്യത്യാസവും ഉണ്ടെന്നു് ഇതിൽ വിസ്തരിച്ചു് അപഗ്രഥിക്കുന്നു. സാധകനു സത്സങ്ഗം ഏററവും സഫലമാകുന്ന പരിതഃസ്ഥിതി വിശദമായി നിർദ്ദേശിക്കുയും ചെയ്യുന്നു.

ഇതു് അല്പം ദുർഗ്രഹവിഷയമാണ്. എന്നാൽ, ആത്മാന്വേഷകർക്കു് ഒരു ജീവത്പ്രശ്നവുമാണിതു്. ഈ പുസ്തകം പാരായണം ചെയ്യുന്നതോടുകൂടി ജീവിതത്തിൽ ഒരു മഹത്തായ നമാധ്യായം വളരെപ്പേരിലും തുറക്കപ്പെടുന്നതാണ് എന്നാണ് ഞങ്ങളുടെ ഉററവിശ്വാസം.

## തിരുത്ത്

| പുറം | വരി | തിരുത്തുകൾ | പുറം | വരി | തിരുത്തുകൾ |
|---|---|---|---|---|---|
| 6 | 18 | സഹായകമാ(ക)യാ | 83 | 8 | ചേർ(ന്നാ)ല |
| 6 | 19 | വ്യ(ക്ത) | 83 | 20 | നിങ്ങളെ (നമ്മേ)കാ |
| 12 | 7 | നേ(ടി) | 83 | 23 | കൊടുതാ(ം) |
| 15 | 3 | പ്യ(ാ)ണ്ഡിതി | 83 | 25 | ല്ല(ബ)ല(മാ)രെ |
| 15 | 9 | (അ)വശ്യ | 84 | 19 | വരോ(ട)ടുത്തു |
| 15 | 15 | ക(ാ)ർമ്മണ | 84 | 20 | ഭക്ഷ(ണ)മു |
| 15 | 17 | ഗുണൈ(ക)ലുബ്ധ | 85 | 7 | കാ(ട്ടി) |
| 15 | 18 | കൃതജ്ഞത(ാ)നിർഭര | 85 | 14 | തിരക്കാ(ൻ) |
| 15 | 28 | ലൂടെ(ക) | 86 | 6 | മെവുന്നി(തി)ങ്ങ |
| 16 | 25 | (ല്ലാ)യി(രി)ക്ക | 89 | 11 | സോദ(ന്ത)ഷം |
| 22 | 10 | തായ (ു)കൊണ്ടു | 89 | 15 | േ(ജ)ാലി |
| 23 | 19 | ന(വ്യ)ാഖ്യായം | 91 | 8 | ചെയ്യും(അതുവരതു്) |
| 25 | 17 | (14 ) സത് | 92 | 27 | ന(ഭവ)ത്തിലും |
| 25 | 18 | (15 )സ്വാധ്യായം | 92 | 29 | മഹത്(കാ)ര്യ |
| 27 | 7 | പ്ര(ാ)തിഭാസിക | 93 | 25 | കമ്മാറി(കളു)ടെ |
| 28 | 13 | സമ്പർക്ക(ം) | 96 | 34 | കൊള്ള(ന്നവ)രെ |
| | | സിദ്ധി(ക്കുക) | 97 | 10 | ഗുണം(അഥവാ) പരി |
| 32 | 12 | ആ(ല)ക്തിക | | | |
| 33 | 4 | പാ(ദ)ാരവിന്ദ | 100 | 15 | (അനു)ഗ്രഹ |
| 33 | 5 | ഈശപാ(ദ) | 102 | 22 | പ്പി(ക്കുകയും) |
| 34 | 1 | പ്രകാശ(മാന മാ | 105 | 2 | (അഥവാ)പരി |
| 35 | 15 | (ഭൂരീ)കരിക്കാ | 113 | 13 | ത്തിലേയ്ക്കു(ള്ള) |
| 35 | 32 | ചിന്താ(മു)തവും | 115 | 5 | ദുര്യോധനന്റെ(യും) |
| 41 | 17 | ത്രസ(നം) | 116 | 4 | സദ്ഗുണ(ങ്ങളും) |
| 43 | 16 | സമ(വാ)യ | 118 | 22 | വണ്ണം(ആമന സ്സ്) |
| 46 | 17 | പ്രധാ(ന)മാണ് | 120 | 27 | (പ്ര)ത്യക്ഷ |
| 47 | 3 | സച്ചിദാന(ന്ദ) | 118 | 31 | മഹാത്മന(ഃ) |
| 49 | 5 | തു(ര്യ)ാതീത | 122 | 12 | അധ്യാസ(ത്തെ) |
| 65 | 5 | ചേമ(ണ്ണ) | 122 | 21 | (ആദ്യം)പ്രത്യക്ഷ |
| 68 | 28 | ന്നാൽ(സ്വാർത്ഥ) | 123 | 15 | (അഹം)ബുദ്ധി |
| 79 | 24 | ല(റും) | 124 | 24 | (ഒരു)പക്ഷെ. |
| 79 | 28 | മഹ(ദ്)വിചാരം | 127 | 24 | സത്വദർ(ശ)ന |
| 80 | 25 | പി(ണ്)യും | 128 | 17 | ചെ(യ്ക.) |
| 81 | 2 | മൂന്നി(ലാ)യാലും | 129 | 1 | (15.) |
| 81 | 13 | മാനസത്തി(ൻ) | 129 | 8 | സങ്കല്പ(മാ)ണ് |
| 81 | 26 | തുടരെ(ബ്ഭ)ക്ഷ്യ | 134 | 23 | നശിപ്പി(ക്കും) |
| 83 | 7 | ക(ടി)ഞ്ഞാ | | | |

25–ാം പുറത്തു 16-ാം വരിയും 17-ം 18-ം വരികളിലെ (എന്നതാണ് സത്സദേഗത്തിന്റെ സാരാംശം) എന്നതും വെട്ടണം. 108-ാം പുറം 13-ാം വരി തലക്കെട്ടിനുമുകളിൽ (സ്വാമിചിദാനന്ദ)എന്നു വേണം. തിരുത്തുകൾ ബ്രാക്കറ്റിൽ കാണുന്നതാണ്.

## ഉള്ളടക്കം

# ഓം

## 1. സത്സംഗത്തിന്റെ അർത്ഥം

'സത്' എന്നും 'സംഗം' എന്നും ഉള്ള രണ്ടു വാക്കുകൾ ചേർന്നുണ്ടായതത്രെ 'സത്സംഗം' എന്ന പദം 'സത്' എന്നാൽ തികഞ്ഞ ഉണ്മ അതായതു് ബ്രഹ്മം എന്നർത്ഥം. ബ്രഹ്മത്തിന്റെ തനിസ്വഭാവമാണു് സത്തു്. മാറിക്കൊണ്ടിരിക്കുന്ന വസ്തുക്കളിൽ മാററമില്ലാതെ സ്ഥിതിചെയ്തുകൊണ്ടു് ഈ പ്രതിഭാസികപ്രപഞ്ചത്തെ പുലർത്തിപ്പോരുന്ന ഏകസത്യവസ്തുവത്രെ ആ ബ്രഹ്മം.

സർവ്വവ്യാപകത്വം, സർവ്വജ്ഞത്വം, സർവ്വശക്തിത്വം എന്നീ വിശേഷധർമ്മങ്ങളോടുകൂടിയ അതേ സത്തിനെ ഈശ്വരൻ അഥവാ പരമാത്മാവു് എന്നു പറയുന്നു. ചുരുക്കത്തിൽ, സത് എന്ന പദം ബ്രഹ്മത്തിനെപ്പോലെ തന്നെ ഈശ്വരനേയും കുറിക്കുന്നു. രണ്ടും പാരമാർത്ഥികമായി ആ ഒരേ സത്യ വസ്തുതന്നെയാണു്.

സംഗത്തിന്റെ വാച്യാർത്ഥം സംസർഗ്ഗം, സമ്മേളനം, ഐക്യം എന്നെല്ലാമാണു്. എപ്പോഴും ഭഗവാനുമായി കൂടിക്കഴിയുക, അല്ലെങ്കിൽ, ബ്രഹ്മത്തിൽ ദൃഢനിഷ്ഠനായിരിക്ക എന്നത്രേ സത്സംഗപദവാച്യാർത്ഥം. എന്നാൽ, അവിദ്യ നിലനിൽക്കുന്നിടത്തോളം അപരോക്ഷാനുഭൂതി അസാദ്ധ്യമാകുന്നു. ജ്ഞാനത്താൽ അജ്ഞാനം നശിക്കപ്പെടുമ്പോൾ, സഹജഭാവം താനേ സ്ഫുരിക്കും. ഇതുതന്നെയാണു പരമമായ സത്സംഗം.

ഭഗവാൻ സൌമ്യരൂപം പൂണ്ടു് ഗോപസ്ത്രീകളുമായി ക്രീഡിച്ചിരുന്നതുപോലെ. നമ്മോടൊത്തു ക്രീഡിക്കത്തക്കവണ്ണം ഉത്കടഭക്തികൊണ്ടു് അദ്ദേഹത്തെ പ്രസാദിപ്പിക്കയാണു മറെറാരു വഴി. ഈ വിശിഷ്ടലക്ഷ്യം പ്രാപിക്കാനുള്ള മാർഗ്ഗത്തേയും സത്സംഗം എന്നുപറയുന്നു. ലക്ഷ്യവും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗവും യഥാർത്ഥത്തിൽ അഭിന്നമാകയാൽ, അതും ലക്ഷ്യരൂപേണതന്നെ വ്യവഹരിക്കപ്പെടുന്നു. സഗുണമോ നിർഗ്ഗുണമോ ആയ ബ്രഹ്മത്തിന്റെ

സാക്ഷാത്കരണത്തിനു ജ്ഞാനികളുമായുള്ള സംസർഗ്ഗം സഹായിക്കുന്നതിനാൽ, അതിനെയും സത്സങ്ഗം എന്നു വിളിക്കുന്നു. സത്പുരുഷന്മാരുടെ സമ്പർക്കമാണു സത്സങ്ഗം. സത്യത്തെ സാക്ഷാത്കരിച്ചവരെപ്പോലെതന്നെ അതിനു പ്രയത്നിക്കുന്നവരും സത്പുരുഷന്മാരാകുന്നു. അഹന്താലോഭം, കാമം തൊട്ടവ തള്ളിക്കളഞ്ഞവരാണു സത്പുരുഷന്മാർ. അവർ സമദൃഷ്ടി, സമബുദ്ധി, അചഞ്ചല ഭഗവദ്ഭക്തി ഇവ സമ്പാദിച്ചവരാണ്. ശാന്തി, ആനന്ദം, സംതൃപ്തി, ലാളിത്യം, നിർഭയത, വിനയം, ഗംഭീരസ്വരം, ആർഷതേജസ്സ്, ഉജ്ജ്വലിക്കുന്ന മുഖം മുതലായവയാൽ അവർ അനുഗൃഹീതരുമത്രെ.

## ഈശ്വരാനുഗ്രഹംകൊണ്ടേ സത്സങ്ഗംസാധിക്കൂ

ഒരു സത്പുരുഷന്റെ സമ്പർക്കസിദ്ധി വളരെ പ്രയാസമത്രെ. അതിലും വിഷമമത്രെ ഒരു പുണ്യാത്മാവിനെ തിരിച്ചറിയുക. പ്രാപഞ്ചികൻ തന്റെ അറിവു വച്ചുകൊണ്ടു സാധുവിന്റെ പരിശുദ്ധിയെ വിലയിരുത്താൻ ശ്രമിക്കുന്നു. ത്രുക്കിനോക്കുമ്പോൾ കുറവുകണ്ടാൽ ആ മഹാത്മാവിനെ കള്ളസ്സന്ന്യാസിയെന്നു എണ്ണി തിരസ്ക്കരിച്ചുകൊള്ളുകയും ചെയ്യുന്നു. അങ്ങനെ, സാധുസമാഗമത്തിൽനിന്നു സത്വരമായി ലഭിക്കേണ്ട സത്ഫലം ആ അവിവേകിക്കു ലഭിക്കാതെ പോകയാണു ചെയ്യുന്നതു്. എങ്കിൽപോലും അയാൾ ആ സാധുസങ്ഗമത്തിന്റെ അധ്യക്ഷ്യ സ്വാധീനശക്തിക്കു വശംവദനാകാതിരിക്കില്ല. അതു് അയാൾക്കു് എപ്പോഴെങ്കിലും മനസ്സിലാകയും ചെയ്യും *സത്സങ്ഗം വളരെ ശ്രമലഭ്യവും ദുഷ്പ്രാപവും എന്നാൽ സഫലവുമത്രെ' എന്നു നാരദമഹർഷി ഭക്തിസൂത്രത്തിൽ പറയുന്നു.

മഹത്സങ്ഗമം സാധിക്ക ഏററവും പ്രയാസം തന്നെ. എപ്പോൾ, എങ്ങനെ മനുഷ്യർ മഹത്സന്നിധിയിലേയ്ക്കു നയിക്കപ്പെടുന്നു എന്നു മുൻകൂട്ടി നിശ്ചയിക്ക സാധ്യമല്ല. എന്നാൽ, ആ മഹത്സാന്നിധ്യം ഒരിക്കൽ

*"മഹത്സംഗസ്തുദുർല്ലഭോ/ഗമ്യോ/മോഘശ്ച " (സൂ-39)

സിദ്ധിച്ചാൽ, പിന്നീടു് അതു നിഷ്പ്രയോജനമാകില്ല. ഈശ്വരപ്രേമം കൈവരുന്നതു മുഖ്യമായും മഹത്തുക്കളുടെ അനുഗ്രഹം കൊണ്ടാണു് എന്നതു് സംശയരഹിതമാണു്— മറെറാരുവിധം പറഞ്ഞാൽ, ഈശ്വരകൃപാലേശത്തിൽ നിന്നത്രെ. ഈശ്വരനും അദ്ദേഹത്തിന്റെ ഭക്തന്മാരും തമ്മിൽ തീരെ ഭേദമില്ലാത്തതുകൊണ്ടു്, സത്സങ്ഗമം ഈശ്വരപ്രസാദംകൊണ്ടു മാത്രമേ സിദ്ധിക്കു.

ഈശ്വരനും ഈശ്വരസാക്ഷാത്കാരം സിദ്ധിച്ച ഒരു മഹാത്മാവും തമ്മിൽ ഒരു ഭേദവുമില്ല. രണ്ടുപേരും ഒന്നുതന്നെ. സാധു ഈശ്വരൻ തന്നെയാണു്. 'ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു'* എന്നു് ഉപനിഷത്തുഘോഷിക്കുന്നു. ഒരു ജ്ഞാനിയുടെ മഹിമ ബ്രഹ്മത്തിന്റേതുപോലെ നിസ്സീമവും ശാശ്വതവുമത്രെ.

## ഭഗവാനും ഭക്തനും തമ്മിലുള്ള ബന്ധം

"എല്ലാവരും എനിക്കു് ഒന്നുപോലെതന്നെ ശത്രുമിത്രഭേദമെനിക്കില്ല. എന്നാൽ, ഭക്തിപൂർവ്വം എന്നെ ഭജിക്കുന്നവർ എന്നിൽ സ്ഥിതിചെയ്യുന്നു; ഞാൻ അവരിലും" എന്നു്.

ശ്രീ കൃഷ്ണൻ ഗീതയിൽ പ്രഖ്യാപിക്കുന്നു. സൂര്യരശ്മികൾ ഏതു വസ്തുവിലും ഒന്നുപോലെ പതിക്കുന്നുണ്ടെങ്കിലും, അതേററു വൈരക്കല്ലുകൾ മാത്രമേ കണ്ണഞ്ചിക്കുംവിധം തിളങ്ങുന്നുള്ളു. ഒരു മനുഷ്യനു് അവന്റെ വീട്ടിൽ എത്രയോ മുറികൾ ഉണ്ടായാലെങ്കിലും സമലംകൃതശോഭിയായ സ്വീകരണമുറിയാണു് അവനു് സന്തുഷ്ടിനൽകുന്നതു്. അതുപോലെതന്നെ ഈശ്വരൻ ഏവർക്കും തുല്യനിലയിൽ വർത്തിക്കുന്നവനാണെങ്കിലും, ഒരു ജ്ഞാനിയുടെ ഹൃദയത്തിൽ മാത്രമേ അവിടുന്നു് വ്യക്തമായി ആവിർഭവിക്കുന്നുള്ളു. എന്തുകൊണ്ടെന്നാൽ, ആ ഹൃദയമേ സ്ഥ

* 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി'

"സമോഽഹം സർവഭൂതേഷു ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ മയി തേ തേഷു ചാപ്യഹം,,
(ഗീത- അ 9 ശ്ളോ 29)

ടിക തുല്യം നിർമ്മലമായി, അനുകമ്പ, ആർദ്രത, ആത്മ നിയന്ത്രണം, സമദൃഷ്ടി, ജ്ഞാനം എന്നീ വിലയേറിയ രത്നാഭരണങ്ങൾ കൊണ്ടു വിഭൂഷിതമായിരിക്കുന്നുള്ള.

ഈശ്വരനും ഭക്തനുമായുള്ള ബന്ധം മൂന്നുവിധത്തിൽ വർണ്ണിക്കപ്പെടുന്നു. ഒന്നാമതു്, രണ്ടുപേരും അഭിന്നരത്രെ. എന്തെന്നാൽ, ഈശ്വരനിൽ നിന്നു ഭിന്നമായ ഒരു നില നില്പു് ഒരു മഹാത്മാവിനില്ല. ഈശ്വരന്റെ ഇഛതന്നെ അദ്ദേഹത്തിന്റെയും ഇഛ. സൂര്യന്റെ പ്രതിഛായ സാക്ഷാൽ സൂര്യനിൽ ലയിക്കുന്നു. ഉപ്പുപാവ കടലിൽ കലങ്ങിച്ചേരുന്നു. മഞ്ഞുതുള്ളി തിളങ്ങുന്ന സമുദ്രത്തിൽ ലയിക്കുന്നു. അതുപോലെ, ജീവൻ ഈശ്വരനിൽ ചേരുന്നു. അഹംബുദ്ധിമാഞ്ഞു കഴിഞ്ഞാൽഭക്തനും ഈശ്വരനും തമ്മിൽ ഭേദമില്ല.

2_ മാറെറാരു നിലയിൽ നോക്കിയാൽ, ഈശ്വരൻ ഭക്തനെക്കാൾ വലുതാണു്. എന്തെന്നാൽ, ഭക്തൻ ലക്ഷ്യത്തിലേക്കുള്ള വെറും മാർഗ്ഗം മാത്രമാണു്. ഒരു മഹാത്മാവിന്റെ ദർശനംകൊണ്ടുമാത്രം ഒരുവൻ തൃപ്തനാകുന്നില്ല. "വിഭോ! ഈശ്വരദർശനത്തിനുള്ള മാർഗ്ഗം സദയം കാട്ടിത്തരു. പരമപുരുഷാർത്ഥം അഥവാ മോക്ഷം, നേടാൻ ഞാൻ എന്തു ചെയ്യണം" എന്നു് അവൻ ചോദിക്കുന്നു. ഈശ്വരൻ ഒരു മഹാത്മാവിലും വരിഷ്ഠൻ തന്നെ എന്നു് ഇതു തെളിയിക്കുന്നു. എന്നാൽ, ഇതു് ഒരു സാപേക്ഷിക വീക്ഷണമാണു്: അസ്വതന്ത്രനായ ഒരു മനുഷ്യനു് ഒരു മഹാത്മാവുമായി സമ്പർക്കത്തിനിടവരാം. എന്നാൽ, ഈശ്വരനിൽ നിന്നും വ്യത്യസ്തമല്ലാത്ത അദ്ദേഹത്തിന്റെ ജ്ഞാനം സാക്ഷാത്കരിക്കാൻ അയാൾക്കുബഹുപ്രയാസമായിരിക്കും. ഇതു സാധിക്കാത്തിടത്തോളം, ഒരുസാധു നിശ്ചിതലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗം മാത്രമായി അയാൾക്കു തോന്നുന്നു. പക്ഷേ, വാസ്തവത്തിൽ, അദ്ദേഹം മാർഗ്ഗം പോലെ തന്നെ ലക്ഷ്യവുമാകുന്നു.

3_ ഒരു സാധു മാർഗ്ഗവും ലക്ഷ്യവും രണ്ടുമായിരിക്കുംവരെ, അദ്ദേഹം ഈശ്വരനേക്കാൾ വലുതത്രെ. "രാമന്റെ ഭക്തൻ രാമനേക്കാൾ ഉത്കൃഷ്ടനാണെന്നു് എനിക്കു

ദ്ധവിശ്വാസമുണ്ട്'' എന്നു തുളസീദാസൻ പറയുന്നു. എല്ലാ സാധുക്കളും ഒരുപോലെ ഈ തത്വം തന്നെ പ്രഖ്യാപിക്കുന്നു.

ഈശ്വരൻ എവിടെയും ഉണ്ടെങ്കിലും, ഗുരുപ്രസാദമില്ലാതെ സാക്ഷാത്കരിക്കപ്പെടുവാൻ സാധ്യമല്ല. ഗുരു തന്നെ ഇതിനുള്ള ഏക മാർഗ്ഗം. സംസാരത്തിൽ നിന്നും പരിപൂർണ്ണമായി രക്ഷപ്പെടാൻ മറ്റൊരു മാർഗ്ഗവുമില്ല.

സാധുക്കൾ ഈശ്വരന്റെ സജീവപ്രകാശങ്ങളത്രെ. സാധുവിന്റെ ദർശനം, ധ്യാനം, സ്മരണം, പാദസ്പർശനം, സംഭാഷണം, മുതലായവ നിമിത്തം വ്യക്തിയിലേക്ക് ഈശ്വരാനുഗ്രഹത്തിന്റെ ഒരു പ്രവാഹമുണ്ടാവുകയും അതുവഴി അയാൾ ആത്മീയബോധത്തിന്റെ ഉന്നതശൃംഗത്തിലേക്ക് ഉയർത്തപ്പെടുകയും ചെയ്യുന്നു.

തുളസീദാസ്ജി സത്സങ്ഗത്തിന്റെ മഹിമയെപ്പററി ഉജ്ജ്വലഭാഷയിൽ ഇപ്രകാരം കീർത്തിക്കുന്നു: ''അല്ലയോ പ്രേമധാമമേ! സ്വർഗ്ഗത്തിലേയും മററ് ഉപരിലോകങ്ങളിലെയും സുഖങ്ങളെല്ലാം ത്രാസിന്റെ ഒരു തട്ടിലും സത്സംഗസുഖം മറേറതട്ടിലും വച്ച് തൂക്കുകയാണെങ്കിൽ, മുൻതൂക്കം ഒടുവിൽ പറഞ്ഞതിനായിരിക്കും.''

സംസാരക്കടൽ കടക്കാൻ സത്സങ്ഗമെന്നു ഒരേ ഒരു കപ്പലല്ലാതെ മറെറാന്നില്ല. ഒരു സത്പുരുഷനുമായി അഥവാ സാക്ഷാത്കാരം ലഭിച്ച ഒരു വിശുദ്ധാത്മാവുമായി സമ്മേളിക്കാൻ സംഗതിയായവൻ അനുഗൃഹീതൻ തന്നെ. അദ്ദേഹത്തിന്റെ പാദകമലങ്ങളിൽ നിശ്ചലഭക്തി വളർത്തിയവൻ അതിലുമേറെ ധന്യനത്രെ. അങ്ങേഅററം അനുഗൃഹീതനാകുന്നു, അദ്ദേഹത്തിന്റെ അന്തഃസത്തയുമായി താദാത്മ്യം പ്രാപിച്ചവൻ.

ഒരു പുണ്യാത്മാവിന്റെ സമ്പർഗ്ഗത്തിനു സംഗതിയാകാതെ വന്നാൽ, ഉപനിഷത്തുകൾ, ഗീത, യോഗവാസിഷ്ഠം, രാമായണം, ഭാഗവതം മുതലായ ഉത്തമഗ്രന്ഥങ്ങൾ പരിചയിക്കാൻ ശ്രമിക്കണം. അവൻ പുണ്യസ്ഥലങ്ങളെ അഭയം പ്രാപിക്കുകയും അവിടെവച്ച് ഈശ്വരമാഹാത്മ്യങ്ങളെപ്പററി പ്രഭാഷണം ചെയ്കയോ കേൾ

ക്കയോ ചെയ്യുകയും വേണം. അവന് ഇതും ഒരുവക സത്സംഗം തന്നെ. മനഃശ്ശുദ്ധിനേടാൻ ഒരുവനു് ഉപകരിക്കുന്ന എന്തും സത്സംഗമായി പരിഗണിക്കപ്പെടണം.

## 2. സത്സങ്ഗത്തിന്റെ ശക്തി

സത്സംഗത്തിന്റെ - അതായത്, ജ്ഞാനികൾ, സാധുക്കൾ, യോഗികൾ, സന്ന്യാസികൾ, മഹാത്മക്കൾ ഇവരുമായുള്ള സംസർഗ്ഗത്തിന്റെ—മഹിമയും ശക്തിയും വർണ്ണനാതീതമാണു്. അവരുടെ വെറുമൊരു നിമിഷനേരത്തെ സമ്പർക്കം മതിയാകും പ്രാപഞ്ചികന്മാരുടെ പൂർവ്വദുർവാസനകളെ ദൂരീകരിക്കുവാൻ പ്രഗല്ഭന്മാരായ ആചാര്യന്മാരുടെ കാന്തശക്തിവലയം, ആത്മചൈതന്യത്രസനം, ആ ഭക്തിക ശക്തിപ്രവാഹം ഇവ മുഗ്ദ്ധലൌകികമനസ്സുകളെ അതിശയകരമാം വിധം സ്വാധീനപ്പെടുത്തുന്നു. മഹാത്മക്കളുടെ പരിസേവനം വികാരവിക്ഷുബ്ധ മനസ്സിനെ വിശുദ്ധീകരിച്ചു് അതിശീഘ്രം ഉച്ചപദത്തിലേക്കു് ഉയർത്തും. ഒരൊററ തീപ്പെട്ടിക്കൊള്ളി ഊക്കൻ പഞ്ഞിക്കുന്നുകളെപ്പോലും മാത്രനേരംകൊണ്ടു വെണ്ണീറാക്കുംപോലെ, പുണ്യാത്മക്കളുടെ സമ്പർഗ്ഗം വൈകാരിക വൃത്തികളെയും മലിന സംസ്ക്കാരങ്ങളെയും അല്പനേരംകൊണ്ടു ദഹിപ്പിച്ചു കളയുന്നു. തീവ്രവൈരാഗ്യവും ഉജ്ജ്വലമുമുക്ഷുത്വവും ജനിപ്പിക്കാൻ കഴിയുന്ന ഒരൊററ മൂലിസത്സംങ്ഗമത്രെ—അതൊന്നുമാത്രം.

ജ്ഞാനവും പ്രേമവും നമ്മുടെ ഉള്ളിൽ പകരാൻ വിശുദ്ധജ്ഞാനികളുടെ സംസർഗ്ഗം മാത്രം മതിയാകും. സകല മാലിന്യങ്ങളും നശിപ്പിച്ചു് വിദ്യ ഉദിപ്പിക്കാൻ പ്രത്യേകശക്തിയുള്ള സത്സങ്ഗത്തിന്റെ അപ്രതിഹത പ്രവാഹംകൊണ്ടു വിമലീകരിക്കപ്പെട്ടവരിൽ വിദ്യ ഉദയം ചെയ്യുന്നു.

ജീവദായകങ്ങളായ സജ്ജനവചനങ്ങൾകേൾക്കുന്നവരുടെ ദുർവാസനാദൂഷിതമായ മനസ്സുകൾ സത്ത്വശുദ്ധമായിത്തന്നെ ഭവിക്കുന്നു. അവർ, ഒടുവിൽ, ഈശ്വരപാദാരവിന്ദങ്ങളിൽ ചേരുന്നു. ആത്മാവിനെ ശുദ്ധീകരിക്കാനും ഈശപാരമണയ്ക്കാനും സജ്ജനവചനങ്ങൾക്കു കഴിവുണ്ടെന്നുള്ളതിനു് ഇതൊരു തെളിവാണു്.

## സത്സങ്ഗം, ക്രമേണ, ഈശ്വരദർശനം നൽകുന്നതെങ്ങനെ?

ധർമ്മിഷ്ഠരായ സജ്ജനങ്ങളോടിടകൂടുകയും അവരെ സേവിക്കയും ചെയ്യുക എന്നതാണു് ഒന്നാമതു വേണ്ടതു്. അത്തരം സമ്പർക്കവും സേവനവുംകൊണ്ടു്, ജീവാത്മാവിന്റേയും പരമാത്മാവിന്റേയും പരമാർത്ഥ സ്വഭാവത്തെപ്പററിയുള്ള ബോധം ഒരുവനിൽ ഉദിക്കുന്നു. ഈശ്വരാനുരക്തി നിമിത്തം, പിന്നീടു്, ഈ ലോകത്തിലും പരലോകത്തിലുമുള്ള ഏതൊരു വസ്തുവിനോടും വിരക്തി ഉണ്ടാകുകയാണു് ചെയ്യുക. ഇതാണു ഭക്തി. ഭക്തി പരിപുഷ്ടമാകുമ്പോൾ, ആ മനുഷ്യൻ ഈശ്വരനു കണ്ണിലുണ്ണിയായിത്തീരുന്നു. അങ്ങനെ, അദ്ദേഹത്താൽ അവൻ അംഗീകൃതനാകുന്നു. അപ്പോഴത്രെ അവനു് ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുന്നതു്.

ശ്രീമദ്വിവേകാനന്ദൻ ശ്രീരാമകൃഷ്ണപരമഹംസന്റെ സത്സങ്ഗം സമ്പാദിച്ചു. ജ്ഞാനദേവൻ നിവൃത്തിനാഥന്റെ; ഗോരഖ്നാഥൻ മത്സ്യേന്ദ്രനാഥന്റെയും. ഏതൊന്നിലും നിലനിൽക്കുന്ന ഈശ്വരസാന്നിദ്ധ്യം അനുഭവിക്കുകയും, ഏതൊരു മുഖത്തും ഏതൊരു വസ്തുവിലും ഈശ്വരനെ ദർശിക്കുകയും, ചെയ്യുന്ന ശീലംതന്നെ മഹത്തും ഉദാത്തവുമായ സത്സങ്ഗം. സത്സങ്ഗം നൽകുന്ന മഹാത്മാക്കൾക്കും അതനുഭവിക്കുന്ന നിഷ്കപട ഭക്തർക്കും അഭിവാദനങ്ങൾ. സാധാരണ ഭക്തജനങ്ങളുമായി സമ്മേളിക്കുകയും സംഭാഷണം ചെയ്യുകയും ചെയ്യുന്നതുമൂലം ഭക്തി ഉദിക്കുന്നു. ജ്വലിക്കുന്ന ഒരഗ്നി മററൊരഗ്നിയെ ജ്വലിപ്പിക്കുന്നതുപോലെ, പ്രകാശമാനമായ

ഒരു ഹൃദയം മറ്റൊരു ഹൃദയത്തെ പ്രകാശമാക്കുകയാണ് ചെയ്യുന്നത് *"പ്രബുദ്ധമതികൾ ഉജ്ജ്വല ഭക്തിയോടെ എന്നെ വാഴ്ത്തുന്നു. അവർ തികച്ചും എന്നിൽ മനസ്സു സ്വയം അർപ്പിച്ചും ജീവൻ ലയിപ്പിച്ചും വർത്തിക്കുന്നവരാണ്. അവർ അന്യോന്യം (എന്നെപ്പറ്റിയുള്ള) ജ്ഞാനം കൈമാറുന്നു. എന്നെപ്പറ്റിത്തന്നെ സംസാരിച്ചു കഴിയുന്നു. അങ്ങനെ അവർ സന്തൃപ്തിപ്പെടുന്നു; സന്തോഷം കൊള്ളുന്നു." എന്നിങ്ങനെ ശ്രീകൃഷ്ണൻ പറയുന്നു.

വിദ്യാർത്ഥികൾ പുണ്യാത്മാക്കളുമായി സമ്മേളിക്കുകയും അവരുടെ സംഭാഷണം കേൾക്കുകയും വേണമെന്ന് പൗരസ്ത്യദേശങ്ങളിലെ അഭിജ്ഞർ ഉപദേശിക്കുന്നു. ആ വഴിയിൽകൂടി ജ്ഞാനതൃഷ്ണയുടേയും പ്രേമത്തിന്റേയും തീപ്പൊരി ഊതിക്കത്തിക്കപ്പെടും. ഒരു മഹാത്മാവിനു മാത്രമേ ഏകാന്തതയിൽ പ്രകാശിച്ചുകൊണ്ടിരിക്കാൻ കഴിയൂ. സാധകൻ, ആദ്യഘട്ടത്തിൽ, തന്നെപ്പോലെയുള്ള മറ്റു സാധകരുടെ സമ്പർക്കംകൊണ്ട്, സ്വന്തം ജിജ്ഞാസ പരിപുഷ്ടമാക്കാൻ ശ്രമിക്കണം. അതിനു കൈവരുന്ന സന്ദർഭം പരമാവധി പ്രയോജനപ്പെടുത്തണം.

## സ്വയം ആത്മചിന്തയ്ക്കു കഴിവില്ലാത്തവർക്ക് സത്സംഗം അപരിഹാര്യം

സത്യാന്വേഷണത്തിൽ സ്വബുദ്ധിയെ ആശ്രയിക്കുന്ന, സദ്വിചാരത്തിനു സ്വയം പ്രാപ്തിയുള്ള ആളുകൾ ഈ ലോകത്തു നന്നേ ചുരുക്കമാണ്. ആ ചുരുക്കം ചിലർ അവരുടെതന്നെ ഗുരുക്കന്മാരാകുന്നു. അവർക്ക് അന്യ ഗുരുക്കന്മാരുടെ ആവശ്യമില്ല. അവരെ സംബന്ധിച്ചിടത്തോളം ബുദ്ധ്യതീതം (ദുർഗ്രഹം) ആയ ചിദ്വസ്തുവിൽ ധ്യാനനിഷ്ഠരാകുക എന്നതുതന്നെയാണു സത്സംഗം.

ശരിയായ വഴിക്കു ചിന്തിക്കാനും സ്വന്തം വിചാരങ്ങളെയും വികാരങ്ങളെയും മനസ്സാക്ഷിയേയും നിശ്ചയ

"—ഭജന്തേമാം ബുധാഭാവസമന്വിതാ: മച്ചിത്താ, മദ്ഗതപ്രാണാ-ബോധയന്ത: പരസ്പരം കഥയന്തശ്ചമാം നിത്യം-തുഷ്യന്തി ചരമന്തിച' ഗീത- അ 10 പ 8

ബുദ്ധിയേയും ആശ്രയിക്കാനും കഴിയാതെ കാമക്രോധാദികൾ, മിഥ്യാബോധം ഇവയാൽ ഭരിക്കപ്പെടുന്നവരത്രെ ഭൂരിപക്ഷം ജനതയും. അത്തരം ആളുകൾക്ക് അവരുടെ ജീവിതം ശരിയായ വഴിക്കു നിയന്ത്രിച്ചുകൊണ്ടു പോകുന്നതിനു ബുദ്ധിമാനായ ഒരു സദ്ഗുരുവിന്റെ ആവശ്യമുണ്ട്. അവരെ സംബന്ധിച്ചിടത്തോളം സത്സങ്ഗമെന്നു പറയുന്നതു് ധിഷണാസമ്പന്നനായ സദ്ഗുരുവിന്റെ സമ്പർക്കവും സംസേവനവും അദ്ദേഹത്തിൽ നിന്നുള്ള ഉപദേശലബ്ധിയും അദ്ദേഹത്തിന്റെ ജീവിതചര്യകളുടെ അനുകരണവുമത്രേ.

ആത്മാർത്ഥതയും ശുഷ്കാന്തിയുമുള്ള ഒരു സാധകനു മാത്രമേ ധന്യാത്മാക്കളുടെയോ ജ്ഞാനികളുടെയോ സമ്പർക്കത്തിന്റെ യഥാർത്ഥവില ഗ്രഹിക്കുവാൻ സാധിക്കൂ. ജീവിതമത്സരത്തെ നേരിടാനും ദുഷ്പ്രവണതകളെ കീഴടക്കാനും ദുരാഗ്രഹങ്ങൾ ദൂരീകരിക്കാനും ദിവ്യചിന്തകൾകൊണ്ടു മനസ്സു നിറയ്ക്കാനും ഉള്ള ആത്മശക്തി, യഥാർത്ഥ സത്സങ്ഗം സാധകനു നൽകുന്നു.

ഒരു മഹാത്മാവിന്റെ സമ്പർക്കം തിന്മയെ നന്മയായി മാററുന്നു; ഈശ്വരനിലും വേദങ്ങളിലും ഉള്ള വിശ്വാസവും അദ്ദേഹത്തോടുള്ള ബന്ധവും ഭക്തിയും നിരന്തരം സത്സങ്ഗം ചെയ്യുന്നവരിൽ ക്രമേണ അഭിവൃദ്ധിപ്പെടുന്നു. ഒരു പുണ്യാത്മാവിന്റെ സംസ്സർഗ്ഗം ഒരു പാപിക്കുപോലും ആശയ്ക്കു വഴിനൽകുന്നതത്രെ. ഖലന്മാരായ ജാഗയും മാധയും കൊള്ളക്കാരൻ രത്നാകരനും സത്സങ്ഗത്താൽ പുണ്യാത്മാക്കളായി പരിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ടല്ലോ.

മനുഷ്യനെ ശുദ്ധീകരിക്കാനും ജ്ഞാനോജ്ജ്വലനാക്കാനും ഉതകുന്ന എല്ലാ ഉപാധികളിലും ശ്രേഷ്ഠം സത്സംഗം തന്നെ. സർവ്വസംസാരരോഗങ്ങൾക്കും ഒററമൂലിയും അതത്രേ. സത്സങ്ഗത്തെപ്പോലെ ഉത്തേജകവും ഉദ്ധാരകവും ആശ്വാസപ്രദാവുമായി മറെറാന്നില്ല. സത്സങ്ഗ ജീവിതസാരവും ചിന്താവൃതവും ആത്മനിർവൃ

തികരവുമാകുന്ന പരമാനന്ദം നേടിത്തരാൻ സത്സംഗത്തെപ്പോലെ സഹായിക്കുന്ന മററു മാർഗ്ഗമില്ല. ഇത്ര മഹത്തും ബൃഹത്തും അപരിത്യാജ്യവും സന്തോഷപ്രദവുമായി വേറൊന്നും തന്നെയില്ല എന്നു തീർത്തു പറയാം. ഇതു തന്നെ ഏകമാർഗ്ഗം. അന്യമൊന്നല്ല.

## 3. സത്സംഗ ഭവനങ്ങൾ

സത്സംഗഭവനങ്ങൾ ഇക്കാലത്തെ ഒരടിയന്തിരാവശ്യമാണ്. ധാരാളം പേർക്ക് അത്തരം ഭവനങ്ങളിൽ ഒന്നിച്ചുകൂടാം. പലർ ഒത്തുചേരുകയും ഈശ്വരനാമങ്ങൾ പാടി പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ, ഒരു വലിയ ആദ്ധ്യാത്മികശക്തി ഉയിർക്കൊള്ളുന്നു. അതു തന്നെയാണു സത്സംഗത്തിൻെറ മഹാത്മ്യം നിങ്ങൾ നിങ്ങളുടെ മുറിയിൽ ഒററയ്ക്ക് അടച്ചിരുന്നു ജപമോ ധ്യാനമോ നടത്തിയാൽ നിങ്ങൾക്ക് അത്രവലിയ പുരോഗതി പെട്ടെന്നു ലഭിച്ചില്ലെന്നു വരാം. ഒരു ചെറിയ സത്സംഗസംഘം രൂപീകരിച്ച് എല്ലാവരും ചേർന്നു ജപിക്കുകയും ധ്യാനിക്കുകയും ചെയ്താൽ ഉണ്ടാകുന്ന ആദ്ധ്യാത്മികശക്തി വേണ്ടതു പോലെതന്നെ നിങ്ങളെ എല്ലാവരെയും ഒരുപോലെ അനുഗ്രഹിക്കും. നിങ്ങൾ ദ്രുതഗതിയിൽ, (ആത്മീയ വഴിക്കു) അത്ഭുതകരമായി മുന്നേറും. ഒരു സത്സംഗത്തിൽ ഉൾപ്പെട്ടാൽ, ലൌകിക ദുഃഖങ്ങളെല്ലാം നിങ്ങൾ മറക്കും. അപ്പോൾ തീരെ വ്യത്യസ്തമായ ഒരു അന്തരീക്ഷത്തിലായിരിക്കും നിങ്ങൾ. മനുഷ്യനെ പരിവർത്തനം ചെയ്യിക്കാൻ, ഇക്കാലത്തു, സത്സംഗത്തിനു മാത്രമേ കഴിയൂ. ഉദാത്താശയങ്ങൾ മനുഷ്യൻെറ കർണ്ണപുടങ്ങളിൽ നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കണം, എന്നാൽ മാത്രമേ അവൻെറ മനസ്സു പരിവർത്തനപ്പെടൂ.

ഏതൊരു സാധനത്തിലും മായം ചേർക്കൽ എന്നിടം വരെ വൈയവസായിക കാപട്യം ഇപ്പോൾ വളർന്നു

കഴിഞ്ഞിരിക്കുന്നു. ആഹാരത്തിൽ മായം ചേർക്കൽ അങ്ങോളമിങ്ങോളം പടർന്നു പിടിച്ചിരിക്കയാണു്. മനുഷ്യൻ വെറും സ്വാർത്ഥിയും കർത്തവ്യബോധരഹിതനും ആയിത്തീർന്നു പോയി. അതുകൊണ്ടു്, മരണ നിമിഷത്തിൽ അവനു മനോവേദന അനുഭവിക്കേണ്ടിവരും. അവനു് ഇപ്പോഴോ, മരണസമയത്തോ, അതിനു ശേഷംതന്നെയോ യാതൊരു മനഃസമാധാനവും ആശിക്കേണ്ടതില്ല. വിശ്വാസവഞ്ചന ഒരുവൻെറ മനഃസാക്ഷിയെ ഹനിക്കുന്നു. അതു് ആത്മഹത്യക്കു സമമാണു്. അല്ല, അതിലും കഷ്ടമത്രേ. സത്യസന്ധനായി വർത്തിക്കുക. പരിശുദ്ധ ഹൃദയവും നിർമ്മല മനസ്സും ശുദ്ധബുദ്ധിയും പുലർത്തുക. എന്നാൽ, ദരിദ്രനാണെങ്കിൽ തന്നെയും, നിങ്ങൾ സുഖിയായിരിക്കും. സത്യവാനായിരുന്നാൽ, ലോകത്തിലെ ധനമെല്ലാം നിങ്ങളുടേതായിരിക്കും.

## സത്സംഗഭവനങ്ങൾ എവിടെയും ഉയർത്തുക

ബാങ്കിൽ ധാരാളം പണം ഉണ്ടെന്നുവച്ചു് ഒരാൾ ധനികനാകയില്ല. ആരുടെ മനസ്സു സമ്പന്നമായിരിക്കുന്നുവോ അവനത്രേ സമ്പന്നൻ. ഓരോ കോടി രൂപയെക്കാളും വിലപിടിപ്പുള്ളതാണു് ഓരോ സദ്ഗുണവും. നിങ്ങൾ ഉദാരമനഃസ്ഥിതി വളർത്തുക. നിങ്ങളുടെ ഭാര്യയുടെയും മക്കളുടെയും വസ്ത്രധാരണത്തിനു വേണ്ടി നിങ്ങൾ ധാരാളം ധനം ചെലവാക്കുന്നുണ്ടല്ലോ. ക്ഷേത്രങ്ങളും സത്സംഗഭവനങ്ങളും പണിയാൻ വളരെ പണം ദാനം ചെയ്യുക. അതു ലോകത്തിനു മുഴുവൻ തന്നെ ഒരു വലിയസ്വത്തായിത്തീരും.

നിങ്ങളുടെ ഔദാര്യഫലമായി ഓരോ പട്ടണത്തിലും ഗ്രാമത്തിലും ഓരോ ഗീതാഭവനം ഉണ്ടാകണം. അതെത്ര അദ്ഭുതകരമായിരിക്കും. എന്നാൽ, എല്ലാടവും സത്സംഗമുണ്ടാകും; ആ സത്സംഗങ്ങളിൽ ആളുകൾ ധർമ്മത്തെപ്പററി പഠിക്കും; അവർ പരിവർത്തനം ചെയ്യപ്പെടും. അങ്ങനെ സമുദായം മുഴുവൻതന്നെ പരിവർത്തിതമാകും. ഉത്കൃഷ്ടാശയങ്ങളും ആദർശങ്ങളും മനുഷ്യമന

സ്സിൽ കടക്കും; അസത്യം പമ്പകടക്കും: ധർമ്മം ഏകഛത്രാധിപത്യം നടത്തും. ഈ ലോകം മുഴവൻ ഒററക്കുടുംബമെന്ന വിചാരത്തോടെ ആളുകൾ സർവ്വഭൂതഹിതേരതരായി വർത്തിക്കും.

ഒരേ ഒരു സൂര്യൻ, ഒരേ ഒരു ചന്ദ്രൻ ലോകത്തെ മുഴുവൻ പ്രകാശത്തിൽ ആറാടിക്കുന്നു. അതുപോലെ, ഏകജീവൻ, ഏകബോധം, ഏക ആത്മാവ് എല്ലാവരിലും ചൈതന്യം പരത്തുന്നു. എന്നാൽ, മായ ആ ഒന്നിനെ പലതായിത്തോന്നിക്കുന്നു. തോട്ടിയും ചെരുപ്പുകുത്തിയും നിങ്ങൾ തന്നെയത്രേ ഈ ആൾ നീചനും മറേറ ആൾ ശ്രേഷ്ഠനും എന്നും തോന്നിക്കുന്നതു മായയാണ്. വേദാന്തം ഏകത്വത്തെ ഉദ്ഘോഷിക്കുന്നു. എല്ലാം ഒന്നാകുന്നു. ഈ പരമാർത്ഥബോധം നിങ്ങളിൽ ആപാദമസ്തകം വ്യാപിക്കണം. അതു നിങ്ങളിൽ അലിഞ്ഞുചേരണം. അതു സത്സംഗത്തിൽ കൂടിയേ സാധിക്കാൻ കഴിയൂ.

നിങ്ങൾ ആ തരം ഉത്കൃഷ്ടാശയങ്ങളെ നിരന്തരം ശ്രവിക്കുകയും പ്രതിപാദിക്കുകയും ചെയ്യണം. "ലോകം എന്നൊന്നില്ല, ഒരു കാലത്തും" എന്നു ചിലവേദാന്തവിദ്യാർത്ഥികൾ ഉദ്ഘോഷിച്ചു നടക്കുന്നു. എന്നാൽ കറിക്ക് അല്പം ഉപ്പോ പാലിനു ശകലം പഞ്ചസാരയോകുറഞ്ഞാൽ അവരുടെ മട്ടു മാറും. ഈ വാങ്മാത്ര വേദാന്തം കൊണ്ടു കാര്യമില്ല. നിങ്ങൾ പ്രായോഗിക വേദാന്തികളാവണം. നിരന്തരമായ സത്സംഗം കൊണ്ടേ നിങ്ങൾക്ക് അങ്ങനെ ആകാൻ സാധിക്കൂ

## യഥാർത്ഥ ജീവിതതത്വങ്ങൾ സത്സംഗം വഴി പഠിക്കുക

യഥാർത്ഥജീവിത മൂലതത്വങ്ങൾ സത്സംഗത്തിലൂടെ നിങ്ങൾ പഠിക്കണം. അന്യനു വേണ്ടിയുള്ള ജീവിതമാണ് യഥാർത്ഥ ജീവിതം. ബനാറീസ് സാരികളും വജ്രമോതിരങ്ങളും അണിഞ്ഞ് നിങ്ങൾ സ്വയം മോടിപിടിപ്പിക്കുന്നു. ആ ബനാറീസ് സാരികളിലോ വജ്ര

മോതിരങ്ങളിലോ വല്ലസൗന്ദര്യവുമുണ്ടോ? സേവാഭാവം—ദീനാനുകമ്പ—അതുതന്നെ യഥാർത്ഥ വജ്രം. ഭംഗിയായി ഉടുത്തൊരുങ്ങി ഒരായിരം തവണ നിങ്ങൾ കണ്ണാടിയിൽ നോക്കുന്നു. അതു നിങ്ങൾക്കു സൗന്ദര്യം തരുമെന്നുണ്ടോ? സൗന്ദര്യം ആന്തരികമത്രെ. അപ്രമേയ സൌന്ദര്യം നിങ്ങളുടെ ഹൃദയത്തിന്റെ ഉള്ളറകളിലാണു സ്ഥിതിചെയ്യുന്നതു്.

"ജ്യോതിഷാമപി തജ്ജ്യോതി-
സ്തമസഃ പാര മുച്യതേ
ജ്ഞാനം, ജ്ഞേയം, ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യധിഷ്ഠിതം"

(ഭ-ഗീ-അ-13-പ17)

(അതു പ്രകാശിക്കുന്നവസ്തുക്കൾക്കും (സർവ്വജ്യോതിർഗോളങ്ങൾക്കും) കൂടി പ്രകാശം അരുളുന്നതും, അന്ധകാരത്തിനെല്ലാം അപ്പുറവും, അറിവും, അറിയേണ്ടതും അറിവുകൊണ്ടു നേടി എടുക്കപ്പെടേണ്ടതും, എല്ലാവരുടെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതുമാകുന്നു.)

ഈ ശരീരം സുന്ദരമാക്കാൻ നിങ്ങളുടെ സമയമെല്ലാം കളയുന്നു. കാപ്പിത്തൊരു മുഖക്ഷൌരം—വൈകിട്ടു നിങ്ങൾക്കു മറെറാന്നു് ഇതെല്ലാം അനർഘമായ സമയത്തെ, അമൂല്യമായ ആയുസ്സിനെ, പാഴാക്കുന്ന വിദ്യകളാണു്. സത്സങ്ഗത്തിലൂടെ നിങ്ങൾ നിങ്ങളുടെ സമയത്തെ വേണ്ടതുപോലെ വിനിയോഗിക്കാൻ പഠിക്കണം.

എല്ലാവരേയും സ്നേഹിക്കുക. ഏവരെയും അൻപോടു തലോടുക. ആരോടും കനിവുകാണിക്കുക. അധഃകൃതസഹോദരങ്ങളെ സഹായിക്കുക നിങ്ങൾ ആരോ ഏഴോ ഉടുപ്പുകൾ സ്വന്ത ആവശ്യത്തിനായി മാത്രം സൂക്ഷിക്കുന്നതിനു പകരം അവയിൽ ഒന്നു് ഒരേഴയ്ക്കുകൊടുക്കുക. അങ്ങനെതന്നേ നിങ്ങൾക്കു് അഭിവൃദ്ധിനേടാൻ പററൂ. എല്ലാവരിലും കുടികൊള്ളുന്ന ആ ഏകവസ്തുവിനെ, ആത്മാവിനെ, അപ്രകാരമേ നിങ്ങൾക്കു സാക്ഷാത്കരിക്കാൻ സാധിക്കൂ.

ഏതൊരുവനിലും നന്മ കാണാൻ ശ്രമിക്കുക. കുററം കാണുന്ന പ്രകൃതി, ദോഷദൃഷ്ടി, വികസിപ്പിക്കാതിരിക്കുക. നിങ്ങളുടെ മലിനമനസ്സ്, നീചപ്രകൃതി, അന്യന്റെ നല്ല വശങ്ങൾ അവഗണിക്കാൻ യത്നിക്കയും അവന്റെ കുറവുകൾ മാത്രം കാണാൻ മുതിരുകയും ചെയ്യുന്നു. വിവേചനദൃഷ്ടി വളർത്താൻ നിങ്ങൾ ശ്രമിക്കേണ്ടിയിരിക്കുന്നു. അന്യന്റെ ന്യൂനതകൾ മാത്രം നിരീക്ഷിക്കുവാൻ യത്നിക്കുകയത്രേ മനുഷ്യസ്വഭാവം. ഇല്ലാത്ത ദോഷങ്ങൾ നിങ്ങൾ അന്യരിൽ ആരോപിക്കപോലും ചെയ്യുന്നു. സത്സങ്ഗത്തിലും സ്വാധ്യായത്തിലും കൂടി നിങ്ങൾ ഈ സ്വഭാവം ഉന്മൂലനാശം ചെയ്യണം. അന്യരുടെ നന്മമാത്രം കാണുന്ന ശീലം നിങ്ങൾ വളർത്തണം. എന്നാൽ മാത്രമേ, നിങ്ങൾക്കു് എല്ലാവരുമായി ഐക്യം പുലർത്തി ജീവിക്കുവാൻ കഴിയൂ. സകലരിലുമുള്ള നല്ല വശം കണ്ടറിയാൻ നിങ്ങൾക്കു സാധിക്കണം. രാഗം, ദ്വേഷം മുതലായവ നിങ്ങൾക്കു് ഉണ്ടായിരിക്കുവാൻ പാടില്ല. അങ്ങനെയുള്ള, ഉത്തമമായശീലം നിങ്ങൾ സത്സങ്ഗത്തിലൂടെവേണം വളർത്തുവാൻ.

## വ്യക്തിസാധനയും സമൂഹസാധനയും

അഞ്ചുകൊല്ലത്തെ വിദ്യാഭ്യാസംകൊണ്ടു കിട്ടുവാൻ കഴിയാത്ത ആത്മീയോത്കർഷം ഒററ സത്സങ്ഗത്തിൽ നിന്നു നിങ്ങൾക്കു കിട്ടുന്നു. *ഇപ്പോൾ നിങ്ങൾക്കു് അതനുഭവപ്പെട്ടിട്ടുണ്ടാവും. നിങ്ങളെ ഞാൻ കബളിപ്പിക്കുകയല്ല. യഥാർത്ഥത്തിൽ നിങ്ങൾ അതനുഭവിക്കുന്നു— അതായതു് അപരോക്ഷാനുഭൂതി. ഇവിടെ നിങ്ങൾ കീർത്തനം ആലപിക്കുമ്പോൾ, ബാഹ്യപ്രജ്ഞ വിടുന്നു. പ്രപഞ്ചത്തെ വിസ്മരിക്കാനും ദേഹബോധോപരി ഉയരാനും നിങ്ങളെ പ്രാപ്തരാക്കിയതെന്താണു്?— സർവേശ്വരനാമസങ്കീർത്തനമാണു്— അതു് സത്സങ്ഗമാണു്.

*ഒരു ഗീതാമന്ദിരത്തിലെ സത്സംഗത്തിൽ ഗ്രന്ഥകർത്താവു നടത്തിയ പ്രഭാഷണങ്ങളിൽ നിന്നു ക്രോഡീകരിച്ചതാണു് ഈ അദ്ധ്യായം.

സത്സങ്ഗസന്ദർഭത്തിൽ മാത്രമേ നിങ്ങൾ യഥാർത്ഥത്തിൽ ഉണരൂ. ഇവിടെ നിങ്ങൾ ഭാവസമാധിയിലേയ്ക്കു കടക്കുന്നു. എന്നാൽ, സ്വന്തം മുറിയിൽ കടന്നു നിങ്ങൾ ജപത്തിനു ഭാവിക്കുമ്പോൾ മറെറാരുതരം സമാധിയാണ് നിങ്ങൾക്കുണ്ടാകുക— ഗാഢനിദ്ര. മനസ്സിനെ നിയന്ത്രിക്കാനും ഇല്ലാതെയാക്കാനും ഉള്ള എളുപ്പവഴി ഏതെന്നു ഒരാൾ ഗുരുവിനോടു ചോദിച്ചു. ഗുരു പറഞ്ഞു:— "ചോറും പുളിച്ച തൈരും മൂക്കുമുട്ടെ ചെലുത്തുക. മൃദുലവും സുഖദവുമായ ഒരു നല്ല മെത്തപ്പുറത്തു കിടക്കുക. കാലുകൾക്കും, തലയ്ക്കും നല്ല തലയണകൾ വയ്ക്കുക. ഒഴിഞ്ഞ മനസ്സോടും അയഞ്ഞ ശരീരത്തോടും കിടക്കുക. സുഖമായി ശ്വാസോഛ്വാസം ചെയ്യുക. അപ്പോൾ നിങ്ങൾ മനസ്സിനെഅതിവർത്തിക്കുന്നു." അതത്രെ സുഷുപ്തി നിങ്ങളുടെ മുറിയിൽ ഒറ്റയ്ക്കിരുന്നു ജപിക്കയും ധ്യാനിക്കയും ചെയ്താൽ, നിങ്ങൾക്ക് അതാണ് ലഭിക്കുക. നിങ്ങൾ സത്സങ്ഗത്തിൽ ഏർപ്പെടുമ്പോൾ ഊർജ്ജസ്വലനായിരിക്കുകയും സമിതിയുടെ മുഴുവൻ ആധ്യാത്മിക പ്രസരത്തിന്റെ ത്രസനം നിങ്ങൾക്കു അനുഭവപ്പെടുകയും ചെയ്യുന്നു.

## ഗൃഹസ്ഥരും സത്സങ്ഗവും

ഈ ലോകം വളരെ സുന്ദരവും മോഹനവും ആകർഷകവുമായിത്തോന്നുന്നു. മധുരപേയങ്ങൾ, മധുരഫലങ്ങൾ, സുരഭിലപുഷ്പങ്ങൾ, മധുരഭക്ഷ്യങ്ങൾ, ചായ കാപ്പി, സുന്ദരികൾ, സുന്ദരോദ്യാനങ്ങൾ ഇവയാൽ മനസ്സ് ആകൃഷ്ടമാകുന്നു. വിവേചനാബുദ്ധിയും അനാസക്തനും അല്ലാത്ത ആളിനെ അവ വശീകരിക്കുന്നു. അവൻ

മായയിൽ മുഴുകുന്നു. സർവ്വദാ മായാജന്യങ്ങളായ ചിന്തയിൽ ആഴുന്നു; ഇന്ദ്രിയ വിഷയങ്ങളിൽ സന്തതം രമിക്കുന്നു, അശുഭവാസനകളിൽ മുങ്ങുന്നു; അവൻ ഈ ലോകത്തു അസുരജീവിതം നയിക്കുന്നു.

എന്നാൽ, ഒരു നിമിഷം ഈ പ്രപഞ്ചത്തിന്റെ സൂക്ഷ്മ പ്രകൃതിയെപ്പററി ഒന്നു ചിന്തിച്ചു നോക്കുക. ഈ സുന്ദര പദാർത്ഥങ്ങളിൽ ജന്മമൃത്യുജരാവ്യാധികളുടെ ഒരു നിരന്തരാന്തർധാര കാണാം. യഥാർത്ഥസുഖം നല്കുന്ന വസ്തുക്കളെന്നു ഭ്രമിച്ചു് അവയ്ക്കു പിമ്പേ നിങ്ങൾ പായുന്നു. എങ്കിലും ,ധനനാശം, ബന്ധുമിത്രാദി മരണം, അപമാനം, അപജയം എന്നിവയത്രേ നിങ്ങൾക്കെന്നും അനുഭവപ്പെടുക. നിങ്ങൾ ദുഃഖത്തിൽ മുഴുകുന്നു. മുഴുത്തനിരാശയിൽ ആഴുന്നു. പ്രപഞ്ചപ്രകൃതിയെ നിങ്ങൾ തെററിദ്ധരിച്ചിരിക്കയാണു്. വേദനയുടെയും ദുഃഖത്തിന്റെയും മരണത്തിന്റെയും ലോകമത്രെ ഇതു്. യഥാർത്ഥശാന്തിയോ സുഖമോ ആനന്ദമോ ഈ ലോകത്തു് ഈ ഇന്ദ്രിയവിഷയങ്ങളിൽനിന്നു നിങ്ങൾക്കു കിട്ടുകയില്ല. പിന്നെ, അതെവിടെ നിന്നു ലഭിക്കും? നിങ്ങളുടെ ആത്മസത്തയെ സത്സംഗത്തിലും സാധനയിലും കൂടി സാക്ഷാത്കരിച്ചു് അനശ്വരാനന്ദം നേടുക.

ഈ നാമരൂപങ്ങൾക്കു, ഈ ക്ഷണികങ്ങളായ ഇന്ദ്രിയാർത്ഥങ്ങൾക്കു, ഈ നശ്വരപ്രതിഭാസങ്ങൾക്കു പിന്നിൽ ജ്ഞാനഭാസ്സും ശശ്വച്ഛാന്തിയും നിറഞ്ഞ ആനന്ദനിറകുടമായ സച്ചിദാനന്ദ പരബ്രഹ്മം സ്ഥിതിചെയ്യുന്നു. സത്സംഗം, സങ്കീർത്തനം, ജപം, ധ്യാനം, വേദാധ്യയനം എന്നിവയിലൂടെ ഈ ആത്മാവിനെ പ്രാപിക്കുക. വിഷയാസക്തിരൂപമായ ബന്ധനത്തിലും മനസ്സിനോടുള്ള ദാസ്യത്തിലും പുനർജ്ജന്മശൃംഖലയിലും നിന്നു് അങ്ങനെ നിങ്ങൾക്കു മോചനം നേടാം.

നിങ്ങളെ അവിദ്യയും കാമവും കർമ്മവും ഈ ജനനമരണ ചക്രത്തോടു ബന്ധിക്കുന്നു. നിങ്ങൾ നിങ്ങളുടെ പാരമാർത്ഥികസത്തയെ വിസ്മരിച്ചുപോയിരിക്കയാണു്.

നിങ്ങളുടെ സച്ചിദാനന്ദ സ്വരൂപത്തെപ്പററി നിങ്ങൾ അജ്ഞരാകുന്നു. അതുകൊണ്ടു, നിങ്ങൾക്കു തോന്നുന്നു ബാഹ്യവിഷയങ്ങളിലാണ് ആ സുഖം സ്ഥിതിചെയ്യുന്നതെന്ന്. അങ്ങനെ അവയിൽ ആശ അങ്കുരിക്കുന്നു. അപ്പോൾ അവ നേടുന്നതിനു നിങ്ങൾ പ്രയത്നിക്കുന്നു. അതിൽ നിന്നു കർമ്മം രൂപം കൊള്ളുന്നു. ജനനമരണങ്ങൾ ഉണ്ടാകുന്നതു് ആ കർമ്മമാണ്.

അതുകൊണ്ട്, ജനിമൃതികൾ, ആശകൾ, മമത, അശുഭവാസനകൾ, അവസാനമായി മൗലികാജ്ഞാനം ഇവയിൽ നിന്നു നിങ്ങൾക്കു മോചിക്കണമെന്നുണ്ടെങ്കിൽ, സദസദ്വിവേചന ശക്തി, നിർമ്മമത, മന:ശാന്തി ഇവ വളർത്തുക. പതഞ്ജലിമഹർഷിയുടെ അഷ്ടാംഗയോഗമോ, ദേവർഷിനാരദന്റെ ഭക്തിയോഗമോ, ശങ്കരാചാര്യരുടെ ജ്ഞാനയോഗമോ, ഭഗവാൻ കൃഷ്ണന്റെ കർമ്മയോഗമോ, ഇക്കാലത്തിനു് അത്യന്തമിണങ്ങുന്ന തരത്തിലുള്ള ഇവയുടെയെല്ലാം സമമായ യോഗമോ പരിശീലിക്കുക. എന്നാൽ, ജനനമരണങ്ങളിൽ നിന്നു നിങ്ങൾ മുക്തരാകും. അനന്താനന്ദം നിങ്ങൾക്ക് അനുഭവിക്കാം. അതുതന്നെ ലക്ഷ്യം. നിങ്ങളുടെ ധർമ്മം ഇതത്രെ. ഈ ലക്ഷ്യം ഈ ജന്മത്തിൽ തന്നെ നേടുന്നതിനുവേണ്ടിയാണ് മനുഷ്യനായി നിങ്ങൾ ഇവിടെ പിറന്നിട്ടുള്ളതു്. നിങ്ങൾ ആ ലക്ഷ്യം പ്രാപിക്കാൻ യത്നിക്കുന്നില്ലെങ്കിൽ നിങ്ങൾ നിങ്ങളുടെ ജീവിതം പാഴാക്കുകയും ഈ നരജന്മമാകുന്ന അമൂല്യനിധി കളഞ്ഞു കുളിക്കുകയുമായിരിക്കും ചെയ്യുന്നതു്.

**ഭൗതിക ഭോഗ്യവസ്തുക്കളുടെ പുറംപൂച്ചു കൊണ്ടു് വഞ്ചിതരാകുന്നതിൽ നിന്നും സത്സംഗം നിങ്ങളെ രക്ഷിക്കുന്നു.**

ലക്ഷ്യം മറക്കാതിരിക്കുക. അതിനു സത്സംഗം അത്യന്താപേക്ഷിതമാണ്. നിങ്ങളുടെ ഹൃദയത്തിൽ സത്സംഗം മുമുക്ഷുത്വത്തിന്റെ ദീപശിഖ ഉജ്ജ്വലിപ്പിച്ചു

നിലനിർത്തുന്നു. അതു ജാഡ്യതയിലേക്കും ഇന്ദ്രിയ സുഖ മോഹങ്ങളുടെ ചിരപരിചിതമായ പാതകളിലേക്കും വഴുതി വീഴാതെയും ലക്ഷ്യവിസ്മരണം വരാതെയും രക്ഷിക്കുന്ന ഒരു കവചമത്രെ. നിങ്ങൾക്ക് ആത്മീയസമുന്നതി സാധിപ്പിക്കുന്ന ഒരു ഉത്തമ സുഹൃത്തത്രെ സത്സംഗം. അതു നിങ്ങളുടെ മാതാപിതാക്കളിലും ശ്രേഷ്ഠമാണ്, മാതാപിതാക്കൾ നിങ്ങൾക്കു നല്കിയതു ശരീരം; എന്നാൽ സത്സംഗം തരുന്നതോ ആത്മബോധ പ്രകാശം. ഈശ്വരസാക്ഷാത്കാരത്തിനുള്ള അടിസ്ഥാന മാർഗ്ഗങ്ങളിൽ ഒന്നാണ് സത്സംഗം. സത്സംഗം എവിടെയുണ്ടോ അവിടെ മഹാത്മാക്കളും വിശിഷ്ടപുണ്യപദന്മാരും കൂടുന്നു. അവർ നിങ്ങളിൽ സത്യവസ്തുസ്മൃതി ഉണർത്തുന്നു. പ്രാപഞ്ചികവസ്തുക്കളുടെ പുറംപൂച്ചിൽ ഭ്രമിക്കാതെ, നിങ്ങളെ അവ കാത്തു സൂക്ഷിക്കുന്നു. ദുസ്തരസംസാരസമുദ്രത്തിൽ നിന്നും നിങ്ങളെ രക്ഷിക്കുന്നവരാണ് അവർ. അവരുടെ ഉത്കൃഷ്ടമാതൃക നിങ്ങൾക്കു പ്രചോദനം നൽകുന്നു. ആത്മോത്കർഷമരുളുന്ന അവരുടെ ഉപദേശങ്ങൾ അത്രേ നിങ്ങൾക്കു വഴികാട്ടികളായിബ്ഭവിക്കുന്നതു്. മനോനിയന്ത്രണം, ഏകാഗ്രത, ധ്യാനം ഇവയ്ക്കു വേണ്ട പ്രായോഗിക പാഠങ്ങൾ സത്സംഗം മുഖേന നിങ്ങൾക്കു സിദ്ധിക്കുന്നു.

അതുകൊണ്ട്, ലൗകികകർത്തവ്യങ്ങളിൽ മുഴുകേണ്ട ഗൃഹസ്ഥർക്കു് സത്സംഗം അനുപേക്ഷണീയമത്രേ. ത്യാഗമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ആത്മീയസാധകർക്കും ഇതു സുപ്രധാനം തന്നെ. ഇതു വേദാന്തവിദ്യാർത്ഥികൾക്കും സിദ്ധയോഗികൾക്കുപോലും പരമാവധി പ്രയോജനം ചെയ്യും. ഗൃഹസ്ഥരെ ഇതു് ആത്മീയമായി ഉത്തേജിപ്പിക്കുന്നു; ആത്മജിജ്ഞാസുക്കളെ പ്രചോദിപ്പിക്കുന്നു; സിദ്ധയോഗികളുടെ ആത്മീയപ്രഭാവം നിലനിർത്തുകയും ചെയ്യുന്നു. പുരുപുണ്യശാലികൾക്കും മഹാത്മാക്കൾക്കും സത്സംഗം ഒരു വിനോദവും സന്തോഷവും ആഹ്ലാദവും ലോകസംഗ്രഹ സേവയുമത്രെ. ജീ

വിത ക്ലേശങ്ങളിൽ ഉഴലുന്നവർക്കും തങ്ങളുടെ ആത്മീയ ജീവിതാനുഭവം പങ്കിടാനും അങ്ങനെ സംസാരവലയിൽ കുടുങ്ങിയവരെ മോചിപ്പിക്കാനും മഹാത്മാക്കൾ ആഗ്രഹിക്കുന്നു. സത് സങ് ഗത്തിന്റെ ആത്മാവ് അവരാണ് ഈ പുണ്യപുരുഷന്മാരുടെ സാഹചര്യത്തിൽ നിന്നുള്ള ആനന്ദം അനുഭവിക്കുക എന്നുള്ളതു തന്നെ സത്സങ്ഗത്തിന്റെ ഏകലക്ഷ്യം

## യഥാർത്ഥ സത് സങ്ഗഭവനം നിങ്ങളുടെ സ്വന്തം ഹൃദയത്തിലത്രെ

വാസ്തവത്തിൽ, സ്ത്സങ്ഗം നടത്തുന്നസ്ഥലം സത്സങ്ഗഭവനം, തന്നെ വൈകുണ്ഠം, കൈലാസം, പരമധാമം. ശരിയായ സത്സങ്ഗഭവനം സ്ഥിതി ചെയ്യുന്നതു് നിങ്ങളുടെ സ്വന്തം ഹൃദയത്തിലത്രെ. അവിടെ ആ സത്തു്, പരമാർത്ഥ സത്യവസ്തു, സമ്പൂർണ്ണ സത്ത, അല്ലെങ്കിൽ ബ്രഹ്മം വർത്തിക്കുന്നു. യമം, നിയമം, ആസനം, പ്രാണായാമം എന്നിവ പരിശീലിച്ചു് ഒന്നമതായി, മനസ്സടക്കുക. പ്രത്യാഹാരവും ധാരണയുംകൊണ്ടു്, പിന്നെ ആ മനസ്സ് ഏകാഗ്രമാക്കുക. അനന്തരം, നിങ്ങളുടെ ഹൃദയസ്ഥിതമായ ആത്മാവിനെ ധ്യാനിക്കുക. ആത്മാപഗ്രഥനം, അന്തർമുഖത, ആത്മതത്വാന്വേഷണം എന്നിവ വഴി നിങ്ങൾക്കു അനുദിനം നിങ്ങളുടെ സത്സങ്ഗഭവനത്തിൽ കഴിയാം. നിങ്ങൾക്കു് അതു് ആത്മസാക്ഷാത്കരണം സാധിപ്പിക്കുന്നു. അങ്ങനെ, നിങ്ങൾ ആ സത്തു്, അതായതു്, സ്മ്പൂർണ്ണശാശ്വതസദവസ്തുവുമായി എന്നെന്നേക്കും ഒന്നുചേരുന്നു.

ഇതുതന്നെ നിങ്ങളുടെ ലക്ഷ്യം. അപ്രമേയപ്രഭാവശാലിനിയാണു മായ എന്നുള്ളതു മറക്കരുതു്. നിങ്ങൾ എത്രമാത്രം സദുദ്ദേശങ്ങളോടു കൂടിയവനാണെങ്കിലും, ഈ പരമപ്രഥമകർത്തവ്യം നിങ്ങൾ വിസ്മരിക്കാൻ ഇടയുണ്ടു്. അതുകൊണ്ടു് സത സങ് ഗഭവനത്തിൽ വരിക. പുണ്യാത്മാക്കളും യോഗികളുമായി സഹകരിക്കുക. മനസ്സടക്കേ

ണ്ടതെങ്ങനെയെന്നും പ്രാണായാമവും ബ്രഹ്മവിചാരവും എങ്ങനെ പരിശീലിക്കണമെന്നും ഇന്ദ്രിയങ്ങളിൽ നിന്നു മനസ്സു പിൻവലിക്കേണ്ടതു് ഏതുപ്രകാരമെന്നും ഏതു രീതിയിലാണു സദ്ഗുണംകൊണ്ടു മനസ്സു നിറയ്ക്കേണ്ട തെന്നും അവർ നിങ്ങളെ പഠിപ്പിക്കും.

മനശ്ശരീരങ്ങളുടെ അഭേദ കല്പനയാണു എല്ലാ കഷ്ടപ്പാടുകൾക്കും കാരണം. നിങ്ങൾ യഥാർത്ഥത്തിൽ സച്ചിദാനന്ദസ്വരൂപമാണു്. സ്വസ്വരൂപസംസ്ഥിതിതന്നെ ശാശ്വതശാന്തിക്കും പരമാനന്ദത്തിനും ഉള്ള ഏക ഉപായം. "അജോ നിത്യഃ ശാശ്വതോऽയം പുരാണഃ"— ഈ ആത്മാവു് അനാദിയും ശാശ്വതവും പുരാതനവുമാകുന്നു. നിങ്ങളുടെ ധ്യാനം, കീർത്തനം, ജപം, പ്രാർത്ഥന ഇവയിൽ നിങ്ങൾ നിഷ്ഠ പാലിക്കുക. ആളുകൾ കുറേനേരം കീർത്തനം പാടുന്നു; കുറേനേരം സത്സംഗത്തിൽ സംബന്ധിക്കുന്നു; പിന്നെ വന്നവഴിക്കു പോകുന്നു. ഇതു വേദനാജനകമായ ഒരു ന്യൂനതയാണു്. കൃത്യനിഷ്ഠ അത്യന്തം പ്രധാനമാണു സാധനയിൽ. എന്തും നിങ്ങൾ കൃത്യമായി ചെയ്യുക. ധ്യാനസമയം ക്രമത്തിൽ വർദ്ധിപ്പിക്കുക. ഭൗതികവസ്തുക്കളുടെ പുറംപൂച്ചാൽ ആകൃഷ്ടരാകാതിരിക്കുക. ആരും ഭൗതിക വസ്തുക്കൾ സമ്പാദിച്ചു നന്നായിട്ടില്ല. നിങ്ങൾക്കു കോടിക്കണക്കിനു രൂപ ബാങ്കിൽ ഉണ്ടാകാം. നൂറുക്കണക്കിനു മോട്ടോർകാറുകൾ ഉണ്ടാകാം. ഡസൻകണക്കിനു ബംഗ്ലാവുകളും ഉണ്ടായിരിക്കാം. എന്നാൽ, ഇവയിൽ നിന്നൊന്നും നിങ്ങൾക്കു മനഃശാന്തി ഉണ്ടാകയില്ല. ജപവും ധ്യാനവും കീർത്തനവും സത്സംഗവും കൃത്യമായി നിങ്ങൾ നടത്തുന്നെങ്കിലേ നിങ്ങൾക്കു അതു കൈവരൂ. ആത്മസാക്ഷാത്ക്കാരം നേടിയാലേ ശാശ്വതശാന്തി അനുഭവിക്കാൻ കഴിയൂ. ക്രമപ്രകാരമുള്ള ആത്മീയ സാധന കൃത്യമായി അനുഷ്ഠിക്കുന്നതിലൂടെ സത്സംഗഭവനം നിങ്ങളുടെ ഹൃദയത്തിൽ പടുത്തുയർത്തുക. അങ്ങനെ, ആ പരംപൊരുളിനെ, ഏതോ ഒരു കാലത്തല്ല, ഇപ്പോൾ, ഈ നിമിഷത്തിൽതന്നെ പ്രത്യക്ഷം ദർശിക്കുക. ലക്ഷ്യം വിടാതിരിക്കുക.

ഉപനിഷത്തിലെ മുഖ്യവാക്യം നിങ്ങളെ ഞാൻ ഓർമ്മിപ്പിക്കട്ടെ. "തത്ത്വമസി"— ആ അനാദ്യന്ത ശാശ്വതസച്ചിദാനന്ദരൂപബ്രഹ്മം നീയാകുന്നു. അനുസ്യൂതം നാമസ്മരണ പുലർത്തുക. ജോലിസമയത്തും നിങ്ങൾ മനസ്സിൽ "ശ്രീരാമ," "ശ്രീരാമ" എന്നു ജപിക്കുക. ശ്രീരാമൻ വിഷ്ണുഭഗവാന്റെ അവതാരം മാത്രമല്ല, ശിവന്റെ സഹകാരി തന്നെയല്ല, അദ്ദേഹം സർവജ്ഞനും, സർവ്വശക്തനും സർവ്വവ്യാപിയുമായ പരബ്രഹ്മമത്രെ. നിരന്തരം ശ്രീരാമനെ ധ്യാനിക്കുക. നല്ലവനായിരിക്കുക. ഉന്നതപ്രകൃതിയാകുക. ഉദാരശീലനാകുക. സത്സംഗം, സ്വാധ്യായം, ജപം, കീർത്തനം, ധ്യാനം ഇവയിൽ കൂടി ആത്മസാക്ഷാത്കരണം സാധിക്കുക. ഈശ്വരൻ നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ!

## മഹാത്മാവ് ആര്?

ഒരു മഹാത്മാവിനെ എങ്ങനെ തിരിച്ചറിയാം. എപ്രകാരം അദ്ദേഹത്തെ വിലമതിക്കാം. ഇതു് അങ്ങേഅററം പ്രയാസമാണ്. ഒരു ഷെയിക്സ്പിയറെ ഒരു ഷെയിക്സ്പിയറേ അറിയൂ; ഒരു യേശുവിനു മാത്രമേ മറെറാരു യേശുവിനെ മനസ്സിലാക്കൂ. സാധുക്കളും സന്ന്യാസികളുമായി ഇടപഴകി വളരെക്കൊല്ലങ്ങൾ അവരൊത്തു പാർത്ത പരിചയ സമ്പന്നനായ ഒരാൾ ചില നിശ്ചിത തീരുമാനങ്ങൾ കൈക്കൊൾകയും ചിലതൊക്കെ അനുമാനിക്കുകയും ചെയ്യുന്നു. എന്നാൽ, അതു സൂക്ഷ്മമോ ശരിയോ ആകാം, ആകാതെയുമിരിക്കാം. ഒരു ജ്ഞാനിക്കുമാത്രമേ അദ്ദേഹത്തിന്റെ ദിവ്യ ദൃഷ്ടികൊണ്ടു് ഒരു ജ്ഞാനിയെ നേരേ കാണാനും മനസ്സിലാക്കാനും കഴിയൂ.

ഒരു സാധു നഗ്നനായിരിക്കാം; സ്വന്തമായി ഒന്നും കരുതിവയ്ക്കാത്തവനായിരിക്കാം; തന്റെ കൈകുമ്പിൾ പിച്ചച്ചട്ടിയായി ഉപയോഗിക്കയും വൃക്ഷച്ചുവട്ടിൽ കഴി

ച്ചുകൂട്ടുകയും ചെയ്യുന്നവനായിരിക്കാം. വനത്തിൽ തന്നെ വസിക്കുന്നവനുമാകാം. ഇങ്ങനെയൊക്കെയുള്ളവനായാലും അവൻ ഒരു കരിങ്കള്ളനായിരുന്നേക്കാവുന്നതാണു്. ബാഹ്യാന്തരബന്ധങ്ങളും സർവ്വവികാരങ്ങളും ഉള്ള ഒരു മഹാപ്രാപഞ്ചികനുമായിരിക്കാം അയാൾ. കഞ്ചാവു പിടിക്കാൻ ഒരു തുപ്പ കിട്ടിയാൽ, മതിമറന്നു തുള്ളിച്ചാടുന്നവനുമായിരിക്കും. അവന്റെ മനസ്സു വിക്ഷേപപൂർണ്ണവും അസ്വസ്ഥവുമായിരിക്കും. അതേസമയം, ഒരു മനുഷ്യൻ തിരക്കേറിയ ഒരു പട്ടണത്തിലോ തലസ്ഥാനനഗരിയിലോ തന്നെ താമസിച്ചു എന്നുവരാം; ഒരു മഹാപ്രഭുവിന്റെ ജീവിതം അയാൾ നയിച്ചേക്കാം; പരിഷ്കൃതവേഷവിധാനങ്ങൾ അണിഞ്ഞേക്കാം; വിഭവസമ്പൂർണ്ണ ഭക്ഷണം കഴിച്ചു കൊൾകയും ചെയ്തേക്കാം. അങ്ങനെയൊക്കെ ആയാൽ തന്നെയും, അയാൾക്കു ഒന്നിലും ഒരു മമതയോ മോഹമോ കണ്ടില്ലെന്നിരിക്കാം. ശ്രീരാമാനുജൻ ഭൗതികഭോഗ സമൃദ്ധിയിൽ ജീവിച്ചു. സുഖജീവിതത്തെപ്പററി അദ്ദേഹം പ്രസംഗിച്ചു. ജനകരാജാവിനു രാജകീയ സുഖാനുഭൂതികൾ വേണ്ടതുപോലുണ്ടായിരുന്നു. എന്നിട്ടും അദ്ദേഹം പറഞ്ഞു;"എന്റെ സ്വത്തു നിസ്സീമമാണു്; എന്നാൽ, ഞാൻ ഒന്നുമില്ലാത്തവനാണു്. ഈ മിഥില മുഴുവൻതന്നെ വെന്തുചാമ്പലായാലും എനിക്കൊന്നും നഷ്ടപ്പെടുവാൻ പോകുന്നില്ല."

## ഒരു മഹാത്മാവിനെ വിലമതിക്കുന്നതിൽ ഗൃഹസ്ഥന്മാർ വരുത്തുന്ന തെററുകൾ·

ഒരു സാധുവിന്റെ പ്രകൃതി നിശ്ചയിക്കുന്നതിൽ, ഗൃഹസ്ഥന്മാർ ചിലപ്പോൾ അബദ്ധ നിഗമനങ്ങൾ കൈക്കൊള്ളുന്നു. അവർ അദ്ദേഹത്തിന്റെ ബാഹ്യചിഹ്നങ്ങളേ സാധാരണ കണക്കിലെടുക്കാറുള്ളു. അഭ്യസ്തവിദ്യർക്കും ഇക്കാര്യത്തിൽ തെററുപററുന്നു. ഒരു സാധുവിന്റെ ആത്മീയോത്കർഷം കണക്കാക്കുന്നതിൽ നമ്മുടെ ഇന്നത്തെ സർവ്വകലാശാലാ വിദ്യാഭ്യാസവും ഉതകുന്നില്ല. അധ്യാത്മമാർഗ്ഗം തികച്ചും വിഭിന്നമത്രെ.

ഉത്തരകാശിയിൽ യോഗവാസിഷ്ഠക്ലാസ്സ് നടത്തിക്കൊണ്ടിരിക്കുന്ന സ്വാമി ദേവഗിരി ഒരുദിവസം ഏഴാം ഭൂമികയിൽ വർത്തിക്കുന്ന ഒരു ജ്ഞാനിയെപ്പററി വിവരിക്കുന്നതുകേട്ടുകൊണ്ടിരിക്കയായിരുന്ന ഒരു യുവസാധു ബോധത്തിൻെറ പരമകാഷ്ഠയിൽ, അതായത് തുരാതീതാവസ്ഥയിൽ, താൻ സ്ഥിതിചെയ്യുന്നതായി അയാരം ഉടൻ ഭാവിച്ചു. ആഹാരം വർജ്ജിച്ചു. ഇരിക്കുന്ന മുറിയിൽത്തന്നെ മലമൂത്രവിസർജ്ജനം ചെയ്തു. ഇങ്ങനെ പതിനഞ്ചുദിവസം തുടർന്നു. ഇതിനൊക്കെ എന്തു കാരണമെന്ന് അയൽവാസികരം അന്വേഷിച്ചപ്പോരം, താൻ ഏഴാം ഭൂമികയിലാണെന്ന് അയാരം മറുപടി നൽകി. അയാളുടെ മന:സ്ഥിതി ഒരു ബുദ്ധിമാനു പരിശോധിക്കണമെന്നു തോന്നി. അയാരം അയാളുടെ ദേഹത്ത് ചൊറിതണത്തില വച്ചുകൊടുത്തു. തേളുകടിക്കു തുല്യം കഠിനമായ നീററൽ അയാരംക്ക് അനുഭവപ്പെട്ടു. അയാരം ഉറക്കെ നിലവിളിച്ചു. തൻെറ വിഡ്ഢിത്തം അയാരം സമ്മതിക്കുകയും പഴയപടി ആഹാരം കഴിക്കാൻ തുടങ്ങുകയും ചെയ്തു. ആ തരം ജ്ഞാനികരം പഞ്ചാബിലും ഋഷീകേശത്തും മററുസ്ഥലങ്ങളിലുംഇക്കാലത്തു ധാരാളമായുണ്ട്. അങ്ങനെയുള്ളവരെ സൂക്ഷിക്കുക. തീക്കൊള്ളി ദേഹത്തു വച്ചുകൊടുത്താൽ, ഒരാരംക്ക് ആ തരം ജ്ഞാനികളുടെ മാനസികനില അനായാസം അറിയാം.

വെറും ഒന്നോ രണ്ടോ മണിക്കൂർ നേരത്തെ കേവലസംഭാഷണംകൊണ്ട് ഒരു സാധുവിൻെറ ഔന്നത്യം കണക്കാക്കാൻ വിഷമമാണ്. അദ്ദേഹവുമൊത്തു നീണാരം ജീവിച്ചെങ്കിൽ മാത്രമേ നിങ്ങരംക്കു സൂക്ഷ്മമായ അനുമാനങ്ങളും നിഗമനങ്ങളും കൈക്കൊള്ളാൻ കഴിയൂ. ആന, കുതിര, മററു രാജകീയാഡംബരങ്ങരം എന്നിവയെല്ലാം ഉണ്ടായിരുന്നിട്ടും ഈതരം ബാഹ്യപദാർത്ഥങ്ങളിൽ അണുവളവും ആസക്തിയില്ലാത്ത പല ജ്ഞാനികളുടെയും ദൃഷ്ടാന്തങ്ങരം എടുത്തുകാട്ടാനുണ്ട്. തിരക്കേറിയ ലൗകികവ്യാപാരങ്ങരംക്കിടയിലും അവർക്കു ജ്ഞാനനി

ഷ്ടയും, സ്വരൂപസ്ഥിതിയും എപ്പോഴും നിലനിന്നിരുന്നു. ഇതത്രേ സമഗ്രമായ വികാസം. ഇതുതന്നെ ഭഗവദ്ഗീതയുടെ സാരം; ഇതുതന്നെ ഭഗവാൻ കൃഷ്ണൻെറ മുഖ്യോപദേശവും.

അവശ്യം വേണ്ടതു മനോനൈർമ്മല്യമാണ്. മമത, ആഗ്രഹം, അഹന്ത ഇവ ഉന്മൂലനം ചെയ്തു മനസ്സു പരിശുദ്ധമാക്കുക. എന്നാൽ നിങ്ങൾക്ക് ഇഷ്ടപ്പെട്ടന്നിടത്തു ജീവിക്കാം. ഒരു പട്ടണം നിങ്ങൾക്ക് ഒരു കൊടുംകാടായിരിക്കും. നേരേമറിച്ച് നിയന്ത്രണാധീനമല്ലാത്ത ഇന്ദ്രിയങ്ങളും വികാരങ്ങളുംകൊണ്ടു കലങ്ങിമറിഞ്ഞ മനസ്സാണു നിങ്ങൾക്കുള്ളതെങ്കിൽ കൊടുങ്കാടും തിരക്കേറിയ നഗരമായി അനുഭവപ്പെടും; ജ്ഞാനം തികച്ചും ഒരാന്തരസ്ഥിതിവിശേഷമാണ്. നിങ്ങൾ ആത്മജ്ഞാനം സമ്പാദിക്കാൻ ആഗ്രഹിക്കണം. തെററാത്ത മാനദണ്ഡങ്ങളല്ല ബാഹ്യചിഹ്നങ്ങളൊന്നും. അതുകൊണ്ടു് ഒരു സാധുവിൻെറ ബാഹ്യകാര്യങ്ങളിൽ ചുഴിഞ്ഞുനോക്കാതിരിക്കുക. ഒരാൾക്ക് ഏതുതരം ഭക്ഷണവുംകഴിക്കാം. അയാൾക്കിഷ്ടമുള്ള ഏതു വേഷവുമണിയാം; സൗകര്യപ്രദമായി അയാൾക്ക് എങ്ങനെയെങ്കിലും തല ചീകിവയ്ക്കാം. ഇതെല്ലാംതന്നെ വെറും നിസ്സാരകാര്യങ്ങളാണ്. എപ്പോഴും ഹൃദയാന്തഃസ്ഥിതി ശ്രദ്ധിക്കുക.

## യഥാർത്ഥമതം എവിടെ തുടങ്ങുന്നു?

ഒരു ഭക്തനോ സംന്യാസിക്കോ യോഗിക്കോഅയാൾക്കിഷ്ടമുള്ളിടത്തു ഭക്ഷണം കഴിക്കാം; ഇഷ്ടംപോലെ അയാൾക്ക് ഉടുത്തൊരുങ്ങാം; തോന്നുംപോലെ ഏതു രീതിയിലും തലമുടി ഒതുക്കാം; വെറും പഴങ്ങളോ, ഉണക്കിലകളോ, വെറും വെള്ളമോ, വിശിഷ്ടഭോജ്യങ്ങളോ എന്തുകൊണ്ടെങ്കിലും, അയാൾ അയാളുടെ പ്രാരബ്ധമനുസരിച്ചു ജീവിച്ചെന്നു വരാം; കേവലം നഗ്നനായോ അമൂല്യവസ്ത്രങ്ങളണിഞ്ഞോ അയാൾക്ക് നടക്കാം. ഒരു വലിയ തിതിക്ഷുവോ തപസ്വിയോ ആയിരിക്കാം അയാൾ. എന്നാൽ ഈ സംഗതികൾക്കൊന്നും പരമാർത്ഥമതവുമായി ഒരു ബന്ധവുമില്ല.

ശരീരബോധത്തിനു് ഒരാഠം അതീതനാകുമ്പോഠം യഥാർത്ഥമതം നാമ്പെടുക്കുന്നു. നിസ്സാരാചാരങ്ങഠംക്കോ പെരുമാററവിധികഠംക്കോ് പൊതുധാരണകഠംക്കോ അപ്പുറം ഒരാഠം കടക്കുമ്പോഠം, വാസ്തവമതം തുടങ്ങുന്നു. ദേഹേന്ദ്രിയം ജീവികളെ മാത്രം ബാധിക്കുന്ന നിരർത്ഥസമുദായികചട്ടവട്ടങ്ങളാണു് ഇവയെല്ലാം. സ്വയം വികസിച്ച ഒരാളിനു് ഇതൊന്നും അത്ര കാര്യമുള്ളതല്ല. ഈവകയ്ക്കെല്ലാം മേലെയാണു് ഒരു യാഥാർത്ഥ സംന്യാസി അഥവാ സാധു. പ്രബുദ്ധനായ ഒരു സാധു ഈ സമുദായികമോ മതപരമോ ആയ പ്രാഥമിക ബന്ധങ്ങഠംക്കെല്ലാം അടിമയായിരിക്കും മെന്നാർക്കുംപ്രതിക്ഷിക്കാവുന്നതല്ല. വിഷയാലുക്കളായ മനുഷ്യർ ആഹാരത്തിനും വേഷവിധാനത്തിനും അധികം പ്രാധാന്യം കല്പിക്കുന്നു. ആ സ്ഥിതിക്കു്, ഒരു സംന്യാസിയുടെ മഹിമനിശ്ചയിക്കാൻ അയാഠം ശക്തനാകയില്ല. അവർ അദ്ദേഹത്തിൻെറ ബാഹ്യരീതികഠം മാത്രം നോക്കുന്നു; വഞ്ചിതരാകയും ചെയ്യുന്നു. ഒടുവിൽ അദ്ദേഹത്തിൻെറ പിമ്പേ വൃഥാ പായുന്നു. അവർ യുക്തിരഹിതമായി മുൻവിധികഠം വച്ചുപുലർത്തുന്നു. അങ്ങനെ, സുവർണ്ണാവസരങ്ങഠം അവർ പാഴാക്കിക്കളെകയാണു ചെയ്യുന്നതു്. സാധുസമാഗമത്തിൽനിന്നും വേണ്ട പ്രയോജനങ്ങഠം ഒന്നും അവർക്കു സിദ്ധിക്കുന്നില്ല. നിസ്സാരവും ലഘുവുമായ കാര്യങ്ങളിൽ അവർ എപ്പോഴും കുററം കാണുന്നു. ''ആ സംന്യാസി ഉള്ളി തിന്നുന്നു; ഈ സാധു പുകവലിക്കുന്നു; ആ മഹാത്മാവു മുഖം വടിച്ചിരിക്കുന്നു'' എന്നെല്ലാം അവർ പറയുന്നു. ഇങ്ങനെയുള്ള അല്പകാര്യങ്ങളെല്ലാം ശ്രദ്ധിക്കാൻതുടങ്ങിയാൽ നിങ്ങഠംക്കു ഗുണമുണ്ടാകാൻപോകുന്നില്ല. ബർദ്വാനിൽ ജീവിച്ചരിപ്പുള്ള ഒരു മഹായോഗി, ഒരു തിബത്തുബാബ, പുകവലിക്കയും മാംസം ഭക്ഷിക്കയും ചെയ്യും. അതുകൊണ്ടെന്തു്? താമസാഹാരം സാത്വികാഹാരമായി മാററുന്ന മാർഗ്ഗം അദ്ദേഹത്തിനറിയാം.

## യഥാർത്ഥ ആദ്ധ്യാത്മികതയുടെ ശരിയായ മാനദണ്ഡമല്ല സിദ്ധികൾ

സാധുക്കൾ പ്രദർശിപ്പിക്കുന്ന സിദ്ധികൾമൂലം അവരുടെ ജ്ഞാനപ്രഭാവത്തെ വിലയിരുത്തുക എന്നുള്ളതാണ് ആളുകൾ സാധാരണ വരുത്തുന്ന വലിയ തെററ്. ഒരു സാധുവിന്റെ യോഗ്യതയും കഴിവും അദ്ദേഹത്തിന്റെ സിദ്ധികൾവഴി തീരുമാനിക്കുന്ന ഒരു പൊതുപ്രവണത ഈ ലോകത്തു സാമാന്യമായിക്കാണുന്നു. ഇതു തീർച്ചയായും പരമാബദ്ധം തന്നെ. ഈവഴിക്ക് ഒരു സാധുവിന്റെ പ്രബുദ്ധത നിർണ്ണയിക്കാൻ സാദ്ധ്യമല്ല. സിദ്ധികൾ ഏകാഗ്രതയുടെ ആനുഷംഗികഫലങ്ങളത്രേ. ആത്മസാക്ഷാത്കാരവുമായി അവയ്ക്ക് ഒരു ബന്ധവുമില്ല. ഒരു സാധു സിദ്ധികൾ കാട്ടുന്നതു് അടങ്ങാത്ത ആവേശംകൊണ്ടോ ഒടുങ്ങാത്ത (വളർന്ന) ആശകൾകൊണ്ടോ ആകാം. അങ്ങനെയാണെങ്കിൽ അവനൊരു വെറും ഗൃഹനാഥൻ തന്നെ, നിശ്ചയം. ആത്മീയാഭ്യുദയത്തിനു സിദ്ധികൾ ഒരു വലിയ വിഘാതമാണെന്നു ഞാൻ പറയുന്നതു നിങ്ങൾ വിശ്വസിക്കണം. ഒരാൾ സിദ്ധിയുടെ മണ്ഡലത്തിൽത്തന്നെ വർത്തിക്കുകയും അതിനപ്പുറം കടന്നു മുന്നേറാൻ ശ്രമിക്കാതിരിക്കുകയും ചെയ്യുന്നിടത്തോളം, ഈശ്വരസാക്ഷാത്കരണത്തിന് അയാൾ അണുവും ആശിക്കേണ്ടതില്ല. എന്നാൽ, സിദ്ധികൾ പ്രദർശിപ്പിക്കുന്ന ഒരാൾ ആത്മജ്ഞനല്ലെന്നു് ഇതുകൊണ്ടു് അർത്ഥമാകുന്നില്ല. ആത്മജ്ഞാനികൾ പലേ സിദ്ധികളും പ്രദർശിപ്പിച്ചിട്ടുള്ളതായി വളരെ ദൃഷ്ടാന്തങ്ങൾ ഉണ്ടു്. എന്നാൽ, അവ ലോകത്തിന്റെ ഉത്കർഷവും ഉദ്ധാരണവും ഉന്നിയല്ലാതെ, ഒരിക്കലും സ്വാർത്ഥോദ്ദേശങ്ങൾക്കായിരുന്നില്ല.

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ കാലത്തു് ഒരു സാധു അദ്ദേഹത്തെ സമീപിച്ചു രണ്ടു സിദ്ധികൾ കാണിച്ചു. ആർക്കും കാണാൻകഴിയാതെ സഞ്ചരിക്കുക എന്നുള്ളതായിരുന്നു അവയിലൊന്നു്. മറെറാന്നു്, അയാൾ നടക്കു

മ്പോൾ മൂലാധാരത്തിൽനിന്നു് ഒരു വെളിച്ചം വീശുക എന്നതും. ഈ മനുഷ്യൻ കുറച്ചുനാൾക്കുശേഷം ആരും കാണാതെ ഒരു സ്ത്രീയുടെ മുറിയിൽ കടന്നുചെന്നു തന്റെ ശക്തി ദുരുപയോഗപ്പെടുത്തി അവളുമായി പ്രേമബന്ധത്തിൽ കുടുങ്ങുകയും ആ രണ്ടു ശക്തികളും കളഞ്ഞുകുളിക്കുകയുംചെയ്തു. പൊതുവേ ഈ ലോകത്തു്, വിദ്യാസമ്പന്നരായവരുടെപോലും പതിവു് സിദ്ധികൾ ആസ്പദമാക്കി സാധുക്കളെ വിലയിരുത്തുക എന്നുള്ളതാണു്, അതു് ഒരു ഗുരുതരമായ വിഡ്ഢിത്തമാകുന്നു, അതുകൊണ്ടു ഞാൻ നിങ്ങളെ അതിനെതിരായി താക്കീതുചെയ്യുന്നു.

## വേദപാഠം ഒരാളെ യോഗിയാക്കുന്നില്ല

ഒരാളിന്റെ ആദ്ധ്യാത്മികാഭിവൃദ്ധിയെ സൂചിപ്പിക്കുന്ന ചിഹ്നമല്ല വേദവാക്യങ്ങൾ ഉദ്ധരിക്കുക എന്നതും. സകല വേദങ്ങളും ഉപനിഷത്തുകളും ബ്രഹ്മസൂത്രങ്ങളും ഒരാൾ കാണാപ്പാഠം ചൊല്ലിയേക്കാമെന്നിരുന്നാലും. അവൻ ഏററവും നിന്ദ്യനായ മഹാതസ്കരനായിരിക്കാം. ചില ഗ്രന്ഥങ്ങൾ ഒട്ടൊക്കെ പഠിച്ചുകൊണ്ടു് വലിയ യോഗികളും ജ്ഞാനികളും ജീവന്മുക്തന്മാരുമൊക്കെയായി ഞെളിയുന്ന ധാരാളംപേരുണ്ടു്. യോഗഫലങ്ങൾ ആസ്വദിക്കുവാൻ വെറും ശാസ്ത്രങ്ങൾ മാത്രം നിങ്ങളെ സഹായിക്കയില്ല. ബുദ്ധിപരമായ ജിജ്ഞാസ, ആവേശത്തിളപ്പു്, വികാരത്തള്ളൽ ഇവയൊന്നും യോഗപരിശീലനത്തിനു് ഒരുതരത്തിലും നിങ്ങൾക്കു തുണനിൽക്കയില്ലതന്നെ. യോഗദർശനത്തിൽനിന്നു് ഏതാനും സൂത്രങ്ങൾ ഉരുക്കഴിച്ചുകൊണ്ടു് 'ഞാൻ ഒരു യോഗിയത്രെ' എന്നു ഭാവിക്കുന്നതു മുഴുത്ത കപടനാട്യമല്ലാതെ മറെറാന്നുമല്ല. ഒരു കച്ചവടവിദ്യയല്ല യോഗാഭ്യാസം. യോഗാഭ്യാസലബ്ധമായ ശക്തികളുടെ ചില കുത്സിതപ്രകടനങ്ങൾകൊണ്ടു് പൊതുജനങ്ങളെയും നിങ്ങളുടെ സ്വന്തം ആത്മാവിനെത്തന്നെയും ഈശ്വരനെയും വഞ്ചിക്കുന്നതു് ഒരതിഗർഹണീയാപരാധമാണു്. ഈ അക്ഷന്തവ്യമായ വഞ്ചനയ്ക്കു യാതൊരു പ്രായശ്ചിത്തവുമില്ല. അങ്ങേയററത്തെ ശിക്ഷ അർഹിക്കുന്നതാണിതു്.

## തിതിക്ഷകൊണ്ടു മാത്രം ഒരുവൻ തപസ്വിയാകുന്നില്ല

മററുചിലരുണ്ട്, സാധുക്കളുടെ വേഷം പൂണ്ടുകൊണ്ട് ഹഠയോഗക്രിയകളെപ്പററി വളരെ പ്രസംഗിച്ചു സമാധിഭാവിച്ച് ലോകമാകെ ഓടിനടക്കുന്നവർ. വായുവും വെള്ളവുംകൊണ്ടു മാത്രം ഒരാൾക്കു ജീവിക്കാൻ കഴിയും. വേറൊരാൾക്കു ഭൂമിക്കടിയിൽ ആറുമാസം കഴിഞ്ഞുകൂടാനാവും. നൈട്രിക്കാസിഡും കുപ്പിച്ചില്ലും വിഷവും വിഴുങ്ങാൻ കഴിയും മറെറാരാൾക്ക്. ഇതെല്ലാം വെറും കായികപരിശീലനങ്ങളാണ്; ഒരു സാധുവിൻെറ യഥാർത്ഥ യോഗ്യതകളല്ല.

മനസ്സിന് ഒരു അനുകരണശക്തിയുണ്ട്. സ്വാമി കൃഷ്ണാശ്രമിയെപ്പോലുള്ള മഹാന്മാർ ഗംഗോത്രിയിൽ പ്പോലും തീവ്രതപസ്യ ആചരിക്കുന്നു. അദ്ദേഹത്തെ അനുകരിച്ച് മഹാശയരായി പരിഗണിക്കപ്പെടുവാൻ ശ്രമിക്കുന്നു വളരെപ്പേരും. യുവാക്കൾ വിവേകചൂഡാമണിയും അവധൂതഗീതയും പഠിക്കയും അല്പവും മനഃപരിവർത്തനമെന്യെ, അവയിൽ വിവരിക്കുംപ്രകാരമുള്ള അവധൂതന്മാരായിബ്ഭാവിക്കയും ചെയ്യുന്നു. മനസ്സാകട്ടെ പഴയ പടിതന്നെ വർത്തിക്കുന്നു. അതിൻെറ ഇഷ്ടാനിഷ്ടങ്ങളും കോപതാപങ്ങളും അതേമാതിരിതന്നെ പുലർത്തിക്കൊണ്ട്. പാവങ്ങളും പാമരന്മാരുമായ പ്രാപഞ്ചികന്മാർ ഈ പുറംപൂച്ചുകളാൽ വഞ്ചിതരാകയാണു ഫലം. തിതിക്ഷ തനിച്ച് ആദ്ധ്യാത്മികചിഹ്നമാകുന്നില്ല. വേനൽക്കാലത്തു നട്ടുച്ചയ്ക്കു മണിക്കൂറുകൾ തികച്ച് പഴുത്ത മണലിൽ കിടന്നുരുളുകയും, എന്നാൽ തുച്ഛരസംഗതികൾക്കുവേണ്ടി കഠിനാവേശപൂർവം മല്ലടിക്കുകയും ചെയ്യാറുള്ള ഒരു സാധുവിൻെറ കഥ സീതാപുരം മുൻസിഫ് ശ്രീ പ്രദ്യുമ്നകേശവൻ എന്നോടു പറഞ്ഞിട്ടുണ്ട്. ഇതെല്ലാം വെറും കായികപരിശീലനങ്ങൾ മാത്രമാണ്. തിതിക്ഷ മാനസികമത്രെ; വൈരാഗ്യവും മാനസികം; സംന്യാസവും

മാനസികംതന്നെ മന:ശക്തിയുള്ള ഒരു മനുഷ്യന് എല്ലാ വസ്ത്രവും ഒന്നിച്ചു പറിച്ചുകളഞ്ഞ് കടുംശിശിരർത്തുവിൽ യാതൊരു പ്രാഥമികപരിശീലനവുംകൂടാതെ, എന്നാൽ വിഷമക്ലേശമനുഭവപ്പെടാതെ, ഗംഗോത്രിയിൽ ജീവിക്കാൻ കഴിയും.

'തിതിക്ഷ താനേ മോക്ഷം സാധിപ്പിക്കുമെങ്കിൽ ഇരുപത്തിനാലുമണിക്കൂറും വെള്ളത്തിൽ കഴിക്കുന്ന കാട്ടുപോത്തുകളും മത്സ്യങ്ങളും മുക്തരാകണം. വെറും മുണ്ഡനംകൊണ്ടു മാത്രം മുക്തിസിദ്ധമാകുമെങ്കിൽ, രോമം കത്രിക്കപ്പെട്ട കോലാടുകളും മററുചില മൃഗങ്ങളും ബന്ധമുക്തരാകണം. ഓടയിൽ കിട്ടുന്ന എച്ചിൽ പെറുക്കിത്തിന്നുന്നതുകൊണ്ടും ചാണകക്കണ്ടിൽ ഉറങ്ങുന്നതുകൊണ്ടും മുക്തി ലഭിക്കുമെങ്കിൽ, പട്ടികരുംപോലും മുക്തിക്കർഹരാണ്. അതുകൊണ്ട്, ഇതിൽനിന്നൊക്കെ വ്യക്തമാകുന്നത്, ബാഹ്യഭാവങ്ങളാൽ മാത്രം നാം നയിക്കപ്പെടരുതെന്നും മാനസികഭാവം സൂക്ഷ്മനിരീക്ഷണംചെയ്യു വേണം ഒരാളുടെ യാഥാർത്ഥ്യം ഗ്രഹിക്കുവാൻ എന്നുമത്രെ.

## പിന്നെ, ഒരു യഥാർത്ഥ മഹാത്മാവാര്?

ജടാജൂടംകൊണ്ടോ തീപ്പൊരിപ്രസംഗംകൊണ്ടോ, പാണ്ഡിത്യംകൊണ്ടോ അദ്ഭുതസിദ്ധികളുടെ പ്രകടനംകൊണ്ടോ, ഒരാൾ പൂർണ്ണനോ യഥാർത്ഥജ്ഞാനിയോ ആകയില്ല. രാഗദ്വേഷങ്ങൾ, അഹംഭാവം, കാമക്രോധങ്ങൾ ഇവയുടെ പ്രവാഹം നിശ്ശേഷം നിലയ്ക്കുമ്പോൾ മാത്രമേ ഒരാൾ ജീവന്മുക്തനാകുന്നുള്ളു.

മനംപതറാത്തവരും ധനമോഹംകെട്ടവരും ആശകളെ കെട്ടിയവരും ഇന്ദ്രിയങ്ങളെയും അന്തഃകരണത്തെയും പാട്ടിലാക്കിയവരും ജീവിതം ഈശ്വരനു സമർപ്പിച്ചവരും ഒന്നിലും ഒരു കാംക്ഷയും ഇല്ലാത്തവരും സന്തോഷത്തിലും സന്താപത്തിലും ഒന്നുപോലെ വർത്തിക്കുന്നവരും എല്ലാക്കെട്ടുകളുമററവരും യമനിയമാദിഗുണസമ്പന്നരും കൈയിൽ കിട്ടുന്നതെന്തുംകൊണ്ടും തൃപ്തിപ്പെടുന്നവരുമാകുന്ന പുണ്യാത്മാക്കൾ.

ഒരാളിൽ കനിവും വിനയവുംകാണുന്നെങ്കിൽമാത്രമേ, അയാളെ സാധുവായി ഗണിക്കാൻ പററൂ. അന്യൻെറ അഴലിൽ അവൻെറ അകം അലിയും. പാപംകൊണ്ടു തഴമ്പിച്ച മനസ്സാണു മനുഷ്യനുള്ളതു്. അതു് ഉരുകാൻതുടങ്ങുമ്പോഠം, അവിടെ ഭഗവാൻ പ്രത്യക്ഷപ്പെടും. അങ്ങനെയുള്ള സാധു പഞ്ചദശി പ്രസംഗിക്കേണ്ടതില്ല. ഗീതയെ അടിസ്ഥാനമാക്കി ഉജ്ജ്വലപ്രഭാഷണങ്ങഠം ചെയ്യാനുള്ള കഴിവു് അവനു് അവശ്യം ഉണ്ടായിരിക്കണമെന്നില്ല. ഒരൊററ ബ്രഹ്മസൂത്രത്തെപ്പിടിച്ചു് ഒരേ ഇരിപ്പിൽ മൂന്നു മണിക്കൂർനേരം വിസ്തരിച്ചു സംസാരിക്കാൻ അവനു കഴിഞ്ഞില്ലെന്നുവരാം. എന്നാലും അയാളിൽനിന്നു് ഒരു സുഗന്ധം പ്രസരിക്കുന്നുണ്ടാവും. അതു നിങ്ങളെ അങ്ങോട്ടു് ആകർഷിക്കും. അദ്ദേഹത്തോടടുക്കുമ്പോഠം അതു നിങ്ങഠംക്കു് ഒരു ശാന്തിയും ആന്തരികാനന്ദവും അരുളും. അപ്പോഠം, നിങ്ങളുടെ സകല മനഃശല്യങ്ങളും ആശങ്കകളും പമ്പകടക്കും. അദ്ദേഹത്തിൻെറ ഒററക്കടാക്ഷം നിങ്ങഠംക്കു് അഭ്യുന്നതിയരുളും. അദ്ദേഹത്തിൻെറ ഓരോ വാക്കും നിങ്ങളെ ഉദ്ബുദ്ധരാക്കും. അവ നിങ്ങളുടെ ഹൃദയഫലകത്തിൽ സ്വയം ലിഖിതമാകും. നിങ്ങളുടെ പ്രകൃതി തന്നെ പാടേ പരിവർത്തനംചെയ്യപ്പെടും. നിങ്ങളുടെ ജീവിതഗ്രന്ഥത്തിൽ ഒരു പുതുതാഠം അങ്ങനെമറിയും. അത്രയ്ക്കായിരിക്കും അദ്ദേഹത്തിൻെറ മാഹാത്മ്യം. സാക്ഷാൽ കരുണയുടെയും വിനയത്തിൻെറയും മഹിമ അപ്രകാരമത്രെ.

## സത്സംഗം അതെങ്ങനെ ലഭിക്കും?

ഇയ്യിടെ ഗൃഹസ്ഥന്മാരുടെ ഒരു പരാതി കേഠംക്കാറുണ്ടു്, യഥാർത്ഥമഹാത്മാക്കഠം ഇല്ലെന്നു്. ഇതൊരു മുടന്തൻ സമാധാനമാണു്. ആവശ്യത്തിൻെറയും ആദാനത്തിൻെറയും പ്രശ്നമാണു് സാധുസങ്ഗമവും. ആവശ്യം ആത്മാർത്ഥമാണെങ്കിൽ, അതു് ഉടനടി സാധിക്കതന്നെ ചെയ്യും. ഇതു പ്രകൃതിയുടെ നീക്കപോക്കില്ലാത്ത നിയമമാകുന്നു. നിങ്ങഠം യഥാർത്ഥ ജിജ്ഞാസുവാണെങ്കിൽ,

നിങ്ങളുടെ മുമ്പിൽ ഗുരു പ്രത്യക്ഷപ്പെടും. നിങ്ങളാകട്ടെ, അത്തരം തീവ്രമായ ആഗ്രഹമൊന്നുംകൂടാതെ, ഒരു ഉല്ലാസപൂർണ്ണമായ ജീവിതം നയിക്കുന്നു. നിങ്ങളുടെ മനസ്സ് വികാരത്തള്ളലുകളും ദുർവ്വാസനകളുംകൊണ്ടു നിറഞ്ഞിരിക്കുന്നു. ഉന്നതാത്മീയജീവിതത്തെപ്പററി നിങ്ങൾ ശകലവും ശ്രദ്ധിക്കുന്നില്ല ഉദാസീനമായ ജല്പനങ്ങൾകൊണ്ടും നിഷ്ഫലമായ ലോകകാര്യസംഭാഷണങ്ങൾകൊണ്ടും നിങ്ങൾ നിങ്ങളുടെ സമയം വ്യഥാ കളയുന്നു. വികാരത്തിനും ദുർമ്മോഹത്തിനും പേരിനും പെരുമയ്ക്കും ഒരു നിത്യദാസനായിത്തീർന്നുപോയി നിങ്ങൾ. എന്നിട്ടും നിങ്ങൾ പരാതിപ്പെടുന്നു, "എനിക്കു ശരിയായ സത്സംഗം കിട്ടാൻ കഴിയുന്നില്ല" എന്ന്. നിങ്ങൾ നിങ്ങളെത്തന്നെ ആദ്യമായി കുററപ്പെടുത്തുക, സ്വന്തം കുറവുകൾ സമ്മതിക്കുക. തെററുകൾക്ക് ആത്മാർത്ഥമായി പശ്ചാത്തപിക്കുക; പ്രായശ്ചിത്തംചെയ്യുക; ഉപവാസമനുഷ്ഠിക്കുക; പ്രാർത്ഥിക്കുക; ഏകാന്തതയിൽ ഇരുന്നു മനസ്സു ചുട്ടു നിലവിളിക്കുക. ഒന്നാമതായി നിങ്ങൾ ഉത്തമാധികാരിയാകുക; പിന്നെ എന്റെ അടുത്തു വരിക. നിങ്ങളെ ശരിയായവഴിക്കു നയിക്കുന്ന, അങ്ങനെ മഹോന്നതസ്ഥാനത്തേക്കുയർത്തുന്ന, മഹാത്മാക്കളുടെ പാദപദ്മങ്ങളിൽ നിങ്ങളെ ഞാൻ എത്തിക്കാം. ഈ മഹാത്മാക്കൾ ഉത്തമാധികാരികളെ കിട്ടാൻ കാത്തിരിക്കുന്നവരാണ്. മഹാത്മാക്കൾ ധാരാളമായുണ്ട്. യഥാർത്ഥജിജ്ഞാസുക്കൾ കുറയും. "നല്ല മഹാത്മാക്കൾ ഇല്ല" എന്നു നിങ്ങൾ ഒരു കുററം ഉന്നയിക്കുകയാണെങ്കിൽ, "യഥാർത്ഥസത്യാന്വേഷികളില്ല" എന്നു മഹാത്മാക്കളും ഗുരുതരമായി നിങ്ങളിൽ കുററം ചുമത്തും.

നല്ല സാധനങ്ങൾ എപ്പോഴും ഈ ലോകത്തു കുറവാണ്. കസ്തൂരി, കുങ്കുമപ്പൂവ്, റേഡിയം, ചന്ദനം, വിദ്വാന്മാർ, സജ്ജനങ്ങൾ, വീരനേതാക്കൾ, ലോകോപകാരികൾ ഒക്കെ ചുരുക്കമാണ്. അപ്രകാരമാണു സ്ഥിതിയെങ്കിൽ, സാധുക്കൾ, യോഗികൾ, ജ്ഞാനികൾ, ഭക്ത

ന്മാർ ഇവരുടെ കാര്യം പിന്നെ പറയാനുണ്ടോ? അവരുമായുള്ള സമ്പർക്കത്തിന് അർഹരാകാൻ ആത്മനിയന്ത്രണം, ബ്രഹ്മചര്യം, മനഃസമാധാനം, തീവ്രമുമുക്ഷുത്വം, വിനയം, അനുസരണശീലം, സേവനബുദ്ധി മുതലായ അവശ്യയോഗ്യതകൾ മുമ്പേ നിങ്ങൾ നേടി സ്വയം ഒന്നു തയാറാകേണ്ടതുണ്ട്. അവരുടെ സംസർഗ്ഗം നിങ്ങൾക്ക കിട്ടിക്കഴിഞ്ഞാൽ മോക്ഷപ്രശ്നം പരിഹൃതമായി.

## ഗൃഹസ്ഥന്മാർ സംന്യാസികളോട്ട പെരുമാറേണ്ടതെങ്ങനെ?

ഗൃഹസ്ഥന്മാരിൽ ഭൂരിപക്ഷത്തിനും സാധുക്കളിൽ ഒരു വിശ്വാസവുമില്ല. നല്ല ഒരു സാധുവിനെക്കണ്ടാൽ പോലും അവർ അവരുടെ ബാഹ്യകാര്യങ്ങളിൽ കുററം കാണുകയും അവരുടെ പൂർവനാമധേയം, ജാതി, വിശ്വാസം യോഗ്യത, ബന്ധുക്കൾ, പ്രായം എന്നിത്യാദികളെപ്പററി വളരെ ചോദ്യങ്ങൾ ചോദിക്കുകയും ചെയ്യുന്നു. സംന്യാസത്തിൻെറ പ്രാഥമികതത്വങ്ങൾപോലും വിസ്മരിക്കുന്നു അവർ. ഒരാൾ സംന്യാസിയായിക്കഴിഞ്ഞാൽ ഈ വകയെല്ലാം മറക്കണമെന്നും എല്ലാററിനും മേലേ ഈ ദേഹബോധംകൂടി വിടണമെന്നുമുള്ളത് അവർ മനസ്സിലാക്കുന്നില്ല—അതായത് ഒരാൾ സംന്യാസിയായിക്കഴിഞ്ഞാൽ പിന്നെ ഒരിക്കലും ഒരു ബ്രാഹ്മണനോ പ്രൊഫസ്സറോ സമുദായനേതാവോ മതനേതാവോ ഒന്നുമല്ലെന്ന്.

ഗൃഹനാഥൻ ഈമാതിരി ചോദ്യങ്ങൾ ഒരു സാധുവിനോട്ട ചോദിക്കരുത്. സന്ദേഹങ്ങൾ നിവർത്തിക്കാനുള്ള ഉദ്ദേശത്തോടുകൂടി തത്ത്വവിഷയങ്ങളെ സംബന്ധിച്ചേ അവർ സംസാരിക്കാവൂ, അപ്പോൾമാത്രമേ അവർക്ക സത്സംഗംകൊണ്ടുള്ള പ്രയോജനം നേടാൻ കഴിയൂ. ഭൗതികബദ്ധമായ മനുഷ്യമനസ്സ് ആദ്ധ്യാത്മികമാർഗ്ഗത്തിലേക്ക തിരിക്കാനും പഴകി ദുഷിച്ച അപസംസ്കാരം സമ്പൂർണ്ണമായി തുടച്ചുമാററാനുമുള്ള ഏററവും ലഘുവും എളുപ്പവുമായ പദ്ധതി സത്സംഗമത്രേ. സാധുക്കളുമായി സഹവസിക്കുക. അവരുടെ സമ്പർക്കംതന്നെ അദ്ധ്യാത്മവിദ്യാഭ്യാസമാണ്.

പൂർണ്ണവണക്കത്തോടും ഭക്തിബഹുമാനത്തോടു കൂടി വേണം ഒരു ഋഷിയെ സമീപിക്കാൻ. ആവിധം വണക്കത്തോടെ അടുത്താൽ അദ്ദേഹം തീർച്ചയായും നിങ്ങൾക്കു ദിവ്യജ്ഞാനം പ്രദാനംചെയ്യും.

ഗൃഹനാഥന്മാർ ശുദ്ധഭക്തിയാൽ ആർദ്രഹൃദയരായി പകപഫലങ്ങളും കൈയിലെടുത്തുകൊണ്ടാവണം സംന്യാസികളുടെ സന്നിധാനത്തിലെത്തുവാൻ; അവരെ സമീപിക്കയും ദർശനം സാധിക്കയും ചെയ്താൽ, ഉടനടി പ്രേമഭക്തികളോടെ സാഷ്ടാംഗപ്രണാമം ചെയ്യണം. അവർ സംന്യാസികളുടെ സവിധത്തിൽ ലൗകികകാര്യങ്ങളൊന്നും സംഭാഷണംചെയ്യരുതു്. അവർക്കു് ഏതെങ്കിലും ചോദ്യം ചോദിക്കവാനുണ്ടെങ്കിൽ, എപ്പോഴും അതാദ്യമേ നിശ്ചയിച്ചുവയ്ക്കുയും അതു് ആധ്യാത്മികവും ഈശ്വരപരവും ആയിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്യണം. സംന്യാസികളുടെ ആശ്രമങ്ങളിലോ കുടീരങ്ങളിലോ പ്രവേശിച്ചാൽ, വെറും നേരംപോക്കിനുവേണ്ടി ചില വിഡ്ഢിച്ചോദ്യങ്ങൾ ഉടനടി കണ്ടുപിടിക്കാൻ അവർ ശ്രമിക്കരുതു്. അങ്ങനെ നേരം പാഴാക്കരുതു്. ഗൃഹനാഥന്മാർ കഴിവിനൊത്തു് കാഴ്ചദ്രവ്യങ്ങളെന്തെങ്കിലും കൊണ്ടുപോകണം. ഭൂമിയിലെ കാണപ്പെട്ട ദൈവങ്ങളാണു സംന്യാസികൾ. അവരെ സേവിക്കുന്നതിലും വലുതായ യജ്ഞമോ സേവയോ ഇല്ല. അതു് (ആ സേവ) അതുല്യവീര്യമുള്ള ഒരു ശുദ്ധീകരണവസ്തുവത്രെ. സംന്യാസികളെ സേവിക്കുന്നവർ അനുഗൃഹീതരാണു്; എന്തുകൊണ്ടെന്നാൽ, മനഃസമാധാനവും ഹൃദയശുദ്ധിയും അവർക്കു പെട്ടെന്നു കിട്ടുന്നു.

# 6. സ്വാധ്യായം

ജീവിച്ചിരിക്കുന്ന മഹാത്മാക്കളുടെ സത്സംഗം ലഭിക്കാൻ കഴിയുന്നില്ലെങ്കിൽ, പകരം മഹാന്മാർ എഴുതിയ ഗ്രന്ഥങ്ങളുമായി നിങ്ങാക്ക സല്ലപിക്കാം. ഇതു പരോക്ഷസത്സംഗമാണ്. വിവേകചൂഡാമണി പഠിക്കുകയാണെങ്കിൽ, വാസ്തവത്തിൽ, നിങ്ങാക്ക താത്കാലികമായി ശങ്കരാചാര്യരുടെ സത്സംഗം ലഭിക്കുന്നു. യോഗവാസിഷ്ഠമാണ വായിക്കുന്നതെന്നാൽ, വാസ്തവത്തിൽ വസിഷ്ഠമഹാർഷിയുടെ സത്സംഗമാണ നിങ്ങാക്ക ലഭിക്കുക.

വൈകുന്നേരം നാലോ അഞ്ചോ പേർക്ക് ഒരു ക്ഷേത്രത്തിലോ ഏകാന്തമായ ഒരു മുറിയിലോ കൂടുകയും ഗീതയോ ഉപനിഷത്തുകളോ രാമായണമോ ഭാഗവതമോ ഏതെങ്കിലും ചിലതു് ഒന്നോരണ്ടോ മണിക്കൂർ അധ്യയനം ചെയ്യുകയും ചെയ്യാം. ക്രമേണ നിങ്ങളുടെ മനസ്സു പരിശുദ്ധമാകും. നിങ്ങാക്ക് അധ്യാത്മമാർഗ്ഗത്തിൽ അഭിരുചിയുണ്ടാകും. സ്ത്രീകളും ഈ മാർഗ്ഗം അവലംബിക്കണം.

## പാരായണത്തിനുള്ള പ്രമുഖ ഗ്രന്ഥങ്ങൾ

ഭക്തിയുടെ ഉത്തമമാതൃകകഠം, ഭഗവാന്റെ മഹിമ, മാധുര്യം, ലീലാവിലാസങ്ങാം, മഹാത്മാക്കളുടെകഥകാം, ഭക്തിവളർത്താൻ ഉപകരിക്കുന്ന ചര്യകാം ഇവയെ പുരസ്ക്കരിച്ചുള്ളപുസ്തകങ്ങളാണു് ഒരുഭക്തൻ പഠിക്കേണ്ടതു്. ആ തരം നിബന്ധങ്ങാം പഠിച്ചാൽ ഭക്തി വളരുന്നു.

രാമായണം, ഭാഗവതം, നാരായണീയം, ഗീത, വിഷ്ണുപുരാണം, അധ്യാത്മരാമായണം, തുളസീദാസരാമായണം (രാമചരിതമാനസം) വിഷ്ണുസഹസ്രനാമം, ശാണ്ഡില്യസൂത്രങ്ങാം, ശിവപുരാണം, ദേവീഭാഗവതം, നാരദപഞ്ചരാത്രം, ഭക്തിയോഗപരിശീലനം, ഭക്തിയോഗസാരം, ഭക്തിയും സങ്കീർത്തനവും, ആഠവാന്മാരുടെയും നായനാരന്മാരുടെയും ഗീതങ്ങാം, തേവാരം, തിരു

വാചകം, ദശബോധം, തുക്കാരാമന്റെ അഭംഗം, ജ്ഞാനേശ്വരി, ഭക്തിരസായനം, ഭക്തിരസാമൃതസിന്ധു മുതലായവയത്രേ സ്വപ്രധാനഗ്രന്ഥങ്ങൾ.

## മനസ്സു വ്യാമോഹം ജനിപ്പിക്കുന്നതെങ്ങനെ?

നിങ്ങൾക്കു ഭൗതികവസ്തുക്കൾ ആവശ്യമുണ്ട്; ശരി തന്നെ. എന്നാലും, അധ്യാത്മതത്ത്വവിദ്യാരത്നങ്ങൾ നിറഞ്ഞ ഗീത, ഉപനിഷത്തുകൾ, വിവേകചൂഡാമണി ഇവയുടെ അഭ്യസനവും ധ്യാനവും കൂടാതെ ഒററദിവസം പോലും നിങ്ങൾ നഷ്ടപ്പെടുത്തരുത്. ഈ ഒരേ ഒരു ശ്ലോകം നിങ്ങൾക്കു ശാന്തി നല്കും.

"വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി" ഇതു് ഒരിക്കലും മറക്കാതിരിക്കുക.

മനസ്സു നിങ്ങളെ വഴിതെററിക്കും. "എനിക്കു രണ്ടു പശുക്കൾ സ്വന്തമായുണ്ടായാൽ, എനിക്കു മസ്സൂറിയിൽ ഒരു സുന്ദരസൗധമുണ്ടായാൽ, പരമസുഖമായി" എന്നീവകയെല്ലാം നിരർത്ഥചിന്തകളാണു്. കാലം, ദേശം, കാര്യകാരണബന്ധം ഇവയ്ക്കതീതമായ ഒന്നിനെ അഭിലഷിക്കുന്ന നചികേതസ്സിന്റെമാതിരിയുള്ള ആളുകളെയാണു് നമുക്കു വേണ്ടതു്. ഈ ലോകത്തുതന്നെയാണു കഴിഞ്ഞുകൂടുന്നതെങ്കിലും ചൂഡാലയ്ക്കും ജനകനും ഉണ്ടായതുപോലെയുള്ള തീവ്രാഭിലാഷം, ധ്യാനം, വിരക്തി ഇവ നിങ്ങൾക്കുണ്ടാകണം. വിവേകചൂഡാമണി, ആത്മബോധം, തത്ത്വബോധം, പഞ്ചദശി, വിചാരസാഗരം ഇത്യാദി എല്ലാ ഉത്കൃഷ്ടഗ്രന്ഥങ്ങളും അദ്വൈതവേദാന്തത്തിലെ അനശ്വരസുന്ദരനിബന്ധമായ ജ്ഞാനവാസിഷ്ഠവും എന്നുമെന്നും നിങ്ങൾ പഠിക്കണം. ഇതു നിങ്ങൾക്കു ശാന്തി നല്കും.

"നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി" അവനു മാത്രമേ ഈശ്വരാനുഗ്രഹം സിദ്ധിക്കൂ.

## സ്വാധ്യായംകൊണ്ടുള്ള ഗുണങ്ങൾ

മതഗ്രന്ഥങ്ങളായ രാമായണം, ഭാഗവതം, യോഗവാസിഷ്ഠം, ഇവയും സ്വാധ്യായത്തിനുതകുന്ന മററു നല്ല പുസ്തകങ്ങളും പതിവായി കൃത്യസമയത്ത് അധ്യയനംചെയ്യുക. നിങ്ങൾ ഗീതയിലെ ആശയങ്ങളെപ്പററി ചിന്തിക്കുകയും അവയിൽത്തന്നെ മനസ്സുറപ്പിക്കുകയും ചെയ്താൽ അതുതന്നെ ഒരു തരം ലഘുസമാധിയാണ്. ഗീത സ്വാധ്യായത്തിനുള്ള ഒരു അപ്രതിമഗ്രന്ഥമത്രെ. അതിൽ സർവ്വയോഗങ്ങളുടെയും സത്തും വേദങ്ങളുടെ സാരവും അടങ്ങുന്നു. നിങ്ങളുടെ സൗകര്യംപോലെ അരമണിക്കൂർ മുതൽ മൂന്നു മണിക്കൂർവരെ നിത്യവും ഈ കാര്യത്തിന് ഉപയോഗിക്കണം., ക്രിയായോഗം അല്ലെങ്കിൽ നിയമമാകുന്ന വേദാധ്യയനം അതു ഹൃദയം നിർമ്മലമാക്കുകയും ദിവ്യവും ഭവ്യവുമായ ചിന്തകളെക്കൊണ്ട് ചിത്തം നിറയ്ക്കുകയും ചെയ്യുന്നു.

സ്വാധ്യായം മനസ്സിനെ ഉത്തേജിപ്പിക്കുകയും ഉന്നതാധ്യാത്മശൃംഗത്തിലേക്ക് ഉയർത്തുകയും ചെയ്യുന്നു. അതു സംശയങ്ങളുടെ നിവാരണം സാധിക്കുന്നു. മനസ്സിനു സഞ്ചരിക്കാൻ പുതിയ അധ്യാത്മപാതകൾ വെട്ടിത്തെളിക്കുക, മനസ്സിൻെറ അലച്ചിൽ അല്ലെങ്കിൽ വിക്ഷേപം കുറയ്ക്കുക, ഏകാഗ്രതയ്ക്കു സഹായിക്കുക എന്നിവയും അതു ചെയ്യുന്ന സഹായങ്ങളത്രേ. അങ്ങനെ, ഒരുതരം താണ സവികല്പസമാധിയിലേയ്ക്കു് അതു നയിക്കുന്നു. സ്വാധ്യായം മനസ്സിനു മേയാനുള്ള ഒരു പുൽത്തകിടിയാണ്. പാവന ഗ്രന്ഥങ്ങൾ പഠിക്കുമ്പോൾ, ആത്മജ്ഞാനികളായ ഗ്രന്ഥകർത്താക്കളുമായി നിങ്ങൾ സാമരസ്യം പുലർത്തുന്നു; ഉണർവു നേടുകയും ആനന്ദോന്മത്തരാകുകയും ചെയ്യുന്നു.

നിങ്ങൾക്കു മഹാത്മാക്കളുടെ നേരിട്ടുള്ള സത്സംഗം കിട്ടാൻ കഴിയുന്നില്ലെങ്കിൽ, സ്വാധ്യായം സന്ദേഹങ്ങൾ തീർക്കും. അതു വിശ്വാസചാഞ്ചല്യം മാററി ഉറപ്പു നൽകുന്നു. ജ്ഞാനേച്ഛയെ അഥവാ തീവ്രമുമുക്ഷുത്വത്തെ അതു് ഉദ്ദീപിപ്പിക്കുന്നു; പ്രോത്സാഹനവും ജ്ഞാനപ്രകാ

ശവും പ്രദാനംചെയ്യുന്നതാണതു്. ആ മാർഗ്ഗത്തിൽ സഞ്ചരിച്ചു വിഘ്നങ്ങളെ നേരിടുകയും തരണംചെയ്യുകയും ചെയ്തിട്ടുള്ള മഹാത്മാക്കളുടെ ഒരു പട്ടിക അതു നിങ്ങളുടെ മുമ്പിൽ നിരത്തുന്നു. അങ്ങനെ, അതു് ആശയും ആവേശവും നിറച്ചു് നിങ്ങളെ ഉത്തേജിപ്പിക്കുന്നു. സത്വഗുണംകൊണ്ടു മനസ്സു നിറയ്ക്കാനും അങ്ങനെ മനസ്സിനു് ഉത്തേജനവും ഉത്കർഷവുമരുളാനും ഉള്ള കഴിവും അതിനുണ്ടു്. ഏകാഗ്രതയ്ക്കും ധ്യാനത്തിനും സഹായിക്കുന്നതും അതാണു്. അതു പുതിയ സാത്വികവഴിച്ചാലുകൾ തുറന്നു് മനസ്സിനെ അവയിൽക്കൂടി സഞ്ചരിപ്പിക്കയും ചെയ്യുന്നു.

ഋഷികളുടെ ഗ്രന്ഥങ്ങളിൽ അടങ്ങിയിരിക്കുന്ന ഉപദേശങ്ങൾ അനുസരിച്ചു് ജീവിക്കുന്നതിന്റെ ഫലമായി നിങ്ങളുടെ ദേഹപീഡകൾക്കു് ആശ്വാസമുണ്ടാകുന്നു, ആത്മക്ഷതമകലുന്നു; അജ്ഞതമൂലമുണ്ടാകുന്ന എല്ലാവിധ ജീവിതദുരിതാനുഭവങ്ങളിൽനിന്നും നിങ്ങൾക്കു വിടുതൽ കൈവരികയും ചെയ്യുന്നു. ആത്മികഗ്രന്ഥങ്ങൾ അസ്വസ്ഥത നിറഞ്ഞ ചുററുപാടുകളിൽ ആശ്വസിപ്പിക്കുന്ന സഹചാരികളും, എല്ലാ വിഷമപ്രശ്നങ്ങൾക്കും പരിഹാരം നിർദ്ദേശിക്കുന്ന മാതൃകാധ്യാപകരുമായി വർത്തിക്കുകയത്രെ ചെയ്യുന്നതു്. അജ്ഞതയുടെയും മൗഢ്യത്തിന്റെയും അന്ധകാരത്തെ അകററുന്ന മാർഗ്ഗദീപങ്ങളായി അവ പരിലസിക്കുന്നു; തിന്മകളിൽനിന്നും മോചിപ്പിക്കുന്ന ഒററമൂലിയായും നന്മയുടെ വിധാതാക്കളായും ഭവിക്കുന്നു.

മഹർഷിമാരുടെയും മഹാത്മാക്കളുടെയും തത്വജ്ഞന്മാരുടെയും തപസ്വികളുടെയും പുസ്തകങ്ങൾ പഠിച്ചുറപ്പിച്ചു ജ്ഞാനം നേടുക. എല്ലാ ശാസ്ത്രരഹസ്യങ്ങളും ആ ജ്ഞാനത്താൽ സ്വാധീനമാക്കുക. വസ്തുസംബന്ധിയായ യഥാർത്ഥബോധം സമ്പാദിക്കുക. ദിവ്യവും സനാതനവുമായ ധർമ്മവ്യവസ്ഥകളോടു സ്വന്തം വ്യക്തിത്വത്തെ പൊരുത്തപ്പെടുത്തുക. (അവയ്ക്കു കീഴ്‌വഴങ്ങുക) സത്യത്തിന്റെയും ആനന്ദത്തിന്റെയും പൂർണ്ണത നേടുവാനുള്ള

മാർഗ്ഗമത്രെ ജ്ഞാനം. അസംഖ്യം ദുഃഖങ്ങളും അനവധി പാപങ്ങളും ശമിപ്പിക്കുകയും അജ്ഞതയുടെ വേരറുക്കുകയും മനഃശാന്തിയും നിത്യസമ്പൂർണ്ണതയും പ്രദാനംചെയ്കയും ചെയ്യുന്നതും അതത്രെ.

## 7. ദുസ്സംഗത്തിൻെറ ദുരന്തഫലം

ദുഷിച്ച കൂട്ടുകെട്ടിൻെറ ഫലം അത്യന്തനാശമാണ്. ഒരു സാധകൻ ഏതുവിധകുസംഗവും വർജ്ജിക്കണം. ദുഷ്ടക്കൂട്ടുനിമിത്തം മനസ്സു ദുർവിചാരങ്ങൾകൊണ്ടു നിറയുന്നു. ദൈവത്തിലുള്ള അല്പവിശ്വാസംപോലും മാഞ്ഞുപോകുന്നു. ഒരു മനുഷ്യനെ അവൻെറ കൂട്ടുകെട്ടുകൊണ്ട് അറിയുവാൻ കഴിയും. ഒരേജാതി പക്ഷികൾ ഒന്നുചേരുന്നു. ഇതെല്ലാം പഴഞ്ചൊല്ലുകൾ അഥവാ ആപ്തവാക്യങ്ങളത്രേ. അവ തികച്ചും സത്യമാകുന്നു. പശുക്കളിൽനിന്നും മററും രക്ഷിക്കാൻ വിത്തുല്പാദനകേന്ദ്രങ്ങൾ ആദ്യം എങ്ങനെ ഭംഗിയായി വേലികെട്ടി സൂക്ഷിക്കുന്നുവോ അതുപോലെ ഒരു സാധകൻ തിന്മയുടെ ബാധകളിൽനിന്നും അതിശ്രദ്ധയോടെ തന്നെത്താനേ രക്ഷിക്കണം. അല്ലാത്തപക്ഷം അവൻ തീരെ നശിച്ചതുതന്നെ. നുണയന്മാർ, വ്യഭിചാരികൾ, കള്ളന്മാർ, വഞ്ചകർ, കപടവൃത്തികൾ, വാവദൂകർ, പരദൂഷകർ, ഏഷണിക്കാർ, നാസ്തികർ മുതലായവരുമായുള്ള സംസർഗ്ഗം കർശനമായും വർജ്ജിക്കണം. സ്ത്രീകളുടെയും അവരോടു സഹകരിക്കുന്നവരുടെയും സംസർഗ്ഗവും ആപത്കരവുമാണ്.

വില്വമംഗലം ഒരിക്കൽ ചിന്താമണിയുടെ നർത്തനരംഗത്തിൽ സന്നിഹിതനായി. 'അദ്ദേഹത്തിൻെറ അന്തരംഗമശേഷം, അതോടെ വിഷമയമാക്കപ്പെട്ടു. സദാചാരനിരതനായ ഒരു ബ്രാഹ്മണൻെറ മതഭക്തനായ മകനായിരുന്നു അദ്ദേഹം. എന്നാൽ, അദ്ദേഹത്തിൻെറ എല്ലാ സദ്

ഗുണങ്ങളും പെട്ടെന്ന് അപ്രത്യക്ഷമായി. അവളുമായി അദ്ദേഹം പ്രേമത്തിലുമായി. അങ്ങനെ തന്റെ ജന്മം തുലച്ചു. ഇങ്ങനെ പറയാവുന്ന ആയിരത്തൊന്നു ദൃഷ്ടാന്തങ്ങളുണ്ട്. ആരംഭത്തിൽ, ദുർജ്ജനസംസർഗ്ഗംകൊണ്ട്, ആന്ധ്രജില്ലയിലെ വേമനയും വഷളായി കുസങ്ഗത്തെക്കാൾ ആപത്കരമായി മറ്റൊന്നില്ല. ഭാര്യ മതവിശ്വാസമില്ലാത്തവളും വെറും ലൗകികയുമാണെങ്കിൽ, അവളുടെ സംസർഗ്ഗവും ദുർജ്ജനസംസർഗ്ഗത്തിനു തുല്യമാണ്. അതാണ് ഹിമാലയത്തിലെയും ഗംഗാതീരത്തിലെയും ഏകാന്തസ്ഥലങ്ങളെപ്പററി വേദങ്ങൾ പുകഴ്ത്തിപ്പറയാൻ കാരണം.

## കുസങ്ഗമെന്നാൽ എന്ത്?

ദുഷിച്ച പരിസരങ്ങൾ, അസഭ്യചിത്രങ്ങൾ, അശ്ലീലഗാനങ്ങൾ, പ്രണയകഥകൾ, സിനിമ, നാടകശാലകൾ, ഇണചേരുന്ന മൃഗങ്ങളെ കാണുക, ദുരാശയങ്ങൾ മനസ്സിൽ വളർത്തുന്ന വാക്കുകൾ—ചുരുക്കത്തിൽ ദുശ്ചിന്തകൾക്കു വകകൊടുക്കുന്നതെന്തും കുസങ്ഗത്തിൽ പെടുന്നു. അശുഭാശയങ്ങൾ, ദുഷ്പ്രവണതകൾ എന്നിങ്ങനെയുള്ളവ നമ്മിൽ ഉണർത്താൻ പര്യാപ്തമാകുന്നതെല്ലാം കുസങ്ഗമായി പരിഗണിക്കപ്പെടണം. സത്സങ്ഗത്തിന്റെ വിപരീതപദമാണു കുസങ്ഗം, ദുർജ്ജനങ്ങളുമായുള്ള സമ്പർക്കം എന്ന് അതിനർത്ഥം.

സ്ഥലം, ഭക്ഷണം, കൂട്ടംബം, പരിസരങ്ങൾ, കാവ്യം, സാഹിത്യം, വിമർശനം, ഉപജീവനമാർഗ്ഗം, ധ്യാനത്തിന്റെയോ പ്രാർത്ഥനയുടെയോ രീതി എന്നിവ അവയുടെ പ്രകൃതിയനുസരിച്ച് സത്സങ്ഗത്തിനും കുസങ്ഗത്തിനും ഇടയാക്കുന്ന അതിപ്രധാനങ്ങളായ പത്തു ഘടകങ്ങളാണ്.

സത്സങ്ഗേച്ഛുക്കൾ സാധാരണപരാതിപ്പെടും "കഴിഞ്ഞ പതിനഞ്ചുവർഷങ്ങളായി ഞങ്ങൾ സാധന അനുഷ്ഠിക്കുന്നു; കാര്യമായ ആദ്ധ്യാത്മികാഭിവൃദ്ധിയൊ

ന്നം ഞങ്ങൾക്കുണ്ടായില്ല" എന്നു്. അതിന സ്പഷ്ടമായ മറുപടി എന്തെന്നാൽ, അവർ നിശ്ശേഷം കുസംഗം ഉപേക്ഷിച്ചിട്ടില്ല എന്നതാണു്. വൃത്താന്തപത്രങ്ങൾ സകല ജാതി ലോകകാര്യങ്ങളും കൈകാര്യംചെയ്യുന്നു. ആത്മജ്ഞാനകാംക്ഷികൾ പത്രപാരായണം തീരെ ഉപേക്ഷിക്കണം. പത്രവായന ഭൗതികസംസ്കാരത്തെ ഉത്തേജിപ്പിക്കും; മനസ്സിൽ വികാരങ്ങൾ വിജൃംഭിപ്പിക്കും; മനസ്സിനെ ബഹിർമുഖമാക്കും; പ്രപഞ്ചം തികച്ചും സത്യമാണെന്ന ധാരണ ഉളവാക്കും. ഈ നാമരൂപങ്ങൾക്കിടയിൽ വിളങ്ങുന്ന സത്യത്തെ വിസ്മരിപ്പിക്കയും ചെയ്യും.

## സ്നേഹിതനാമധാരികൾ

ഒരൗൺസ്സ് സ്ഫടികക്കാരം പത്തുമന്നു പാലിലിട്ടാൽ, ആ പാൽ മുഴുവനും കുടിക്കാൻ കൊള്ളരുതാതാകും. അതേമാതിരി, അല്പനേരത്തേക്കായാലും, കുസംഗം പത്തു കൊല്ലത്തെ സത്സംഗംകൊണ്ടുണ്ടായ ഗുണം കെടുത്തിക്കളയും. ദുർജ്ജനസംസർഗ്ഗം ഭക്തിയുടെ ശത്രുവാണു്. അതിനാൽ കുസംഗം ഉപേക്ഷിക്കുക. മഹാത്മാക്കളുമായുള്ള സഹകരണത്തെ അഥവാ സത്സംഗത്തെ ശരണം പ്രാപിക്കുക.

സ്നേഹിതരെന്നു പേർ പറയപ്പെടുന്നവർ സാക്ഷാൽ വൈരികളാണു്. ഈ പ്രപഞ്ചത്തിൽ ഒരൊററ നിഃസ്വാർത്ഥ സ്നേഹിതനെയും നിങ്ങൾക്കു കാണാൻ കഴികയില്ല; സൂക്ഷിച്ചിരിക്കുക. സ്നേഹിതർ അതുമിതും പറയാൻ അടുത്തുകൂടി നിങ്ങളുടെ സമയം നഷ്ടപ്പെടുത്തും. അവർ നിങ്ങളെ അധഃപതിപ്പിക്കാനും വെറും ഭൗതികനാക്കാനും ആഗ്രഹിക്കുന്നു. അത്തരം സ്നേഹിതരുടെ സരസസംഭാഷണത്താൽ നിങ്ങൾ വശീകൃതരാകരുതു്. നിർദ്ദയം ആ ബന്ധം മുറിച്ചെറിയുക. എല്ലാ സമയവും ഏകാന്തത്തിൽ കഴിക്കുക. നിങ്ങളുടെ ഹൃദയത്തിൽ കുടികൊള്ളുന്ന ആ നിത്യസുഹൃത്തിൽ വിശ്വസിക്കുക. നിങ്ങൾ ഇച്ഛിക്കുന്നതു എന്തും അദ്ദേഹം തരും. നിങ്ങൾക്കു മഹാത്മാ

ക്കളുടെ പ്രത്യക്ഷ സത്സങ്ഗം ലഭിക്കാൻ സാധ്യമല്ലെങ്കിൽ സ്വാനുഭൂതിസമ്പന്നരായ ഋഷികരം, പുണ്യാത്മാക്കരം, ഭാഗവതന്മാർ ഇവർ എഴുതിയ പുസ്തകങ്ങരം വഴി പരോക്ഷസത്സങ്ഗം നേടുക.

## 8. സത്സങ്ഗം സാധിക്കേണ്ടതെങ്ങനെ?

### സംന്യാസികളോട്ട് ഒരു സംഭാഷണം

ഹരി ഓം — പരബ്രഹ്മത്തിനു നമസ്ക്കാരം. ശ്രീ ശങ്കരനും മഹാപുരുഷന്മാർക്കും സംന്യാസികരംക്കും പ്രണാമങ്ങരം.

ദേഹാധ്യാസം, ദേഹചിന്ത, സ്വാർത്ഥത, വാസനകരം, അഹന്ത, അഭിമാനം ഇവ ന്യസിച്ച ഒരാളാണു സംന്യാസി. ബ്രഹ്മാവിൻെറ നാലു കുമാരന്മാരും — സനകൻ,, സനന്ദനൻ, സനൽക്കുമാരൻ, സനൽസുജാതൻ — ശ്രീദത്താത്രേയനും ശ്രീശങ്കരനുമാകുന്നു ഈ ശുദ്ധനിർവ്വതിമാർഗ്ഗത്തിലെ മാർഗ്ഗദർശകർ. അവർ സംന്യാസപരമ്പരയുടെ ജനയിതാക്കളാകുന്നു.

### ആധുനികപ്രവണത

സാമ്പത്തികവും, വർഗ്ഗീയവും, സാമൂഹ്യവും, രാഷ്ട്രീയവും. മാനസികവും, വ്യാവസായികവും, ആധ്യാത്മികവുമായ ഉന്നമനം ലോകം ആഗ്രഹിക്കുന്നു. എന്നാൽ, ആത്മീയവശം ഒരിക്കലും അഗണ്യകോടിയിൽ തള്ളത്തക്കതല്ല. അതാകുന്നു യഥാർത്ഥത്തിൽ അസ്തിവാരം. ജീവിതത്തിൻെറ സാരവും ലക്ഷ്യവും അതു തന്നെ. ഇക്കാലത്തു കർമ്മയോഗപഥക്കാരിൽ പ്രാമാണികന്മാർ (മീമാംസകമുഖ്യന്മാർ) കർമ്മത്തെ മാത്രം ഊന്നിപ്പറയുന്നു. ആദ്ധ്യാത്മിക ജീവിതവശംനിശ്ശേഷം വിഗണിച്ചിരിക്കയാണവർ. നാനാസ്ഥാപനങ്ങളിലെ സംന്യാസിമാർ പോലും സമുദായസേവമാത്രം അനുഷ്ഠിക്കുന്നു.

ചില സംന്യാസികളാകട്ടെ, പാണ്ഡിത്യം മാത്രമുള്ളവരാണ്. അവർ അല്പംനാളേയ്ക്കു് കുറച്ചൊക്കെ ബഹുജനസമാദരം സമാർജിക്കുകയും ചെയ്യും. അവരും ജീവിതത്തിന്റെ തത്ത്വചിന്താത്മകവശം ഉപേക്ഷിച്ചിരിക്കയാണ്. യാഥാർത്ഥവും ചിരസ്ഥായിയുമായ മതിപ്പ് പൊതുജനങ്ങളിൽ ഉണ്ടാക്കാൻ അവർക്കു കഴിയുന്നില്ല, എന്തുകൊണ്ടെന്നാൽ, അവർക്കു ശരിയായ ആത്മീയസമ്പത്തില്ല.

അധ്യാത്മപഥികർ, യോഗികൾ, ജ്ഞാനികൾ, സംന്യാസികൾ ഇവർ വാൽനക്ഷത്രത്തെ അഥവാ കാർത്തികമാസത്തിലെ ദ്വിതീയാചന്ദ്രനെപ്പോലെ, ക്രിസ്തുഭഗവാനെപ്പോലെ അല്പകാലം പ്രസംഗമണ്ഡപത്തിൽ പ്രത്യക്ഷപ്പെടണം. അവരുടെ ഓജസ്സു പ്രവഹിപ്പിച്ച് മഹൽക്കാര്യങ്ങൾ നിർവ്വഹിച്ചശേഷം രംഗത്തുനിന്നു നിഷ്ക്രമിക്കണം. ദീർഘകാലം ആദ്ധ്യാത്മിക ക്ലാസ്സു നടത്തുക, ആശ്രമം സ്ഥാപിക്കുക ഇവ ഇളമുറസംന്യാസികൾ ചെയ്യേണ്ടവയത്രെ. തേജോനിധികളായ ആദ്ധ്യാത്മിക മണ്ഡലാതികായന്മാരുടെ പ്രകൃതത്തിനിണങ്ങുന്നതല്ല അവ. അവർ അല്പകാലംകൊണ്ടു് ദിവ്യജ്ഞാനാമൃതത്തിൽ ഈ നാട്ട മുക്കും— വർഷംതോറും നാലുമാസം വീതം ഗംഗ ചെയ്യുന്നതുപോലെതന്നെ.

## സുഖജീവിതത്തിന്റെ പ്രലോഭനം

സ്വന്തസുഖജീവിതത്തിനുവേണ്ടി ഒരു സംന്യാസിയോ ഗൃഹസ്ഥനോ ആശ്രമം സ്ഥാപിക്കുവാൻ ഒരുങ്ങരുതു്. മിക്ക സംന്യാസിമാരും ആശ്രമം തുടങ്ങുമ്പോൾ പരിശുദ്ധന്മാരായിരിക്കും. അതായതു് അവർ ദരിദ്രരായിരിക്കുന്നിടത്തോളം എന്നർത്ഥം. സമ്പന്നരായിക്കഴിഞ്ഞാൽ അവർക്കു വേണ്ടത്ര സ്തുതിപാഠകരും ഭക്തജനങ്ങളും ഉണ്ടായിത്തീർന്നാൽ, യഥാർത്ഥതാൽപര്യങ്ങൾക്കിടംകൊടുത്തുകൊണ്ടു് അവരുടെ ഹൃദയത്തിൽ നിഃസ്വാർത്ഥസേവനബുദ്ധി മങ്ങിമായുന്നു. അവർ ആശ്രമം തുടങ്ങിയപ്പോൾ ഉണ്ടായിരുന്ന സദുദ്ദേശ്യം തകർന്നു തരിപ്പണമായിപ്പോ

ന്നു. ആ ആശ്രമം പിന്നെ ഒരു ധനസമ്പാദനസ്ഥാപനമായി അധഃപതിക്കയാണു ചെയ്യുക. അതിനുശേഷം അവിടേയ്ക്കു് ആളുകൾ ആകൃഷ്ടരാകുന്നില്ല. സ്ഥാപനമേധാവി തികഞ്ഞ ത്യാഗബുദ്ധിയും വൈരാഗ്യവും പുലർത്തി ജീവിക്കുകയാണെങ്കിൽ, സ്വർഗ്ഗീയശാന്തിയുടെയും സുഖത്തിന്റെയും കേന്ദ്രമായി ആശ്രമം നിലകൊള്ളും. അതു ലക്ഷക്കണക്കിനു് ആളുകളെ ആകർഷിക്കും. ലോകത്തിനു് എപ്പോഴും അത്തരം അദ്ധ്യാത്മപുരുഷന്മാർ തലവന്മാരായുള്ള ആശ്രമങ്ങൾ ആവശ്യമുണ്ടു്.

ചില യുവ സംന്യാസികൾ ഒരു മുറ കാഞ്ഞിരക്കുരു സേവിക്കുന്നു. രണ്ടുകൊല്ലം കൊണ്ടു് 120 കുരുവരെ അവർ വിഴുങ്ങുന്നു. മൂന്നുകൊല്ലം ലഘുസിദ്ധാന്തകൗമുദിയും ന്യായശാസ്ത്രവും പഠിക്കുന്നു; എന്നിട്ടു്, തനിസിദ്ധരായെന്നു് ഭാവിച്ചുകൊണ്ടു് ലൗകികരുമായി നിഃസങ്കോചം ഇടപെടുകയും ചെയ്യുന്നു. ഇതൊരു ഗൗരവാവഹമായ തെററാണു്. കാഞ്ഞിരക്കുരു വന്ധ്യതചേർക്കാൻ പററിയതത്രേ. എന്നാൽ, വന്ധ്യത ദൃഢമായ ബ്രഹ്മചര്യത്തിന്റെ ലക്ഷണമല്ല. അവർക്കു പെട്ടെന്നു് അധഃപതനം വന്നേക്കും. ഇതു് അനുഭവസിദ്ധമാണു്. ഉത്തമജ്ഞാനികളും സംപൂർണ്ണയോഗികളും പോലും വളരെ സൂക്ഷിക്കേണ്ടിയിരിക്കുന്നു. ഒരടക്കം ചിട്ടയുമില്ലാതെ, വിവേചനാരഹിതം. ലൗകികരുമായി ഇടപെടുക എന്ന നയം അവർ ഒഴിവാക്കണം. മത്സ്യം ഇണചേരുന്നതായ കാഴ്ച ഒരു പരിപക്വനായ ഋഷി*യെ വികാരഭരിതനാക്കി. ഒരു സ്ത്രീയുടെ ഇമ്പമാർന്ന വളകിലുക്കം, കസവുവച്ച അഥവാ വർണ്ണമഞ്ജുളമായ വസ്ത്രങ്ങൾ, എന്നിവപോലും മനസ്സിൽ തീവ്രവികാരം ഇളക്കിവിടാൻ കാരണമാകും. അവയോടു ബന്ധപ്പെട്ട ദുർവികാരങ്ങളെ ഉണർത്തും. വികാരം ദുർന്നിവാര്യമാണു്. മായയുടെ മാർഗ്ഗങ്ങൾ നിഗൂഢവും അത്ഭുതകരവുമത്രെ. അല്ലയോ സാധകരേ! സൂക്ഷിക്കുവിൻ!

---

*സൗഭരി—ഭാഗവതം 9-ാം സ്കന്ധം 6-ാമദ്ധ്യായത്തിൽ ഈ കഥ കൊടുത്തിട്ടുണ്ടു്.

സത്സംഗാചരണത്തിലൂടെ ഗൃഹസ്ഥരുമായി അടുത്തിടപെടുവാൻ അശിക്ഷിതരായ യുവസാധകരെയും ബ്രഹ്മചാരികളെയും സംന്യാസികളെയും പ്രേരിപ്പിക്കുന്നതു് അവരുടെ നാവും രുചിയുമത്രെ. അല്ലയോ സാധകരേ! നാവിനെ സംതൃപ്തിപ്പെടുത്തുവാനാണോ നിങ്ങൾ നിങ്ങളുടെ മാതാപിതാക്കളെ വിട്ടുപോന്നതും സമ്പത്തും സ്ഥാനമാനങ്ങളും വെടിഞ്ഞതും സംന്യാസം സ്വീകരിച്ചതും? അതോ ആത്മസാക്ഷാത്കരണത്തിനോ? ആദ്യത്തേതിനുവേണ്ടിയാണെങ്കിൽ, പണംസമ്പാദിക്കുന്ന വഴി നിങ്ങൾക്കു് ഈ ലോകത്തിൽ വളരെ നന്നായി സാധിക്കാൻ കഴിയുമായിരുന്നു. സംന്യാസിപരമ്പരകൾക്കു് നിങ്ങൾ അവമാനം ഉണ്ടാക്കാതിരിക്കുക. നാവു നിയന്ത്രണാതീതമെങ്കിൽ, ഈ കാവിമുണ്ടു പറിച്ചുകളഞ്ഞു് ലോകത്തിലേയ്ക്കു മടങ്ങിപ്പോയി വല്ല പണിയും ചെയ്തു പണം സമ്പാദിക്കുക. കർമ്മയോഗത്തിലൂടെ അഭിവൃദ്ധിപ്പെടുക. നാവിനെ നിയന്ത്രിക്കാതെ മനസ്സു നിയന്ത്രിക്കുക സാധ്യമല്ല.

ഒരാൾ കാവിവസ്ത്രം ധരിച്ചുകഴിഞ്ഞാൽ, അയാൾ ഒരു മഹത്തായ ജീവിതപഥത്തിൽ പ്രവേശിച്ചിരിക്കയാണെന്നും അയാളുടെ ചുമലിൽ വലിയ ചുമതലകൾ തങ്ങുന്നുണ്ടെന്നും താമസിയാതെ, അയാൾ ലോകത്തിൻെറ മതപരവും ആത്മീയവുമായ ഒരാചാര്യനാകാൻ പോകയാണെന്നും ഓർക്കണം. അത്യുത്കൃഷ്ടമായ ദിവ്യസദ്ഗുണങ്ങൾ നേടാനും ഒരു വിശുദ്ധ വിരക്തമാതൃകാജീവിതം നയിക്കാനും അയാളെക്കൊണ്ടു കഴിയുന്നതുപോലെ അയാൾ സ്വയം പ്രയത്നിക്കണം.

## ഇതു സത്സംഗമാണോ?

ഇയ്യിടെ സത്സംഗം അധഃപതിച്ചു പോയിരിക്കുന്നു. അതു് ഒരുതരം മാനസികവിനോദമായി തരംതാണു പോയിട്ടുണ്ടു്. ചില അലക്ഷ്യ ലൗകികസംഭാഷണങ്ങളും കുറച്ചു രാഷ്ട്രീയഭാഷണവും അല്പം പരദൂഷണവും ഏഷ

ണിയും ചില അമർത്തിച്ചിരികളും പൊട്ടിച്ചിരികളും അവ്യക്തമായ പഴഞ്ചൻ തത്ത്വങ്ങളും പുതിയതെന്നമട്ടിൽ ഉദ്ധരിച്ചുകൊണ്ടുള്ള നിരർത്ഥ ദുർബലവികാര പ്രകടനങ്ങളും കൂട്ടിക്കുഴച്ച സായാഹ്നകാലത്തു് ഏതാണ്ടു് ഒരുമണിക്കൂർ സമയം സംന്യാസിമാരും ഗൃഹനാഥന്മാരും നടത്തുന്ന വെറും വേദാന്തജല്പനം സത്സംഗമായി മുദ്രയടിക്കപ്പെടുന്നു, പലേ വർഷങ്ങളിലെ തുടർച്ചയായ സത്സംഗത്തിനുശേഷവും അതു നൽകുന്ന സംന്യാസികളുടെയും അതിനു വഴങ്ങുന്ന ശ്രോതാക്കളുടെയും മനസ്സു് പഴയ രീതിയിൽ നിന്നും ലേശവും മാറുന്നില്ല. ഒരുത്കർഷവും ആദ്ധ്യാത്മികപുരോഗതിയും ഉണ്ടാകുന്നില്ല.

സാധുക്കളും സംന്യാസികളും സഞ്ചരിക്കുമ്പോൾ വിരക്തജീവിതത്തിന്റെ മാതൃകകളായി അവർ പ്രശോഭിക്കണം. അങ്ങനെ ഗൃഹനാഥന്മാർക്കു് അവർ മാർഗ്ഗദർശനം ചെയ്യണം. വെറും ജീവിതാവശ്യങ്ങൾക്കുവേണ്ടവ മാത്രമേ അവർ ഗൃഹനാഥന്മാരിൽ നിന്നും സ്വീകരിക്കാവൂ. അവരുമായി നിയന്ത്രണംവിട്ടു് ഇടപെടരുതു്. ഗ്രാമത്തിനോ പട്ടണത്തിനോ വെളിയിൽ ഒരേകാന്തസ്ഥലത്തു് അവർ ജീവിക്കണം. ശുഷ്ക്കാന്തിയോടുകൂടി ആദ്ധ്യാത്മിക ക്ലാസ്സുകൾ നടത്തുകയും വേണം. ഇടവേളകളിൽപ്പോലും അവർ ലൗകികസംഭാഷണംചെയ്യരുതു്, തമാശക്കഥകളും അവർ വളരെ പറയാൻ പാടില്ല; ഫലിതവും പ്രയോഗിക്കരുതു്. പ്രശാന്തഗാംഭീര്യം അവിടെ നിലനിൽക്കണം. ശ്രോതാക്കളെല്ലാം മന്ത്രബദ്ധരെപ്പോലാകണം. അവിടെ പരിപൂർണ്ണ നിശ്ശബ്ദത തളംകെട്ടിനിൽക്കണം. എന്നാൽ മാത്രമേ, ഗൃഹനാഥന്മാർ വശീകൃതരാകൂ. അപ്പോൾ സത്സംഗത്തിൽനിന്നു ചിലതു നേടാൻ കഴിഞ്ഞുവെന്നു് അവർക്കു തോന്നും.

## ദേശാടനപക്ഷികൾ

ഒരു സംന്യാസി ഗൃഹസ്ഥന്മാരിൽനിന്നു് മുറയ്ക്കോരോന്നു് ആവശ്യപ്പെടാൻതുടങ്ങുന്നമാത്രയിൽ, അയാൾക്കു് അയാളുടെ ബഹുമതിയും സ്വാധീനശക്തിയും നഷ്ടമാകുന്നു.

പെട്ടെന്ന് ആ സ്ഥലം വിടാൻ നിർബദ്ധനാകുന്നു അയാഠം. ചില നാണംകെട്ട സംന്യാസികഠം ഗൃഹസ്ഥന്മാരുടെ ഇടയ്ക്കു് ഇത്തിക്കണ്ണികളായി മാംസക്കണക്കിൽ പിടിച്ചുപററി ജീവിക്കുന്നു. അവരാകുന്നു ദേശാടനപക്ഷികഠം. അവർ യഥാർത്ഥ സംന്യാസികളല്ല. വരുന്ന ജനസംഖ്യയെടുപ്പിൽ അധികാരികഠം അവരുടെ കണക്കു കൊടുപ്പിൽ വളരെ ശ്രദ്ധ പതിക്കണം. സാധുക്കളുടെയുംസംന്യാസികളുടെയും പട്ടികയിൽ ഇത്തരമാളുകഠം വരരുതു് ആട്ടിൻതോലണിഞ്ഞ ചെന്നായ്പോലെ, കാവിചുററിയ തെണ്ടിപ്പരിഷകളാണവർ. യഥാർത്ഥ സംന്യാസികളുടെ ഒരു ശരിയായ പട്ടിക ഉണ്ടായിരിക്കണം. സാധുക്കളുടെ സംഖ്യ പെരുപ്പിച്ചു് 74ലക്ഷംസാധുക്കഠം എന്നൊരു കണക്കു കാണിച്ചിട്ടെന്തു ഫലം? രാജ്യത്തിനൊട്ടാകെയും തനിക്കും പ്രയോജനമുള്ള 2000—ൽ കൂടുതൽ നല്ല സംസ്കാരധനരായ സംന്യാസികളെ നിങ്ങഠംക്കു കാണാൻ കഴിയുകയില്ല. ഒരു യഥാർത്ഥ സാധുവോ സംന്യാസിയോ ഉജ്ജ്വലഭാസ്സായ സൂര്യനു സമനാണു്. അദ്ദേഹം രാവും പകലും പ്രകാശിക്കുന്നു.

ദേശംതോറും നടന്നു പ്രസംഗവേദികളിൽ കയറി പ്രഭാഷണംചെയ്യുന്നതിലും കാര്യക്ഷമമായ ഈട്ടററ ജോലി തൻെറ കുടീരത്തിൻെറ ഉമ്മറത്തിരുന്നുകൊണ്ടു് ഒരു സംന്യാസിക്കു ചെയ്യാൻകഴിയും. വിരിയുമ്പോഠം പൂക്കഠം വണ്ടുകളെ ക്ഷണിച്ചുവരുത്തുന്നില്ല. വണ്ടുകഠം സ്വമേധയാ വരുന്നു. അതേപ്രകാരത്തിൽ, ശരിയായ സത്യാന്വേഷികഠം കൂട്ടംകൂട്ടമായി യഥാർത്ഥസംന്യാസികളുടെ സന്നിധിയിൽ എത്തിക്കൊള്ളും. സംന്യാസികഠം ചുററിനടന്നു പരസ്യം കൊടുക്കേണ്ടതില്ല. പ്രസംഗമണ്ഡപങ്ങളിൽനിന്നു നടത്തുന്ന പ്രഭാഷണങ്ങഠം ഒരരമണിക്കൂർനേരത്തെ താൽക്കാലികമായ ഉത്തേജനമേ നൽകൂ. ചില മൂലകളിൽനിന്നു കുറെ ശബ്ദങ്ങളും ശണ്ഠകളും വാക്കേററങ്ങളും കയ്യടികളും ''ഹിയർ'' ''ഹിയർ'' വിളികളും അവിടെ ഉണ്ടാകുന്നു. സംന്യാസികളെ കാണാൻ ഉന്നതാധി

കാരികൾ മാത്രമേ അവരുടെ കുടീരങ്ങളിൽ ചെല്ലൂ. അത്തരം സാധകരുടെ ഹൃദയങ്ങളിലേ സംന്യാസികളുടെ ഉപദേശങ്ങൾ തുളഞ്ഞുകയറുകയുള്ളു സാധകപരിശീലനമത്രേ സാധുക്കൾക്കു ചെയ്യാവുന്ന ഏററവും ഉത്കൃഷ്ട സേവനം. ഓരോ സാധകനും ഓരോ അദ്ധ്യാത്മകേന്ദ്രമോ, ശാന്തി, സമാധാനം, ജ്ഞാനം ഇവയുടെ ഒരു പ്രസരണകേന്ദ്രമോ ആയിത്തീരുന്നു. സംന്യാസി സഞ്ചരിച്ചാൽ അദ്ദേഹത്തിൻെറ സമയം പാഴാകുന്നു. വെറും കൗതുകംകൊണ്ടു മാത്രം എല്ലാജാതി മനുഷ്യരും അദ്ദേഹത്തെ സന്ദർശിക്കാൻ വരും.

യഥാർത്ഥ സംന്യാസികൾ ലോകത്തിലെ ദീപസ്തംഭങ്ങളും ദീപസംവാഹകരുമത്രെ. വിദൂരസമുദ്രങ്ങളിൽ കിടക്കുന്ന കപ്പലുകളിലേയ്ക്കു വിളക്കുമരം അതിൻെറ പ്രകാശം പരത്തുന്നതുപോലെ അന്ധകാരത്തിലും മൗഢ്യത്തിലും ആണ്ടുകിടക്കുന്ന വിദൂര രാജ്യവാസികളിൽ സംന്യാസികൾ അവരുടെ ദിവ്യജ്യോതിസ്സു പ്രസരിപ്പിക്കുന്നു. അവർക്കു അഖിലലോകവും ഇളക്കിമറിക്കാൻ കഴിയും.

സർവ്വവും സന്ത്യജിച്ചു സത്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന സത്യസംന്യാസിമാർക്കു സ്തുതി! സ്വസ്വരൂപത്തിൽ വിളങ്ങുന്ന സംന്യാസികൾക്കു സ്വാഗതം! വിതതവിദൂരദിക്കുകളിലും വിജ്ഞാനം വിതറുന്ന പരിവ്രാജകാചാര്യന്മാരായ ബ്രഹ്മവിദ്യാഗുരുക്കന്മാർക്കു നമോവാകം! നമുക്കെല്ലാം അവരുടെ അനുഗ്രഹവർഷമുണ്ടാകട്ടെ!

# 9. ചില ദൃഷ്ടാന്തകഥകൾ

## വിശ്വാമിത്ര മഹർഷിയും വസിഷ്ഠമഹർഷിയും

വിശ്വാമിത്രർഷിയും വസിഷ്ഠർഷിയും തമ്മിൽ ഒരിക്കൽ ഒരു വാദമുണ്ടായി. വിശ്വാമിത്രൻ വലിയ ഒരു തപസ്വിയായിരുന്നു. അദ്ദേഹം ത്രിശങ്കുവിനുവേണ്ടി മററൊരു സ്വർഗ്ഗം തൻെറ തപഃശക്തികൊണ്ടു സൃഷ്ടിക്കപോലും ചെയ്തു. അപ്രകാരമുള്ള വിശ്വാമിത്രൻ വസിഷ്ഠനോടു് ഒരുദിവസം പറഞ്ഞു: ''മറെറല്ലാററിനെക്കാളും ഈ ലോകത്തു തപസ്സാണു വലുതു്'' എന്നു്. വസിഷ്ഠൻ അതിൽ വിപ്രതിപത്തി ഉന്നയിച്ചുകൊണ്ടു പറഞ്ഞു: ''സത്സങ്ഗം തപസ്സിലും മേലേക്കിടയിലത്രെ.'' അതിനുശേഷം, ഇതിൽ ബ്രഹ്മാവിൻെറ പക്ഷം ആരായാൻ അദ്ദേഹത്തിൻെറ സവിധത്തിലേയ്ക്കു രണ്ടുപേരും പോകാൻ നിശ്ചയിച്ചു. അവർ ബ്രഹ്മസന്നിധി പ്രാപിച്ചു് ഇക്കാര്യം അവസാനതീരുമാനത്തിനു വച്ചു. ബ്രഹ്മാവു പറഞ്ഞു: ''ഞാൻ സൃഷ്ടിവേലയിൽ വ്യാപൃതനായിരിക്കയാണു്. എനിക്കു സമയമില്ല; ദയവുചെയ്തു ഭഗവാൻ ശ്രീപരമശിവനെ സമീപിക്കു; അദ്ദേഹത്തിനുവേണ്ട സമയമുണ്ടു്. മററൊരു ജോലിയും ഇപ്പോഴില്ല. പ്രളയം വരുമ്പോഴേ അദ്ദേഹത്തിൻെറ ജോലി തുടങ്ങൂ.''

അനന്തരം, ഇതിനെപ്പററി അദ്ദേഹത്തിൻെറ അഭിപ്രായവും അന്ത്യതീരുമാനവും അറിയാൻ അവർ ശിവൻെറ സന്നിധാനത്തിലെത്തി. ഭഗവാൻ ശിവൻ പറഞ്ഞു: ''ഞാൻ ഇപ്പോൾ എൻെറ ഭക്തരിൽ ഒരുവനെ കാണാൻ പോകയാണു്. എനിക്കിപ്പോൾ നേരമില്ല. ദയവായി വിഷ്ണുഭഗവാനെ കാണുക. അദ്ദേഹം ക്ഷമയോടെ ഇക്കാര്യം കേൾക്കും.'' പിന്നെ വിഷ്ണുഭഗവാൻെറ ചാരത്തു ചെല്ലുകയായി അവർ. അദ്ദേഹം പറഞ്ഞു: ''എനിക്കു് ഇക്കാര്യം തീരുമാനിക്കാൻ കഴിവില്ല. ആദിശേഷൻെറ മുന്നിൽ ചെല്ലുക. അദ്ദേഹം തൻെറ രണ്ടായിരം നാവിലൂടെ എപ്പോഴും രാമനാമം ജപിച്ചുകൊണ്ടിരിക്കയാണു്.

അദ്ദേഹം ഒരു മഹാഭക്തനത്രേ. അവസാനതീരുമാനത്തിനു പററിയ ആൾ അദ്ദേഹമാകുന്നു. ബഹുബുദ്ധിമാനുമാണു് അദ്ദേഹം.''

അതു കേട്ടു്, അവർ ആദിശേഷനെ പോയിക്കണ്ടു് അവരുടെ ആശയഗതികൾ അദ്ദേഹത്തിൻെറ മുന്നിൽ വച്ചു. ആദിശേഷൻ മറുപടി നൽകി: ''എൻെറ തീർത്തുള്ള അഭിപ്രായം ഞാൻ പറയാം; ദയവായി ഈ ഭൂമിച്ചുമടു് എൻെറതലയിൽനിന്നൊന്നിറക്കിവയ്ക്കുക. എന്നാൽ മാത്രമേ എനിക്കീ വിഷയത്തിൽ അഭിപ്രായം പറയാൻ കഴിവുണ്ടാകൂ'' അപ്പോൾ അവർ രണ്ടുപേരും ഇപ്രകാരം അപേക്ഷിച്ചു: അല്ലയോ ആദിശേഷാ! ഈ ഭാരം നീക്കാനുള്ള വഴി ദയവുചെയ്തു പറഞ്ഞുതന്നാലും.'' അതിനു ആദിശേഷൻ ഇങ്ങനെ മറുപടിയരുളി: ദയവായി, നിങ്ങളുടെ തപശ്ചര്യയുടെയും സത്സങ്ഗത്തിൻെറയും ഫലം തരൂ; എന്നാൽ, ഈ ഭാരത്തിൽനിന്നും ഞാൻ മോചിക്കും.''

ഉടൻ വിശ്വാമിത്രൻ പറഞ്ഞു: അത്രമാത്രമേ ഉള്ളവോ? എൻെറ നൂറുകൊല്ലത്തെ തപസ്സിൻെറ ഫലം ഞാനിതാ തരുന്നു.'' ആദിശേഷൻ, അതുകൊണ്ടും തൻെറ തലയിലെ ഭാരത്തിൽനിന്നും മുക്തനായില്ല. വിശ്വാമിത്രൻ പിന്നെയും പറഞ്ഞു: ''എൻെറ ആയിരംകൊല്ലത്തെ തപസ്സിനുള്ള ഫലം ഞാനിതാതരുന്നു.'' എന്നിട്ടും ആദിശേഷൻെറ ഭാരം നീങ്ങിയില്ല. വിശ്വാമിത്രൻ വീണ്ടും പറഞ്ഞു: ''എൻെറ ആയുഷ്ക്കാലം മുഴുവൻ ചെയ്ത തപസ്സിൻെറ ഫലം ആസകലവും ഞാനിതാ നൽകുന്നു.'' അനന്തൻ അതുകൊണ്ടും ഭൂഭാരത്തിൽനിന്നും മോചിച്ചില്ല.

പിന്നെ വസിഷ്ഠൻ പറഞ്ഞു: ''ഞാൻ അങ്ങേയ്ക്കു് ഒരുനിമിഷത്തെ എൻെറ സത്സങ്ഗത്തിൻെറ ഫലം സമർപ്പിക്കുന്നു.'' ഉടനടി ആദിശേഷൻെറ തലയിലെ ഭാരം നീങ്ങി.

അതുകണ്ടു് വിശ്വാമിത്രൻ ലജ്ജിച്ചു തലതാഴ്ത്തി. ആദിശേഷനോടോ വസിഷ്ഠനോടോ അദ്ദേഹം ഒന്നും ഉരിയാടിയില്ല. സത്സങ്ഗം തപസ്സിലും മേലെയാണെ

ന്നു് അങ്ങനെ അദ്ദേഹത്തിനു ബോധംവന്നു. അദ്ദേഹത്തിന്റെ തപോദർപ്പം തകർന്നടിഞ്ഞു.

സംസാരസമുദ്രം കടക്കാൻ ഒരു സാധകനെ സഹായിക്കുന്ന സുരക്ഷിതവും സുശക്തവുമായ വഞ്ചിയത്രെ സത്സങ്ഗം. സത്സങ്ഗത്തിന്റെ മഹിമ വേണ്ടവണ്ണം വർണ്ണിക്കാൻ വാക്കുകളാൽ സാധ്യമല്ല. എല്ലാ വേദങ്ങളും സത്സങ്ഗത്തെ വളരെയേറെ പ്രശംസിക്കുന്നു. ഒരാൾ അതിനെ ശരണമണയുന്നെങ്കിൽ, അവനു് എന്തും ലഭിക്കും. ദുർവാസനകളെ ദൂരീകരിക്കാനും ഹൃദയത്തെ അനാസക്തമാക്കാനുമുള്ള ഏകമാർഗ്ഗം സത്സങ്ഗംതന്നെ. മായയുടെ പ്രലോഭനങ്ങളിലും കടന്നാക്രമണങ്ങളിലുംനിന്നു് ജിജ്ഞാസുക്കളെ സംരക്ഷിക്കുന്ന അതിശക്തമായ കോട്ടയാണു് സത്സങ്ഗം. സത്സങ്ഗം കൂടാതെ ആത്മീയോത്കർഷം അണുവും നിങ്ങൾക്കു ലഭിക്കയില്ല.

മോക്ഷകവാടത്തിൽ നിൽക്കുന്ന നാലു ദ്വാരപാലന്മാരാണു് സത്സങ്ഗം, ശാന്തി, സന്തോഷം, വിചാരം ഇവ. ആ ദ്വാരപാലന്മാരിൽ ഏററവും പ്രധാനി സത്സങ്ഗമത്രെ. അവനുമായി നിങ്ങൾ മൈത്രി സ്ഥാപിച്ചാൽ മററു മൂന്നുപേരും ഉടൻ നിങ്ങളുടെ സുഹൃത്തുക്കളാകുകയും നിങ്ങൾക്കു നിഷ്പ്രയാസം മോക്ഷത്തിന്റെയും ശാശ്വതസുഖത്തിന്റെയും ഉന്നതഹർമ്മ്യത്തിൽ കയറാൻ കഴിയുകയും ചെയ്യും.

## ഹരിദാസയോഗിയും പതിതയായ സ്ത്രീയും

ഒരിക്കൽ ചൈതന്യമഹാപ്രഭുവിന്റെ ശിഷ്യനായ ഹരിദാസയോഗി അദ്ദേഹത്തിന്റെ സഞ്ചാരങ്ങൾക്കിടയിൽ ഒരു ഗ്രാമത്തിലെത്തി, ഭഗവന്നാമകീർത്തനത്തിൽ രാവും പകലും ഏർപ്പെട്ടുകൊണ്ടിരുന്നു. അടുത്തു പാർത്തിരുന്ന പോലീസ് സൂപ്രണ്ടിനു് ആ കീർത്തനം ശല്യമായി തോന്നി. അദ്ദേഹത്തെ മലിനപ്പെടുത്താൻ അയാൾ ഒരു പായം കണ്ടുപിടിച്ചു. ഒരു അതിസുന്ദരിയായ ഗണികയെ

അദ്ദേഹത്തിന്നടുത്തയച്ചു. അവൾ സൗന്ദര്യഗർവ്വോടും വിലാസകടാക്ഷ വിക്ഷേപത്തോടും ആ യോഗിയുടെ സമീപമണഞ്ഞു. എന്നാൽ, ഒരു പുണ്യാത്മാവു് അചഞ്ചലഭക്തിയിൽനിന്നു് എങ്ങനെ ഇളകും? ആ രാത്രിമുഴവനും ഹരിദാസൻ സങ്കീർത്തനം നിർത്തിയില്ല. അതിരാവിലെ അവളെ മുന്നിൽക്കണ്ട അദ്ദേഹം, "അടുത്ത രാത്രിയിൽ വരിക. അപ്പോൾ നിങ്ങളുമായി സംസാരിക്കാൻ എനിക്കുസാധിച്ചേക്കും" എന്നു പറഞ്ഞിട്ടു് തന്റെ ജോലി തുടർന്നു. "ഇയ്യാൾ എന്തുജാതി മനുഷ്യൻ!" എന്നവൾ അദ്ഭുതപ്പെട്ടു. "എന്നാൽ അടുത്ത ദിവസം ഞാൻ വിജയിക്കും" എന്നു വിചാരത്തോടെ അവൾ പോയി.

അടുത്ത രാത്രിയിൽ ഇരട്ടി ഉത്സാഹത്തോടെ അവൾ പിന്നെയും വന്നു. എന്നാൽ; അന്നും അതുതന്നെ സംഭവിച്ചു അപ്പോൾ അവൾ ഉള്ളിൽ ഇങ്ങനെ വിചാരിച്ചു, "അദ്ദേഹത്തിനു് എന്നെക്കാൾ കൂടുതൽ ഏതോ സുന്ദരവസ്തു കിട്ടിക്കാണണം. അതുതന്നെയായിരിക്കണം കാരണം. അല്ലാത്തപക്ഷം ഒരു പൂച്ചി തീയിൽ വീഴുംപോലെ, എന്റെ സൗന്ദര്യവലയിൽ അദ്ദേഹം വീഴുമായിരുന്നു. ഈ യോഗിയെ ഉന്മത്തനാക്കിയിട്ടുള്ള ആ സൗന്ദര്യസാരത്തെ നേടാൻ എനിക്കും സാധിക്കട്ടെ"

ഇപ്രകാരം ആയോഗിയുമായുള്ള സമ്പർക്കം അവളിൽ പരിവർത്തനമുണ്ടാക്കി. ഈശ്വരപ്രാപ്തിക്കുവേണ്ടി അവൾ അത്യധികം ഉഴലാൻ തുടങ്ങി. ആ പുണ്യപാദൻ അവൾക്കു് ഒരു ജപമാലയുംഇരിപ്പിടവും നൽകുകയും അവളുടെ ധനമെല്ലാം പാവങ്ങൾക്കു വിതരണംചെയ്യുവാനും ഈശ്വരനാമകീർത്തനത്തിൽ ഏർപ്പെടാനും ആജ്ഞാപിക്കുകയും ചെയ്തു.

കാലക്രമംകൊണ്ടു്, ആ പതിതയായസ്ത്രീ പരിശുദ്ധ ഈശ്വരഭക്തയായിത്തീർന്നു. അവൾക്കു് ഈശ്വരദർശനം സിദ്ധിക്കുകയും പരമോന്നതാനുഗ്രഹം കൈവരികയും ചെയ്തു. അപ്രകാരമാണു് സത്സംഗത്തിന്റെ മഹിമ.

## നിങ്ങളുടെ പാദങ്ങൾകൊണ്ടു് എന്റെ നട്ടെല്ലു തിരുമ്മുക.

ഒരിക്കൽ ഒരു പുണ്യാത്മാവു് തന്റെ ശിഷ്യനെ പരീക്ഷിക്കുന്നതിനുവേണ്ടി അയാളുടെ പാദങ്ങൾകൊണ്ടു് തന്റെ നട്ടെല്ലു തിരുമ്മാൻ കല്പിച്ചു. അദ്ദേഹം ഇങ്ങനെ പറഞ്ഞു. "എന്റെ നട്ടെല്ലു നോവുന്നു. വത്സ, നിന്റെ പാദം കൊണ്ടു് അവിടം ഒന്നു തിരുമ്മുക."

അതിനു ശിഷ്യൻ പറഞ്ഞതിങ്ങനെയാണു്; "മഹാ ഗുരോ! അങ്ങയുടെ പരിപാവനമേനിയിൽ എന്റെ പാദം കൊണ്ടു് എങ്ങനെ സ്പർശിക്കും"

യോഗി മറുപടി പറഞ്ഞു: "അങ്ങനെ നീ എന്നെ നിന്ദിക്കുന്നതുവഴി, എന്റെ നാവിൽ ചവിട്ടുകയല്ലേ ചെയ്യുന്നതു്?"

ഈ ദൃഷ്ടാന്തത്തിൽനിന്നു് ഒരു പാഠംപഠിക്കാവുന്നതാണു്. ഗുരുവിന്റെ ആജ്ഞ അനുസരിക്കുന്നതിൽ ശിഷ്യൻ സ്വബുദ്ധി പ്രയോഗിക്കരുതു്. അവൻ ധിക്കാരം ഉപേക്ഷിക്കുകയും ഗുരുവിൽ നിഷ്ക്കളങ്കവും ശാശ്വതവുമായ ഭക്തി വളർത്തുകയും വേണം. അദ്ദേഹത്തെ പല പ്രകാരത്തിലും സേവിക്കണം. ശരീരംകൊണ്ടു സേവിക്കുകയും അദ്ദേഹത്തെ ധ്യാനിക്കുകയും ചെയ്യണം. ഉടനുടൻ അദ്ദേഹത്തിന്റെ ആജ്ഞകൾ അനുസരിക്കണം, അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിനുവേണ്ടി സേവനമനുഷ്ഠിക്കണം. അങ്ങനെ പലതും ചെയ്യണം. അചഞ്ചലവിശ്വാസം ഉണ്ടായിരിക്ക മുഖ്യമായും വേണം. ഒരു ദിവ്യാത്മാവിന്റെ രീതികൾ അത്ഭുതകരങ്ങളും അജ്ഞേയങ്ങളുമാണു്. നിങ്ങളിൽനിന്നു് അദ്ദേഹം കൈക്കൊള്ളുന്ന സേവനങ്ങൾ നിങ്ങളുടെ ഗുണത്തിനുവേണ്ടിയാണു്, അദ്ദേഹത്തിനു സ്വന്തമായി ഒന്നും ആവശ്യമില്ല. വിവിധ നിയോഗങ്ങൾ നൽകിയും നാനാമാർഗ്ഗങ്ങളിൽ പരിശോധിച്ചും നിങ്ങളെ അദ്ദേഹം ജ്ഞാനോദയത്തിനു് ഉചിത പാത്രമാക്കും.

മഹാദ്ഭുതങ്ങൾ കാണാൻവേണ്ടി ഒരു ദിവ്യാത്മാവിനെ സേവിക്കരുത്. അദ്ദേഹത്തിൽനിന്ന് ആത്മീയസിദ്ധിയാണുണ്ടാകേണ്ടത്. ഈശ്വരപ്രാപ്തിക്കുവേണ്ടി ശരീരം, മനസ്സ് ആത്മാവ് ഇവ മൂന്നുകൊണ്ടും ഒരു തീർത്ഥപാദനെ സേവിക്കണം. ഭാര്യ, മക്കൾ, ധനം, മാനം ഇവയ്ക്കോ മറേറതെങ്കിലും സ്വാർത്ഥോദ്ദേശങ്ങൾക്കോ വേണ്ടി അദ്ദേഹത്തെ സേവിക്കുന്നതു മഹാമൗഢ്യമാണ്. അദ്ദേഹത്തിന്റെ സമ്പർക്കം എല്ലാ പ്രാപഞ്ചികപരിശ്രമങ്ങളിലും നേട്ടം നൽകാൻ ശക്തമാണെങ്കിലും, അവയ്ക്കുവേണ്ടി അദ്ദേഹത്തെ സേവിക്കുന്നത്, വെറും പാറക്കല്ലിനുവേണ്ടി രത്നങ്ങൾ സന്ത്യജിക്കുന്നതുപോലെയാണ്.

## 10. സത്സങ്ഗ സ്വാധ്യായപര പദ്യങ്ങൾ

ഭക്തന്നൊററത്തവണ മഹിതാ
 ത്മാക്കൾതൻ ദർശനം സം-
സിദ്ധിച്ചെന്നാൽ ധനമതമരുളും
 പാപമെല്ലാമറുക്കും
നിത്യം ശ്രേയസ്സവനിൽ വരിഷി-
 ച്ചീടുമെന്നല്ല മേന്മേൽ
മെത്തും പേരും പെരുമയുമവ-
 ന്നേകിടും നിർവിശങ്കം. 1

സത്സങ്ഗംകൊണ്ടു സിദ്ധിക്കും
ഗുണങ്ങൾ വിവരിക്കുകിൽ
ഒടുങ്ങാ; സുജനാശിസ്സാ-
ലഭം സംസാരബന്ധനം. 2

### സത്സങ്ഗം നഷ്ടപ്പെടുത്തരുത്

ഏകപ്രഭാഷകനെഴാത്തൊരു ധന്യചിന്ത
പാകത്തിലന്യനുളവാ, മതുപോലെതന്നെ
ഏകന്നൊരിക്കലിയലാത്ത മഹവിചാരം
പൂകാമവങ്കലിഹ മറെറാരുവേളതന്നിൽ. 1

ആകയാലവ, നീ നഷ്ട–
പ്പെട്ടവാനിടയാക്കൊലാ
മഹാത്മാരുടെ സംസർഗ്ഗ–
സന്ദർഭം പാഴിലാക്കൊലാ. 2

## ഒരു മഹാത്മാവിനെപ്പററി വിധിയെഴുതരുത്

ഋഷിയൊരുവനെയറിയുന്നതി–
നൃഷിയൊരുവനു മാത്രമേ കഴിഞ്ഞീടൂ,
അവനെച്ചിലസമയത്തൊരു
സർവ്വജ്ഞനെയെന്നമട്ടു കണ്ടീടാം. 1

ഒരു വകയും തിരിയാത്തൊരു
വെറുമജ്ഞൻപോലെയാം ചിലപ്പൊഴവൻ
അവനറിയാം ബ്രഹ്മിഷ്ഠൻ–
മട്ടിലിരിക്കേണ്ടതെപ്പൊഴെന്നു ദൃഢം. 2

എതുപൊഴുതൊരു മൂഢൻപോൽ
പെരുമാറണമെന്നുമുള്ളതവനറിയാം
അതുകാരണമായവനെ–
പ്പററിത്തീർപ്പൊന്നുമാരുമെഴുതരുതേ. 3

സമുചിതഭാവം, ഭക്തി സു–
വിശ്വാസം നല്ലൊരാത്മജിജ്ഞാസ
ഇവ ചേർന്നവനൊടടുക്കിൽ
മഹിതജ്ഞാനം നിനക്കു നൽകുമവൻ. 4

നീയവനെ ദുരുദ്ദേശ–
ത്തോടു സമീപിച്ചിടുന്നുവെങ്കിലവൻ
ഭ്രാന്തൻപോൽ പെരുമാറും
ചതി തവ പിന്നെയും കനത്തെഴും നഷ്ടം. 5

## ഒരു സാധു ആര്?

രണ്ടപ്പമേയിങ്ങൊരു സാധു തിന്നാൻ
പാടുള്ളവെന്നായ് കരുതുന്നനേകർ.

ഒരെണ്ണവുംകൂടിയശിച്ചുപോയാൽ
തരം കെടുന്നായവർമുന്നിലയാൾ. 1

അവന്നുടപ്പാനൊരു കൊച്ചു തോർത്തേ–
യാകാവു; കോട്ടോ ഷെറുഷർട്ടുതാനോ
ധരിച്ചു പോയാലവനങ്ങു സാധു–
വല്ലെന്നുവന്നീടുമവർക്കുമുമ്പിൽ. 2

ഇതെത്രയോ ഭീകരമാകുമജ്ഞാ–
നാവസ്ഥ, മിഥ്യാകൃതബോധഭാവം
എത്രയ്ക്കു വിഡ്ഢിത്തമിതെന്തു ഭോഷ്ക്കീ-
വിധം വിധിക്കൊല്ലൊരു സാധുവേ നാം. 3

മനസ്സിനുണ്ടായിടുവോരവസ്ഥ–
യാണോർക്കുകിൽ ത്യാഗമതിൻപ്രകാരം
സാധുത്വമെന്നുള്ളതു മാനസത്തിൽ
വളർച്ചയുംതന്നെ നിനച്ചുകണ്ടാൽ. 4

## ഒരു കപടപുണ്യവാളൻ

ജടകെട്ടു, നെടുന്താടി
യോഗദണ്ഡു, കമണ്ഡലു,
ഇവയാർന്നോൻ, "രാമ" "രാമ"
"ശിവോഹ"മിവ ചൊല്ലുവോൻ 1

രുദ്രാക്ഷമാല വളരെ-
യിട്ടുകൊണ്ടു നടപ്പവൻ
ഒരു രാമായണം, ഗീത–
യിവ രണ്ടും ധരിപ്പവൻ. 2

കണ്ണടച്ചു ഞെളിഞ്ഞൊററ–
യിരിപ്പിൽത്താനിരിപ്പവൻ
ഏററെനാൾ തുടരെ ഭക്ഷ്യ–
പദാർത്ഥങ്ങൾ വെടിഞ്ഞവൻ, 3

അവനത്രേ കള്ളനാട്യ-
ക്കാരൻ, വ്യാജയതീശ്വരൻ,
അതിനാൽ, സ്നേഹിതാ, സൂക്ഷി-
ച്ചിരിക്കു; മത്സുഹൃത്തമാ! (കലാപകം) 4

സന്ന്യാസിയല്ലവൻ ദിവ്യ-
ചിഹ്നമില്ലവനല്പവും
അവൻ പക്ഷേ നിങ്ങളുടെ
ഗളംപോലുമറുത്തിടാം. 5

ആഭാസനാണവൻ,ശ്രദ്ധ-
നീചനത്രേയസംശയം
അവനെക്കാത്തിരിക്കുന്നു
നരകത്തിന്നിരുട്ടറ. 6

## കള്ളസ്സന്ന്യാസി

സന്ന്യാസത്തിൻ മഹത്തായ
പാരമ്പര്യത്തെയാകവേ
കാവികെട്ടി നടന്നീടും
കള്ളസ്സന്ന്യാസിയാം ഖലൻ. 1

ദുഷിപ്പിക്കുന്നിതെപ്പോഴും
ധിക്കാരി ബഹുവഞ്ചകൻ
അവനാർക്കും വഴങ്ങാത്തോൻ
വേഷം മാറി നടപ്പവൻ. (യുഗ്മകം) 2

അവൻ കൃത്രിമസന്ന്യാസി-
യായിട്ടു വിടുവായനാം
അവൻ പാരമ്പര്യദൂഷ്യം
ചെയ്വൂ സൂക്ഷിക്ക തോഴരേ. 3

## സങ്ഗദോഷം

ദൂഷിച്ച കൂട്ടുകെട്ടാലെ–
യുണ്ടാം ന്യൂനതതന്നെയാം
സംങ്ഗദോഷം; സാധകന്മാ–
രേറെക്കരുതി വാഴണം. 1

അവർ ഭൗതികരോടൊത്തു
കഴിഞ്ഞാണെന്നി ചേരൊലാ
ചേർത്താലവർക്കനല്ലാധ:–
പതനം സംഭവിച്ചിടും. 2

അവരാലൗകികന്മാർതൻ
ജീവിതം പിൻതുടർന്നിടാൻ
തുടങ്ങും, കൈവെടിഞ്ഞുള്ള–
തേത്തും വീണ്ടുമെടുത്തിടും. 3

ഏവം വെറും പ്രാകൃതർതൻ
നിലയിൽത്താഴമായവർ
ലോകവാസനയൊന്നാകെ–
യവർക്കുള്ളിൽക്കടന്നിടും. 4

അതിനാൽ പരിവർത്തനം ശരിക്കാർ
ന്നകമേ ബോധമഹസ്സു പൂർണ്ണഭംഗ്യാ
തെളിയുംവരെ നിങ്ങളെമേന്നകാ–
ന്തതയിൽ പാർക്കുകതന്നെ വേണ്ടതത്രേ.

## കുസങ്ഗത്തിന്റെ ദുരന്തഫലങ്ങൾ

പണ്ടേകകാനനമതിൽ കൊടുതാതപസ്സി–
ലാണ്ടേറെയാണ്ടൊരു തപസ്വി വസിച്ചിരുന്നു
കണ്ടിട്ടുമില്ലബാലന്മാരെയവൻ, രുചിച്ചു–
കൊണ്ടിട്ടുമില്ല മധുരീകൃതഭോജ്യമൊന്നും. 1

കാട്ടിൽക്കിടപ്പുമൊരു കയ്കനികൊണ്ടുതന്നെ
നിർത്തീടിനാൻ നിജശരീരമവൻ പ്രയത്നാൽ
സംസ്ഥാനമാകവെയതിന്നിടെയുഗ്രമായ—
മട്ടിൽ പടർന്നൊരു ദരിദ്രത മുററിവന്നു. 2

വിഭേജ്ജനം നൃപനൊടോതി, "തപസ്വിയെക്കൊ—
ണ്ടെത്തിക്കിലപ്പൊഴുതുപെയ്യിടുമുഗ്രവർഷം"
ഏററം പ്രയാസമതിനെങ്കിലുമേററുകൊണ്ടാ—
രത്തവ്വിലങ്ങു ചില കന്യകളാത്തമോദം. 3

"കൊണ്ടുവന്നിടാമവനെയിങ്ങിവരേത്തുമട്ടു"—
മന്ത്രസ്സിലേവമുരചെയ്യവർ നിർഗ്ഗമിച്ചു
പൂന്തേൻതൊഴംമധുരഭോജ്യ,മനേകഗാന—
യന്ത്രങ്ങളെന്നിവയുമായ്‌വനമെത്തി വേഗം. 4

പാടേ നിരത്തിയവർ കെട്ടി മരങ്ങൾതോറു—
മാടോപമായ് മധുരഭക്ഷ്യപദാർത്ഥമെല്ലാം
പാടീടിനാരവർമുറ,സ്സുണിയായി നൃത്ത—
മാടീടിനാർ തളവളാദികൾമേളമോടും. 5

പാട്ടിൻകയിൽക്കരൽ തുളച്ചുകരേറികാതിൽ
പെട്ടെന്നു താപസനെണീററവരോരടുത്തു.
ഒട്ടാകെയാമധുരഭക്ഷ്യമുള്ളിലാക്കി
മട്ടൂർന്ന വാണികൾവശത്തിലവൻ കടുങ്ങി. 6

ചൊന്നീടിനാർ, "വരിക, താപസ, പട്ടണത്തിൽ
നന്നായ്ഭവാനെയിവർ പോററിയിരുന്നുകൊള്ളാം."
എന്നങ്ങുകേട്ടനുവദിച്ചഥ രാജധാനി—
തന്നിൽ ഗമിച്ചിതവനായവരോടുകൂടി. 7

അത്തവ്വിൽ വന്നമഴപൊഴിഞ്ഞു; ധരാമണാള-
നത്യന്തമന്നവനെയങ്ങു സമാദരിച്ചു.
വർദ്ധിച്ചതാം നിജവിരക്തി കുറഞ്ഞുകണ്ടു
തത്താപസൻതനതധ:പതനത്തെയോർത്തു. 8

ഇത്താഴ്ച വന്നിടുവതിന്നതിസങ്ഗദോഷ-
മത്രേ നിദാനമവനെന്നു ധരിച്ചു ശീഘ്രം
ഒററയ്ക്കൊരാളുമറിയാതൊരു രാത്രി, കാട്ടി-
ലെത്തിക്കടുംതപമൊടാർന്നിതു മുൻപ്രഭാവം. 9

## നിങ്ങൾക്കു നൽകാൻ വേദങ്ങൾക്ക് അരുതാത്തതെന്തു്?

ശ്രദ്ധാസഹിതം ശ്രീമദ് ഭാഗവതത്തിൻെറ
നിത്യാദ്ധ്യയനം നൽകും ഭക്തിവിരാഗതകൾ
ബുദ്ധിയുറച്ചിഹ വിഷ്ണുപുരാണത്തിൻപഠനം
വാസ്തവവസ്തു പ്രകൃതിതിരക്കാൽ രുചിയരുളും. 1

ഭക്തിയൊടൊക്കും ശ്രീമദ്രാമായണകഥനം
മെത്തിടുമഖിലൈശ്വര്യവുമൊരുപോൽ
വർഷിക്കും
അത്ര മഹാഭാരതവിശ്വാസാത്മകപഠനം
മാററുന്നിതു പാപങ്ങളെ, വിളയിപ്പു വിശുദ്ധി 2

നിത്യവുമുള്ളാറുപരം നിഷ്ഠയൊടുംകൂടി
കൃത്യമുഹൂർത്തത്തിനുതാൻ വിധിപോലെ നടത്തും
സ്വാധ്യായത്തിനു നൽകാൻ കഴിയാത്തവയൊന്നും
പൃഥ്വിയിലെന്നല്ലന്യജഗത്തിങ്കലുമില്ല. 3

## വേദപുരാണകാവ്യങ്ങൾ

വേദങ്ങളൊക്കെ യജമാനസമാനമത്രേ,
നൽകുന്നിതാജ്ഞയവ ധർമ്മപഥത്തിൽ നീങ്ങാൻ
തർക്കത്തെയാട്ടെയനുനീതിയെയാട്ടെ ചെററും
നോക്കില്ല കുട്ടിനു വിളിക്കുവതിന്നുപോലും. 1

സ്വസ്നേഹിതർക്കുസമമാണു പുരാണജാലം
വാദിച്ചിടുന്നിതവ നല്ലതു നിങ്ങൾ ചെയ്വാൻ.
ദൃഷ്ടാന്തനർമ്മകഥകൾ വഴി മേന്മ കൂട്ടി-
ക്കാട്ടുന്നിതായതിനനേകതരത്തിൽ നീതി. 2

കാവ്യങ്ങൾ ഭക്തി പുലരും വധുവിന്നു തുല്യം
മേവുന്നിതീ,ങ്ങവ മനസ്സു വശീകരിപ്പു.
ഭവ്യത്തൊടായവ മൃദുസ്സു പറഞ്ഞിണക്കി
ദിവ്യാധ്വയാനരതി നിങ്ങളിലേകിടുന്നു. 3

ഓരോന്നിനും തക്കവിധത്തിലോരോ
സ്ഥാനങ്ങളങ്ങങ്ങിവിടത്തിലുണ്ടേ
ഓരോന്നുമോരോതരമാം സ്വഭാവ-
ക്കാരന്നു ചേരുന്നവ തന്നെയല്ലോ. 4

## 11. സംന്യാസിമാരും സമൂഹപരിവർത്തനവും

സാധുക്കൾ ലോകവ്യവസ്ഥിതിയുടെ അച്ചുതണ്ടായി നിൽക്കുന്നു. ലോകസമാധാനവും ഐക്യവും നിലനിർത്താൻ ഏററവും പററിയ അധികാരികളാണവർ. യുദ്ധോത്സുകങ്ങളായ അസംഖ്യംരാഷ്ട്രങ്ങളെ പരസ്പരം കൂട്ടിയോജിപ്പിക്കുന്ന യഥാർത്ഥ ഉപാധികൾ അവരാകുന്നു. സാർവ്വലൗകിക സാഹോദര്യം വളർത്താൻ ഉന്നുന്ന തനി സാധുക്കൾ അവരുടെ എല്ലാ ജീവിതഘട്ടങ്ങളിലും അതിലേയ്ക്കുവേണ്ട വിപുലപരിചയം നേടുന്നുണ്ട്. അവരുടെ ജീവിതം ഏററവും അപകടംനിറഞ്ഞതാണ്. അതു് ഇരുതലവാളത്രേ, ഏററവും സാന്മാർഗ്ഗികവും ധാർമ്മികവുമായ ഒരു ജീവിതം നയിക്കാത്ത പക്ഷം ഒരു സാധു മഹാരണ്യമദ്ധ്യത്തിൽപ്പെട്ടു കഷ്ടപ്പെടുന്നവനായിത്തീരുന്നു.

ഇക്കാലത്തു കാവികെട്ടി വലിയ സാധുക്കളെന്നു ഭാവിച്ചു ലോകമെല്ലാം ചുററിത്തിരിഞ്ഞു സംന്യാസിവർഗ്ഗത്തിനൊട്ടാകെത്തന്നെ അപമാനമുണ്ടാക്കുന്ന ചില ആളുകളെ നമുക്കു കാണാം. ധർമ്മശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്ന വ്യവസ്ഥകൾ നിശ്ശേഷം അവർ അവഗണിക്കുന്നു, അവർക്കു് ഈ ലോകവുമായുള്ള സംബന്ധം ഈ വർഗ്ഗത്തെ ആകമാനം നാശകരമായനിരൂപണത്തിനും അപവാദത്തിനും പാത്രമാക്കിത്തീർക്കുന്നുണ്ടു്. അത്തരം അപകൃത്യങ്ങളും കപടഭാവങ്ങളും തടയാനും സംന്യാസികളെ മനുഷ്യവർഗ്ഗത്തിനു ശരിയായ പ്രയോജനമുള്ള ആചാര്യന്മാരാക്കിത്തീർക്കാനും സാധുസമുദായത്തിന്റെ അന്തസ്സും അഭിമാനവും നിലനിർത്താനും പ്രബല സംഘടനകൊണ്ടു് ഇവർക്കിടയിൽ അഭേദ്യസംബന്ധം സ്ഥാപിക്കുക അത്യന്താപേക്ഷിതമായിത്തീർന്നിരിക്കയാണു്.

യഥാർത്ഥ സാധുക്കളെ സംബന്ധിച്ചിടത്തോളം ഭിക്ഷാദാനം, സംരക്ഷണം, നിയന്ത്രണം ഇവ ലോകത്തിന്റെ മുഴുവൻ നന്മയ്ക്കു് ഒഴിച്ചുകൂടാൻ മേലാത്തതത്രേ.

സമ്മേളനങ്ങൾ, പ്രതിനിധിസഭകൾ, സമാജങ്ങൾ, ബിരുദദാനസഭകൾ, പരസ്പരസഹായസഹകരണസമിതികൾ ഇവ ഹിന്ദുമതസംന്യാസികൾക്കു മാത്രമായി പരിമിതപ്പെടുത്തരുതു്. നേരേമറിച്ചു് അവ എല്ലാ മതോപദേഷ്ടാക്കളെയും, ക്രിസ്തുമതം, ഇസ്ലാംമതം, സിക്കുമതം എന്നല്ല എല്ലാ ലോകമതങ്ങളിലെ ഫക്കീറന്മാരെയും ഉൾക്കൊള്ളണം. ഒരേ ഒരു പശ്ചാത്തലത്തോടുകൂടിയ ഒരേ അടിസ്ഥാനാദർശമുള്ള ഒരേ മുരട്ടിൽ മുളച്ചതാണ് എല്ലാ മതങ്ങളും. പ്രാപഞ്ചികബന്ധങ്ങളെല്ലാം വെടിഞ്ഞ, പരമാർത്ഥശാശ്വതസത്യത്തെ കണ്ടെത്തുന്നതിനും അതു പൊതുജനങ്ങൾക്കുവരെ മനസ്സിലാക്കിക്കൊടുക്കുന്നതിനും മുഴുവൻ ജീവിതകാലവും ഉഴിഞ്ഞുവച്ച അവരുടെ പ്രായോഗികജീവിതത്തിൽ ഒരു വ്യത്യാസവും കാണേണ്ട കാര്യമില്ല.

ലോകത്തിന്റെ എല്ലാ മൂലകളിലുമുള്ള സർവ്വസാധുക്കളുടെയും ഒരു ഉത്തമസംഘടന ഇവരുടെ എന്നപോലെ വിശാലലോകത്തിന്റെ താല്പര്യത്തേയും പുലർത്തുന്നതായിരിക്കും. ആശ്രമങ്ങളുടെയും പള്ളികളുടെയും മററു മതസ്ഥാപനങ്ങളുടെയും മേധാവികളെല്ലാം ഈ സംഘടനയുടെ കാര്യമായ നടത്തിപ്പിനുവേണ്ടി ഒത്തൊരുമിച്ച് വ്യക്തമായ നിർദ്ദേശങ്ങൾ നൽകണം.

## സാധുക്കളുടെ സംഘടന

ഇതാണ് ഇപ്പോഴത്തെ അടിയന്തിരാവശ്യം. സംന്യാസികളുടെയും സാധുക്കളുടെയും ഒരുത്തമസംഘടനയുണ്ടെങ്കിൽ, അതിനു വളരെ ആത്മീയനന്മ ചെയ്യാൻ കഴിയും. ഇതു് ചെയ്താൽ, ഒരു നവയുഗം, ഒരു നൂതനലോകം, ഒരു പുതുസംസ്ക്കാരം സൃഷ്ടമാകും.

പ്രസ്തുത സംഘടനയ്ക്കുവേണ്ടി ഒരു വലിയ ഒച്ചപ്പാടുണ്ടായിരിക്കയാണു്. ഇന്ത്യയിലെ ഓരോ ഗൃഹനാഥനും ഇതിനെപ്പററി സംസാരിക്കുന്നു. എന്നാൽ നാം ഇതെങ്ങനെ സാധിക്കും? ഇതത്രേ യഥാർത്ഥപ്രശ്നം.

സാധുവർഗ്ഗം ഭിന്നജാതീയവും സങ്കീർണ്ണവുമാകുന്നു. ഇവിടെ വിവിധാരാധനാസമ്പ്രദായക്കാരും മതവിശ്വാസികളും ഉണ്ടു്, അതായതു്, വൈരാഗികൾ, കബീർ പരമ്പരകൾ, ദാദൂപരമ്പരകൾ, ഗോരഖ്നാഥ പരമ്പരകൾ, നിർമ്മലർ, ഉദാസികൾ, ശ്രീശങ്കരന്റെ അനുയായികളായ ദശനാമസന്ന്യാസികൾ, ശ്രീരാമകൃഷ്ണമിഷൻ സന്ന്യാസികൾ, നിരഞ്ജന അഘാടസന്ന്യാസികൾ, നാഗന്മാർ ഇവരും മററുപലരും.

ഹൃഷികേശം സാധുക്കളുടെ ഒരധിവാസകേന്ദ്രമത്രെ. ഗംഗാനദീതടസ്ഥിതമായി അദ്ധ്യാത്മപ്രസരമുള്ള ഒരത്യദ്ഭുതമനോഹരസ്ഥലമാകയാൽ, ഇവിടം സാധുക്കൾ അവരുടെ തപശ്ചര്യയ്ക്കും ധ്യാനത്തിനും തെരഞ്ഞെടുത്തിരിക്കയാണു്. പുരാതന മഹർഷികൾ ഇവിടെ താമസിച്ചു്

തപസ്സനുഷ്ഠിച്ചിട്ടുണ്ട്. ഹിമാലയത്തിലുള്ള ഉത്തരകാശിയും ഹരിദ്വാരവും ധാരാളം സാധുക്കൾ ജീവിക്കുന്ന മററു രണ്ടു കേന്ദ്രങ്ങളത്രെ.

സാധുക്കൾക്ക് അന്നദാനംചെയ്യുന്ന രണ്ടു പ്രധാന ക്ഷേത്രങ്ങൾ ഹൃഷികേശത്തുണ്ട്. എവിടെ അന്നം കിട്ടുമോ, അവിടെ സംന്യാസിമട്ടിൽ കാവിയും കെട്ടി എല്ലാത്തരം ആളുകളും തടിച്ചുകൂടുന്നു. അതുകൊണ്ടു ചില സാമുദായിക ദൂഷ്യങ്ങൾ അങ്കുരിക്കുകയും, ആളുകളുടെ പരിശുദ്ധി ക്രമേണ നശിച്ചുപോകുകയും ചെയ്യുന്നു. അത്തരം പുണ്യസ്ഥലങ്ങളിൽ ദുർജ്ജനങ്ങൾ സ്ഥലം പിടിക്കാനും അവരുടെ ജോലി സോന്വേഷം തുടർന്നുപോകാനും ഇടയാകുന്നു.

സാധുസംഘങ്ങളുടെ തലവന്മാർക്കു സംഘടനയുണ്ടാക്കാൻ തീവ്രാഭിനിവേശം ഉണ്ടായിരിക്കണം. എന്നാൽ മാത്രമേ, ജോലി വേണ്ടവണ്ണം നടക്കുകയുള്ളു. അവർ അവരുടെ വ്യക്തിഗതാഭിപ്രായഭിന്നതകൾ മറന്ന് ഒന്നിച്ചിരുന്ന് സർവ്വാത്മനാ പ്രവൃത്തി ചെയ്യണം. സാധുസംഘടനാരൂപീകരണം സാരമില്ലാത്ത കാര്യമല്ല. പർവ്വതാരോഹണംപോലെ അത്യന്തം ശ്രമകരമാണത്. അതു നേരേ സാധിക്കാൻ കുറേ കൂടുതൽ സമയം വേണം.

പൊതുജനങ്ങളുടെമേൽ സ്വാധീനമുള്ള എല്ലാ പ്രശസ്ത സാധുക്കളും എല്ലാ മണ്ഡലേശ്വരന്മാരും മഠങ്ങളുടെയും മതസ്ഥാപനങ്ങളുടെയും അധിപന്മാരും ഇപ്പോൾ തന്നെ മുന്നോട്ടുവന്ന് ഈ ജോലി ഏറെറടുക്കണം.

ഒരു സംന്യാസിക്ക് ഒററയ്ക്ക് ഇതു നിർവ്വഹിക്കാൻ കഴിഞ്ഞെന്നുവരികയില്ല. ശ്രീശങ്കരന് രാജാക്കന്മാരുടെ സഹായവും സഹകരണവും ഉണ്ടായിരുന്നു. സ്വമതത്തെ പ്രചരിപ്പിക്കുന്നതിനുവേണ്ടി നാഗന്മാരെ ചേർത്ത് സ്വന്തം ഒരു സൈന്യത്തെത്തന്നെ അദ്ദേഹം സംഘടിപ്പിക്കുകയുണ്ടായി. ആൾബലം, ധനബലം, പോലീസ്ബലം സന്നദ്ധഭടസേന— ഇവയെല്ലാം ഈ ജോലിക്ക് അത്യന്താപേക്ഷിതമാണ്.

കാവിവസ്ത്രവും ധരിച്ച് മുഗ്ദ്ധിയബലമുള്ള അനേകം നീചന്മാരെ ഇപ്പോൾ സംന്യാസിമാർക്കിടയിൽ കാണാം. അവരെ നിഷ്ക്കരുണം ബഹിഷ്ക്കരിക്കണം. വളരെ ദ്രോഹങ്ങൾ ചെയ്യുന്നുണ്ടവർ. ഈ പരിഷകളിൽനിന്നു സംഘാടകർക്കു വലിയ എതിർപ്പുകൾ നേരിടേണ്ടിവരും. ആ തരം എതിർപ്പുകളെ ചെറുക്കാൻ അവർ തയ്യാറായിരിക്കണം. വെറും ഭാഷണങ്ങളോ തീപ്പൊരി പ്രസംഗങ്ങളോ സാധുസംഘടനാരൂപീകരണത്തിനു സഹായിക്കയില്ല. ദൃഢകായരും അക്ഷീണരും, ധിഷണാശാലികളും നിഃസ്വാർത്ഥരുമായ പ്രവർത്തകരെയാണു് നമുക്കു് ആവശ്യം. ഉദാരമതികളായ സജ്ജനങ്ങളുടെ സഹായവും നമുക്കു വേണ്ടതുണ്ടു്. ഇവയെല്ലാം ഉണ്ടായാൽ, ഈ ശ്രമത്തിനു് ഒരു ശുഭപരിണാമം തീർച്ചയാണു്.

ഇപ്പോൾത്തന്നെ സമയം അതിക്രമിച്ചുപോയി. എത്രയും പെട്ടെന്നു് ഇതിനു ശ്രമം തുടങ്ങണം. എല്ലാ മതാദ്ധ്യക്ഷന്മാരും ഇതിൽ സഹകരിക്കണം. എന്നാൽ മാത്രമേ ലോകസംഗ്രഹം വേണ്ടവിധം സാധിക്കൂ. ഈ ലോകത്തു് ഒരു ശരിയായ ആത്മീയോത്ഥാനം എങ്കിലേ ഉണ്ടാകൂ.

അല്ലയോ ദേവന്മാരേ! നിത്യസിദ്ധന്മാരേ! നിങ്ങൾ ദയവുചെയ്തു് ഈ മതാദ്ധ്യക്ഷന്മാരുടെ ഉള്ളിൽ കടന്നു് ഇതു ചെയ്യാൻ അവരെ പ്രചോദിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുമോ?

## സംന്യാസിമാരുടെ മഹത്കൃത്യം

സംന്യാസികൾക്കു് ഒരു സംഘം എന്ന നിലയിൽ ഒരു സാർവ്വലൗകികലക്ഷ്യം ഉണ്ടു്. അതിനുവേണ്ടിയാണവർ ജീവിക്കുന്നതു്. അവർ നാട്ടിലെ ആത്മീയസമ്പത്പാലകരും മനുഷ്യവർഗ്ഗത്തിന്റെ അഭിവൃദ്ധിക്കും ഉത്കർഷത്തിനും വേണ്ടിയുള്ള യത്നത്തിൽ ഒരു പ്രധാന പങ്കുവഹിക്കേണ്ടവരും ആകുന്നു. ലോകത്തിലുള്ള സംന്യാസികൾ അവരെ ഭരമേല്പിച്ചിട്ടുള്ള മഹത്കൃത്യത്തിനു് സ്വയം സന്നദ്ധരാകുവാൻ ഒരവശ്യശിക്ഷണമെന്ന

നിലയിൽ മററു മനുഷ്യരിൽനിന്നും ആരംഭകാലത്തു് ഒഴിഞ്ഞു ജീവിക്കണം. എന്നാൽ, നിർഭാഗ്യവശാൽ ഈ ഒഴിഞ്ഞുമാററം ഒരു സ്ഥിരവ്യവസ്ഥയായിത്തീരുകയും, അങ്ങനെ, ഏററിയകുറും, പട്ടണങ്ങളിലും ഗ്രാമങ്ങളിലും ധീരധീരം ജീവിതസമരം ചെയ്യുന്ന ബാക്കി മനുഷ്യസമുദായത്തിനു വെളിക്കുള്ള ഒരു ഘടകമെന്ന രീതിയിൽ സാധുസമുദായം സ്വയം പരിഗണിക്കപ്പെടുവാൻ ഇടയാകുകയും ചെയ്തു.

സാധുക്കൾക്കു് മററു മൂന്നാശ്രമങ്ങളുടെയും അദ്ധ്യാപകരും പ്രബോധകരുമെന്ന നിലയിൽ അവരുടെ ജോലി അവഗണിക്കയും അവർ വഹിക്കേണ്ട ചുമതല വിസ്മരിക്കയും ചെയ്യാൻ മററുള്ളവരുമായുള്ള അസമ്പർക്കം സംഗതിയാക്കി. നമ്മുടെ സംന്യാസികൾ വീണ്ടും ഉണരുകയും രാഷ്ട്രത്തിന്റെ പൊതുജീവിതത്തിൽ നമുക്കു വിധിക്കപ്പെട്ട പങ്കു് നിർവ്വഹിക്കാൻ തുടങ്ങുകയും ചെയ്യണം. ലോകം ഇപ്പോൾ മുഴുകിയിരിക്കുന്ന അനേകവർഷത്തെ കിരാതസമരത്തിനും ചോരചിന്തലിനുംശേഷം ആവിർഭവിക്കേണ്ട സാഹോദര്യത്തിന്റെയും സമാധാനത്തിന്റെയും നവയുഗം ആനയിക്കേണ്ടിയിരിക്കുന്നു. അതിലേക്കു നിഃസ്വാർത്ഥമായി സർവ്വാത്മനാ പ്രയത്നിക്കുക എന്ന ഉത്കൃഷ്ടാദർശത്തിനു് നാം നമ്മെ സ്വയം സമർപ്പിക്കണം. അതിനു് നമുക്കു് ഒരു ഏകീകൃതസംഘടന അത്യന്താപേക്ഷിതമാണു്.

കുറേക്കൂടി മെച്ചപ്പെട്ട അടിസ്ഥാനത്തിൽ ഒരു നവലോകം കെട്ടിപ്പടുക്കാനുള്ള ശ്രമത്തിൽ മനുഷ്യവർഗ്ഗത്തിലെ ഓരോ വിഭാഗവും അതതിന്റെ പങ്കു വഹിക്കണം. ഒരു നൂതന സംസ്കാരം എന്നെന്നും നിലനിൽക്കുകയും കൂടുതൽ ഭീകരമായ മറെറാരു യുദ്ധത്തിന്റെ വെറുമൊരു മുന്നോടി ആകാതിരിക്കയും വേണമെങ്കിൽ അതു് ഒരു ആദ്ധ്യാത്മികശാശ്വതമൂല്യത്തിൽ അധിഷ്ഠിതമായിരിക്കണം. ഈ മൗലികമായ ആദ്ധ്യാത്മികാടിസ്ഥാനം പുതുതലമുറയ്ക്കു നേടിക്കൊടുക്കുക എന്നതത്രേ ഇഹലോകത്തുള്ള സാധുക്കളുടെ കർത്തവ്യം.

ഭാവിതലമുറയെ ആത്മജ്ഞാനസമ്പന്നമാക്കുന്നതിനുള്ള ചുമതല ജ്ഞാനികളും മഹാത്മാക്കളുമായ സാധുക്കളിൽ സ്ഥിതിചെയ്യുന്നു. അതുകൊണ്ട്, ഈ നാടിന്റെ മഹത്തായ പാരമ്പര്യം പരിരക്ഷിക്കാനും ജനസമുദായത്തിനു പ്രയോജനമുള്ള ഒരു ഘടകമെന്നനിലയിൽ അവരുടെ ബഹുമാന്യപദവി നിലനിർത്താനും ഇതവർ നിർവഹിച്ചേ തീരൂ.

സാംസ്കൃതികവും ആദ്ധ്യാത്മികവുമായ കാര്യങ്ങളിൽ സാധാരണജനങ്ങൾ സജീവമായ നേതൃത്വത്തിനു ഈ സാധുക്കളെ എല്ലായ്പോഴും ആശ്രയിക്കുന്നു. അതുകൊണ്ട്, ഉപദേശം, യഥാർത്ഥ മാതൃക, ഊർജ്ജസ്വലത ഇവയോടുകൂടി നാം ഈ ജോലി ആരംഭിക്കേണ്ടിയിരിക്കുന്നു. ഒരു ഏകയോഗക്ഷേമമായ സംഘടനയിൽ ഈ രാജ്യത്തെ പുണ്യാത്മാക്കളെയെല്ലാം ഒന്നായിച്ചേർക്കുന്ന കർമ്മം സമ്പൂർണ്ണമായി വിജയിപ്പിക്കുന്നതിനു എല്ലാവരും ഉത്സാഹത്തോടുകൂടി യോജിക്കുകയും സകല വിധത്തിലും സഹായിക്കുകയും ചെയ്യട്ടെ. ഇൻഡ്യയിലെ പുണ്യസ്ഥലങ്ങളിൽ വസിക്കുന്ന സാധുക്കളായ നമ്മുടെയെല്ലാം മുന്നിലുള്ളതു് എത്ര മഹത്തായ ഒരു കൃത്യമാണ് എന്നതോർത്തുകൊണ്ട് ഈശ്വരവിശ്വാസത്തോടും ആത്മാർത്ഥതയോടും നമുക്കതു് ആരംഭിക്കാം. യുദ്ധാനന്തരകാലത്തു് ലോകസംഗ്രഹമാകുന്ന മഹൽകർമ്മത്തിനുവേണ്ടി ഈ ലോകത്തുള്ള എല്ലാ പുണ്യാത്മാക്കളുടേയും മഹത്തരമായ സംയോജനം സാധിക്കുന്നതിനുള്ള പ്രാരംഭസോപാനമായിരിക്കണം ഇത്തരമൊരു സംഘടന. വീണ്ടും ഭരതമഹാരാജാവിന്റെ പ്രശസ്തമായ ഭാരതവർഷമാക്കപ്പെടണം ഇൻഡ്യ. സിദ്ധാന്തപരമായി മാത്രമല്ല യഥാർത്ഥാനുഭവത്തിലും അവൾ ലോകത്തിന്റെ ആത്മീയമാതാവാവുകയും വേണം. മേൽപ്പറഞ്ഞ നിസ്സ്വാർത്ഥസംഘടനയാണു് ഈ മഹത്വാര്യം നേടാനുള്ള ഉപാധി.

ഈ ജോലിക്കു സന്നദ്ധമാകുകയും അതിനുള്ള യോഗ്യത സ്വയം സമ്പാദിക്കയും ചെയ്ക എന്നതാണു പ്രസ്തു

ത സംഘടന ആദ്യമായി ചെയ്യേണ്ടതു്. ഇതിലേക്കു വേണ്ട മുൻനടപടി സംഘത്തിന്റെ സംഘടനാബലം കണക്കാക്കുക എന്നുള്ളതാണു്. മഹാഭാരതയുദ്ധത്തിനു തൊട്ടുമുമ്പുണ്ടായതുപോലെതന്നെ, നമ്മുടെ കഴിവുകളെക്കുറിച്ചു് ഒരു ബോധം നമുക്കിതു നൽകും. എന്തെന്നാൽ, ഈ ലോകത്തെ പിടികൂടിയിരിക്കുന്ന തമസ്സിന്റെയും തിന്മയുടെയും ശക്തിയെ വെല്ലാൻ സത്വത്തിനും നന്മയ്ക്കുമുള്ള ശക്തിയെയാണു് വാസ്തവത്തിൽ നാം പ്രതിനിധാനംചെയ്യുന്നതു്.

## സംന്യാസികളും സമുദായക്ഷേമവും

ഒരു സംന്യാസിയെ ഓരോ കോളേജ് ഹോസ്റ്റലിലും പാർക്കാൻ ക്ഷണിക്കണം. ദിവസവും കുട്ടികൾക്കു ധാർമ്മികവും ആത്മീയവുമായ സംസ്ക്കാരത്തിനുതകുന്ന ലഘുപാഠങ്ങളും പ്രാർത്ഥനയ്ക്കും ധ്യാനത്തിനും വേണ്ട പ്രായോഗികപരിശീലനവും അദ്ദേഹം നൽകണം. ഭഗവദ്ഗീതയും ഭാഗവതവും രാമായണവും ഉപനിഷത്തുകളും അദ്ദേഹം അവരെ പഠിപ്പിക്കണം. എന്നാൽ മാത്രമേ, അവരെ സത്സ്വഭാവികളായി രൂപപ്പെടുത്താൻ സാധിക്കൂ. ഇക്കാലത്തെ കുട്ടികളുടെ സ്ഥിതി ദയനീയമാണു്. വേദങ്ങളിലും ഈശ്വരനിലുമുള്ള വിശ്വാസം അവർക്കു നഷ്ടപ്പെട്ടുകഴിഞ്ഞു. അവർ മതരഹിതരായും തീർന്നു. ആദ്ധ്യാത്മികസംന്യാസിഗുരുക്കന്മാരെ ഏർപ്പെടുത്തി, അവരുടെ നേരിട്ടുള്ള സമ്പർക്കത്തിനു സൗകര്യമുണ്ടാക്കി ആത്മീയാഭിവൃദ്ധി നേടാൻ യുവതലമുറയ്ക്കു് ഒരവസരം കൊടുക്കുകയെന്നതു് വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തുന്ന കമ്മിററിയുടെ തലവന്മാർ ചെയ്യേണ്ട കൃത്യമാണു്.

ഒരു സംന്യാസി ആഴ്ചയിൽ കുറഞ്ഞതു് ഒരിക്കലെങ്കിലും സർക്കാർ ജയിലുകൾ സന്ദർശിക്കാൻ ആവശ്യപ്പെടണം. തടവുകാർക്കിടയിൽ പ്രാർത്ഥനകളും കീർത്തനങ്ങളും അദ്ദേഹം നടത്തുകയും സാന്മാർഗ്ഗികപാഠങ്ങളിലൂടെ അവരെ പരിശുദ്ധാത്മാക്കളാക്കിത്തീർക്കുകയും ചെയ്യണം. മുഖ്യമായും അജ്ഞതനിമിത്തമാണു് ആളുകൾ

മോഷണം മുതലായ കുററങ്ങൾ ചെയ്യുന്നതു്. ശരിയായ പരിശീലനം അഥവാ വിദ്യാഭ്യാസംകൊണ്ടു് അജ്ഞാനം നീക്കിക്കളഞ്ഞാൽ കുററവാളികളോ ജയിലുകളോ പിന്നെ കാണുകയില്ല. അപ്പോൾ തീർച്ചയായും ഭൂമി ഒരു സ്വർഗ്ഗംതന്നെയാകും. മോചിക്കപ്പെട്ട തടവുകാരുടെ സംഘടനയോ അതുപോലുള്ള മററുസമാജങ്ങളോ ഇതിൽ ദൃഷ്ടി വയ്ക്കുമോ?

ഒരു സംന്യാസി ആസ്പത്രിയുള്ളടൗണിൽ താമസിക്കുകയാണെങ്കിൽ എന്നും രോഗികളെ സന്ദർശിക്കാനും അവരെ ഉന്മേഷവാന്മാരാക്കാനും വേണ്ട സന്ദർഭം അദ്ദേഹത്തിനു നൽകണം, അവരുടെ ത്വരിതരോഗശമനത്തിനു് അദ്ദേഹം പ്രാർത്ഥിക്കുകയും പ്രാർത്ഥന, കീർത്തനം, പൊതുധ്യാനം ഇവ അവരുടെ ഇടയ്ക്കു നടത്തുകയും വേണം. അവരുടെ ശരീരങ്ങൾക്കുള്ളിൽ സ്ഥിതിചെയ്യുന്ന ആത്മാവിന്റെ അരോഗവും അനശ്വരവുമായ പ്രകൃതിയെപ്പററി അദ്ദേഹം അവരോടു സംസാരിക്കണം,

മുൻപറഞ്ഞ നിർദ്ദേശങ്ങൾ പ്രാവർത്തികമാക്കുമെങ്കിൽ, ഇന്നത്തെ പ്രധാനാവശ്യമായ ആത്മീയോത്കർഷം വളരെയേറെ സാധിക്കപ്പെടും. അവരുടെ അന്തര്യോഗരംഗങ്ങളിൽനിന്നും വെളിയിൽ ഈ തിരക്കേറിയ ലോകത്തേക്കു വന്നു. നിസ്വാർത്ഥസേവനമനുഷ്ഠിക്കാൻ തയ്യാറുള്ള വിദ്യാസമ്പന്നമായ സംന്യാസിസംഘങ്ങൾക്കു കുറവുണ്ടാകയില്ല. സമൂഹത്തിന്റെ ക്ഷേമകാര്യത്തിൽ അത്തരം മഹത്സംഘങ്ങൾക്കുള്ള സുപ്രധാനപങ്കു ലോകം അംഗീകരിക്കണമെന്നു മാത്രമേയുള്ളു,

# 12. സത്സങ്ഗത്തെപ്പററി തെരഞ്ഞെടുത്ത വചനങ്ങൾ

## സത്സങ്ഗം എന്നാൽ എന്തു്?

1. ബ്രഹ്മത്തിൽ പ്രതിഷ്ഠനേടുക എന്നതത്രേ യഥാർത്ഥ സത്സങ്ഗം. ജ്ഞാനികളുമായുള്ള സഹകരണവും സത്സങ്ഗംതന്നെ. ആത്മസാക്ഷാത്കാരം സമ്പാദിച്ചവർ എഴുതിയ മതഗ്രന്ഥങ്ങളുടെ പഠനവും സത്സങ്ഗമാകുന്നു. സത്സങ്ഗം അഥവാ ജ്ഞാനികളുമായുള്ള സമ്മേളനം മനസ്സിലെ തമസ്സുകററുന്നു, നിങ്ങളെ നേർവഴിക്കു നയിക്കുന്നു, നിങ്ങളുടെ ഉള്ളിൽ ജ്ഞാന ഭാസ്ക്കരൻ പ്രകാശിക്കാൻ ഇടയാക്കുന്നു.

2. ജ്ഞാനികളുമായുള്ളസമ്മേളനമത്രേ സത്സങ്ഗം. ഋഷികളും ദിവ്യാത്മാക്കളും സാധുക്കളും യോഗികളുമായവരുടെ കൂട്ടത്തിൽ ജീവിക്കുക. അവരുടെ വിലപ്പെട്ട ഉപദേശം ശ്രവിക്കുകയും അവയെ അണുമാത്രം തെററാതെ അനുസരിക്കുകയും ചെയ്ക. ഇതു് സത്സങ്ഗമാകുന്നു.

## ദൈവവും പുണ്യാത്മാവും

3. ഈശ്വരൻ ഒരു വലിയ ശുദ്ധികർത്താവാകുന്നു.

4. അത്യാവശ്യം ഉള്ളപ്പോഴൊക്കെ ഈശ്വരൻ പുണ്യാത്മാക്കളായും ഋഷികളായും അവതരിക്കുന്നു.

5. മഹർഷിമാരിലും മഹാത്മാക്കളിലും കൂടിയാണു് ഈശ്വരൻ പ്രവർത്തിക്കുന്നതു്.

6. പൂർണ്ണമഹിമയും അമേയശക്തിയും ജ്ഞാനവും ആനന്ദവും കലർന്നു് ഒരു ദിവ്യാത്മാവിലൂടെ ഈശ്വരൻ സ്വയംപ്രത്യക്ഷപ്പെടുന്നു.

7. പരിശുദ്ധാത്മാക്കൾ സർവ്വേശ്വരൻെറ ഹൃദയവും സർവേശ്വരൻ അവരുടെ ഹൃദയവുമാകുന്നു.

8. ഒരു പുണ്യാത്മാവിന്റെ സമ്പർക്കംനേടാനും അതിന്റെ പ്രയോജനം അനുഭവിക്കാനും അത്ര എളുപ്പമല്ല. ഈശ്വരാനുഗ്രഹമൊന്നുകൊണ്ടേ ഒരാൾക്ക് ഒരു പുണ്യാത്മാവിന്റെ ദർശനവും സത്സംഗവും സിദ്ധിക്കൂ.

9. ഈശ്വര വിലാസം മഹാത്മാക്കളിൽക്കൂടി പ്രവർത്തിക്കുന്നു.

## മഹാത്മാക്കളുടെ മഹിമ

10. മഹാത്മാക്കൾ മതത്തിന്റെ സജീവപ്രതീകങ്ങളും മനുഷ്യവർഗ്ഗത്തിന്റെ യഥാർത്ഥ അഭ്യുദയകാരികളുമാണ്.

11. ഋഷിയോ,ദിവ്യാത്മാവോ, യോഗിയോ ഒരു കാന്തഖണ്ഡമാകുന്നു. അദ്ദേഹം ശക്തിയുടേയും ജ്ഞാനത്തിന്റേയും കേന്ദ്രവുമാകുന്നു.

12. ഒരുഋഷി ലോകസംരക്ഷകനാണ്. അദ്ദേഹംശാശ്വമായ ആന്തരപ്രചോദനത്തിന്റെ പ്രഭവസ്ഥാനവുമാണ്. ആത്മീയാഭ്യുദയം കൈവരാത്ത ആളുകൾക്ക് ഈശ്വര കാരുണ്യം പകരുവാനുള്ള ഒരുപകരണമാണ് അദ്ദേഹം.

13. ജീർണ്ണിക്കാതെയും അധഃപതിക്കാതെയും സമൂഹത്തെ നിലനിർത്തുന്ന ലവണമത്രേ ഋഷി.

14. ഇളകിമറിയുന്ന ഈസംസാരസമുദ്രത്തിലെ ദീപസ്തംഭമാണ് ഋഷി. എത്രയോ മനുഷ്യരുടെ ജീവിതനൗക പൊളിഞ്ഞുപോകാതെ അദ്ദേഹം സംരക്ഷിക്കുന്നു.

15. സത്യദർശിയായ ഒരുഋഷിയോ മഹാത്മാവോ സന്തോഷത്തിന്റെയും സുഖത്തിന്റെയും ചൈതന്യത്തിന്റെയും ഉറവിടമത്രെ. അദ്ദേഹത്തിന്റെ സമ്പർക്കം നേടുകയും അതുവഴി ഉത്കർഷം പ്രാപിക്കയും ചെയ്യുക. ഭക്തിവിശ്വാസസഹിതം അദ്ദേഹത്തെ സേവിക്കുക.

16. ഒരു ഋഷി ആദ്ധ്യാത്മികജ്ഞാനത്തിന്റെ ഉദ്ഭവ സ്ഥാനമത്രെ. പൂർണ്ണവിനയത്തോടും ആദരവോടും അദ്ദേഹത്തെ സമീപിക്കുക. അദ്ദേഹം നിങ്ങൾക്ക ദിവ്യജ്ഞാനം പ്രദാനംചെയ്യും.

17. മഹാത്മാക്കളിൽനിന്നു ജ്ഞാനംനേടുക. അവർ നിങ്ങളുടെ രക്ഷിതാക്കളാകുന്നു. ദൈവികപ്രകൃതി ഉൾക്കൊള്ളുന്ന അവരെ മഹാത്മാക്കളെന്നറിയുക.

## സത്സങ്ഗംകൊണ്ടുള്ള ഗുണങ്ങൾ

18. മഹാത്മാക്കളും സാധുക്കളും ഗുരുവുമായുള്ള സങ്ഗം പെട്ടെന്നുള്ള ആത്മീയോത്കർഷസിദ്ധിയിൽ ഒരു വലിയ പങ്കു വഹിക്കുന്നു.

19. ലൗകികരുടെ മനസ്സ് ആത്മീയമാർഗ്ഗത്തിലേക്കു തിരിക്കാനും പിഴച്ചു ദുഷിച്ചുപോയ സംസ്ക്കാരങ്ങരം സമ്പൂർണ്ണമായി ശുദ്ധീകരിച്ചെടുക്കാനുമുള്ള എളുപ്പവഴി സത്സങ്ഗമത്രെ.

20. സത്സങ്ഗം മനസ്സിനെ ഉയർത്തുകയും സത്വഗുണം പരിശുദ്ധികൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു. അതു മനസ്സിലെ ദുർവിചാരങ്ങളെ ഉന്മലൂനാശം ചെയ്കയും ബോധം അഥവാ ബ്രഹ്മജ്ഞാനം നേടുന്നതിനു സഹായിക്കുകയും ചെയ്യുന്നു.

21. ഭൗതിക മാലിന്യങ്ങരംകൊണ്ടു നിറഞ്ഞിരിക്കുന്ന മനസ്സിനെ സത്സങ്ഗംകൊണ്ടല്ലാതെ ഈശ്വരനിലേക്കു തിരിക്കുവാൻ കഴിയുന്നതല്ല.

22. ഋഷികളുമായുള്ളസത്സങ്ഗം വിവേകംഉണർത്തുന്നതിനു് ഒരിക്കലും പിഴയ്ക്കാത്ത മാർഗ്ഗമത്രെ. വൈരാഗ്യം സമ്പാദിക്കുവാനും സത്സങ്ഗം കൂടാതെ സാധിക്കയില്ല.

23. സത്സങ്ഗം അജ്ഞാനതിമിരത്തെയകററുകയും നിങ്ങളുടെ മനസ്സ് വൈരാഗ്യംകൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു. അജ്ഞാനാന്ധകാരത്തെ തുരത്തുന്ന ആദിത്യനാണു് സത്സങ്ഗം. ഒരു ദിവ്യജീവിതം നയിക്കാനും ഈശ്വരാസ്തിത്വത്തിൽ പൂർണ്ണമായി വിശ്വസിക്കാനും നിങ്ങളെ അതു ബലമായി പ്രേരിപ്പിക്കുന്നു.

24. മഹാത്മാക്കളുടെ സമ്പർക്കം ഒരു ജിജ്ഞാസുവിൽ സത്വഗുണങ്ങളുടെ വളർച്ചയെ ഗണ്യമായി ത്വരിതപ്പെടുത്തുകയും ഉള്ളിൽ ഉറങ്ങിക്കിടക്കുന്ന ശക്തികളെ ഉണർത്താനും അനാശാസ്യമായ വിപരീതവാസനകളെയും മററു പലേ ന്യൂനതകളെയും പിഴുതെറിയാനും വേണ്ട ശക്തി നൽകുകയും ചെയ്യുന്നു.

25. മോക്ഷസമ്പാദനത്തിന്ന സത്സങ്ഗം വളരെയേറെ സഹായിക്കുന്നു. അതിന്ന് അതല്ലാതെ മാർഗ്ഗമില്ല. അതു താപത്രയത്തെ നശിപ്പിക്കുന്നു. മായയെയും ഈ ഉഗ്രമായ മനസ്സിനെയും പിടിച്ചടക്കാനുള്ള ഒരു പിഴസ്സാത്ത ഉപാധി യുമത്രെ ഇതു്.

26. മായയുടെ പ്രലോഭനങ്ങളിലും ആക്രമണങ്ങളിലും നിന്നും യുവസാധകരെ സംരക്ഷിക്കുന്ന അതിശക്തവും അധൃഷ്യവുമായ ഒരു കോട്ടയത്രെ സത്സങ്ഗം.

27. മുങ്ങിച്ചാകുന്ന ഒരു മനുഷ്യന്ന് ഒരു ബോട്ടു് എപ്ര കാരം ഒരുരക്ഷാസങ്കേതമായിരിക്കുന്നുവോ, അതുപോലെ സംസാരസമുദ്രത്തിൽ മുങ്ങിച്ചാകാൻപോകുന്ന ആളുകൾ ക്കു് ഒരു മഹാത്മാവു മാത്രമാണ രക്ഷാമാർഗ്ഗം.

28. സത്സങ്ഗം മോക്ഷദ്വാരത്തിലെ കാവൽഭടനാണു് അതുമായി നിങ്ങൾ സ്നേഹം പുലർത്തിയാൽ, അതിൻെറ മററു കൂട്ടുകാരായ വിചാരം, ശാന്തി, സന്തോഷം ഇവയുമാ യി നിങ്ങളെ പരിചയപ്പെടുത്തുകയും നിങ്ങൾ അങ്ങനെ, അചിരേണ, അനായാസമായി ആത്മസാക്ഷാത്കാരം നേടുകയും ചെയ്യും.

29. സത്സങ്ഗം അമോഘമാണു്.

30. ജീവിതത്തിലെ എല്ലാ യാതനകൾക്കും ഒരു സിദ്ധൌഷധമാണു് സത സങ്ഗം.

31. സത്സങ്ഗംപോലെ ഇത്ര ഉത്തേജകവും ഉത് കർഷദവും ശാന്തിദവും സമ്മോദപൂർണ്ണവുമായി മറെറാ ന്നില്ല.

32. മനുഷ്യരെ ശുദ്ധീകരിക്കുന്നതും ജ്ഞാനദീപ്തരാക്കുന്ന തുമായ വസ്തുക്കളിൽ ഏററവും മഹത്താണ സത സങ്ഗം.

33. ഒരു രാജ്യത്തിൻെറ ഭരണകർത്തൃത്വത്തെക്കാൾ എത്രയോ മെച്ചമാണു് ഒരു ഋഷിയുമായുള്ള വെറുമൊരു മിനിട്ടുനേരത്തെ സത്സങ്ഗം.

34. ദിവ്യാത്മാക്കളുമായുള്ള സംസ്സർഗ്ഗംനേടുക. അവർ നിങ്ങളുടെ ആത്മാക്കളെ നിരാമയമാക്കും; നിങ്ങളിൽ നവജീവൻ പകരും; നിങ്ങൾക്കു പുനര്യൌവ്വനമേകും; ശാന്തിയിലേക്കും സുഖത്തിലേക്കുമുള്ള വഴിയും കാട്ടി ത്തരും.

35 സമ്പൂർണ്ണ സത്വരും സത്യദർശികളുമായ ദിവ്യാത്മാക്കളുടെ ഉപദേശം അനുസരിക്കുക. അവരുടെ ആത്മാവോടു നിങ്ങരം സ്വയം സാത്മ്യപ്പെടുക.

36. മഹാത്മാക്കളെയും പ്രായം കൂടിയവരെയും സമാദരിക്കുകയും ഭക്തിയോടും വിശ്വാസത്തോടും അവരുടെ മുമ്പിൽ നമസ്കരിക്കുകയും ചെയ്യുന്ന ആ മനുഷ്യനു് ആയുസ്സും യശസ്സും സുഖവും അധികാരിതയും വിജ്ഞാനവും വർദ്ധിക്കും.

## പുണ്യാത്മാക്കളുടെ സമ്പർക്കം

## മനഃപരിവർത്തനം നടത്തുന്നെതങ്ങനെ?

37. മനസ്സു് ഒരൊപ്പുകടലാസ്സാണു്. ദുർജ്ജനസഹവാസത്തിൽനിന്നു് അതു് ദുഷ്പ്രവണതകളെ സമ്പാദിക്കുന്നു; പുണ്യജനസമ്പർക്കംകൊണ്ടു് "ദൈവീസമ്പത്തു" കളും.

38. ശോഭനാദർശങ്ങരം സാക്ഷാത്കരിക്കുവാൻ അവ മനസ്സിനു പ്രചോദനം നൽകുന്നു. അതുപോലെ, കരുതിയിരുന്നില്ലെങ്കിൽ മനസ്സിനെ വളരെയേറെ ദുഷിപ്പിക്കുവാൻ ദുർമ്മാതൃകകരംക്കും കഴിവുണ്ടു്.

36. ഒരു ഋഷിയുടെ സാന്നിദ്ധ്യത്തിൽ ശാന്തിയുംവിശുദ്ധിയും നിങ്ങരംക്കു സ്വയമേവ അനുഭവപ്പെടും.

40. അഗ്നിയെ സമീപിക്കുന്നവനു് ഇരുട്ടും ഭയവും തണുപ്പും എങ്ങനെ ഇല്ലാതാകുന്നുവോ, അതേപ്രകാരം ദിവ്യാത്മാക്കളുടെ സാമീപ്യത്തിൽ കഴിയുന്നവനെ ദൗർബല്യവും പ്രാപഞ്ചികതയും അജ്ഞതയും വിട്ടകലുന്നു.

41. ദിവ്യാത്മാക്കരം സ്വസാന്നിദ്ധ്യംകൊണ്ടുതന്നെ മനുഷ്യരെ പവിത്രീകരിക്കുന്നു. അതേസമയം ഗംഗയാകട്ടെ അതിൽ മുങ്ങുന്നവരുടെ മാത്രം പാപമേ പോക്കുന്നുള്ളു.

42. ദർശനമാത്രയിൽ മഹാത്മാക്കരം പാപികളെ ശുദ്ധീകരിക്കുന്നു.

43. ഒരു ഋഷിയുടെ ദർശനം ഹർഷപ്രദമാണ്; അദ്ദേഹവുമൊത്തു പാർക്കുക എപ്പോഴും ശാന്തിദായകവും അദ്ദേഹവുമായുള്ള സംഭാഷണം ആനന്ദപ്രദവുമത്രെ.

44. ഒരു ഋഷിയെക്കുറിച്ചു വിചാരിക്കുന്ന ആമാത്രയിൽ തന്നെ മനസ്സിൽനിന്ന് എല്ലാ ദുർമ്മോഹങ്ങളും ദുർവിചാരങ്ങളും തുടച്ചുനീക്കപ്പെടുന്നു.

45. ഏതൊരുവസ്തുവിനെപ്പററി ചിന്തിക്കുന്നുവോ ആ വസ്തുവിൻെറ സംസ്ക്കാരരൂപത്തിൽ മെനഞ്ഞെടുക്കപ്പെടുന്ന ഒന്നാണ് മനസ്സ്. അതുകൊണ്ടു പുണ്യപുരുഷന്മാരെപ്പററി വിചാരിക്കുന്ന മനസ്സ് പരിശുദ്ധമായിത്തീരുന്നു.

46. മഹാത്മാക്കളുടെ ജീവിതത്തെപ്പററി ചിന്തിക്കുന്നതു് അവരുടെ സഹവാസത്തിനു സമമാണ്. അവരുടെ ഉപദേശങ്ങരം അദ്ധ്യയനം ചെയ്യുന്നതും അതുപോലെതന്നെ.

47. മഹാത്മാക്കളുടെ ജീവിതത്തെപ്പററി ചിന്തിക്കുക; അവരുമായി സഹവസിക്കുക, അവരുടെ ആശ്രഹങ്ങരം നേടാൻ ഭാഗ്യമുണ്ടായിരിക്കുക ഇവ ഒരുവനിൽ വിശുദ്ധിയും അന്തശ്ചോദനവും ദിവ്യചൈതന്യവും ആമാനുഷജ്ഞാനവും കോരിച്ചൊരിയുന്നു.

48. യഥാർത്ഥജിജ്ഞാസുക്കളുടെ ജീവിതത്തെ തികച്ചും പരിവർത്തനം ചെയ്യിക്കാനുള്ള ശക്തിയുണ്ടു് ഋഷികളുടെ സമ്പർക്കത്തിനു തന്നെ. അതു മഹത്വത്തിൻേറയും വിശുദ്ധിയുടെയും ആത്മീയതയുടെയും കൊടുമുടികളിലേയ്ക്കു നിങ്ങളെ ഉയർത്തുന്നു. അതു ശുദ്ധഭൗതികവാദികളെപ്പോലും വശീകരിക്കാതിരിക്കയില്ല.

49. ദിവ്യാത്മക്കളുമായുള്ളസമ്പർക്കം അല്പനേരത്തേതായിരുന്നാലും അതു സാധകരെ ഉറച്ച ആസ്തികരാക്കിത്തീർക്കുന്നു,

50. ഋഷികരം മൗനികളാണ്. അവർ വളരെ കുറച്ചേ സംസാരിക്കയുള്ളു. എങ്കിലും ആ വാക്കുകരംമതി അദ്ഭുതകരമായ ഫലമുളവാക്കാൻ. അദ്ദേഹത്തെയും അദ്ദേഹത്തിൻെറ സന്ദേശത്തെയും മനസ്സിലാക്കുന്ന ആർക്കും അവ

ഒരു നവജീവിതവും ആനന്ദവും പ്രദാനം ചെയ്യും. അദ്ദേഹം മൂകനായിരുന്നാലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം കൊണ്ടു മാത്രം ജിജ്ഞാസുക്കളുടെ എല്ലാ സന്ദേഹങ്ങളും മാറുന്നു.

51. മഹാത്മാക്കളുടെ സംസർഗ്ഗം ഈശ്വരപ്രേമം ജനിപ്പിക്കുന്നു. അതു മുക്തി അരുളുന്നു.

52. ജീവിതസമുദ്രം കടക്കാനുള്ള തോണിയായിത്തീരുന്നു പുണ്യാത്മാക്കളുമായുള്ള നിമിഷനേരത്തെസമ്പർക്കം.

## പുണ്യാത്മാക്കളുടെ സഹവാസത്തിൽനിന്നും എങ്ങനെ നന്മ നേടാം?

53. ജ്ഞാനശൃംഗമേറാൻ പ്രയത്നിച്ചുകൊണ്ടിരിക്കുന്നവരെ സഹായിക്കാൻ എപ്പോഴും തയ്യാററാണു ജീവന്മുക്തന്മാർ. അവരുടെ ഈ ലോകത്തെ ജോലി ഇതാണ്. അവരുടെ സഹായം തേടുകയും ഉപ... ...ന്നദ്ധരായിരിക്കയും ചെയ്ക ... ...സുക്കളുടെ കടമ.

54. മഹാത്മാക്കളുടെ സമ്പ... ...യാജനം നേടുന്നതിനു നിങ്ങരം സ്വയം ... ...ക്കേണ്ടതുണ്ട്. ഒരിക്കലും മുൻവിധി വച്ചുകൊണ്ടു അവരെ സമീപിക്കരുത്. തുറന്ന ഗ്രഹണോത്സുകമായ മനസ്സോടുകൂടി അമിതമായ പ്രതീക്ഷകളൊന്നും കൂടാതെ ചെല്ലുക. വിനയബഹുമാനങ്ങളോടെ അവരുടെ സന്നിധാനം പ്രാപിക്കുക. മനസ്സിൽ തട്ടുന്നവയെ മാത്രം നിങ്ങരം ഉരംക്കൊള്ളുക. അവരുടെ ചില ഉപദേശങ്ങരം നിങ്ങരംക്കത്ര പിടിച്ചില്ലെങ്കിലും പെട്ടെന്നൊരു അഭിപ്രായം രൂപീകരിക്കരുത്. നിങ്ങരംക്കിഷ്ടപ്പെടാത്തവ ഉരംക്കൊള്ളേണ്ട അത്രതന്നെ. മററൊരാളിനിണങ്ങുന്നതു നിങ്ങരംക്കിണങ്ങിയെന്നുവരികയില്ല. എന്നാൽ അടിസ്ഥാന തത്വങ്ങളെ സംബന്ധിച്ചിടത്തോളം അഭിപ്രായഭേദത്തിനു വഴിയില്ല.

55. സത്സങ്ഗംവഴി ബ്രഹ്മജ്ഞാനം നേടാനും സംസാരസമുദ്രം കടക്കാനും നിങ്ങരംക്കു ശരിയായ ഇച്ഛ ഉണ്ടായിരിക്കണം.

56. വെറും കൗതുകതൃപ്തിക്കായി അനാവശ്യചോദ്യങ്ങൾ ഒരു ഋഷിയോടു ചോദിക്കരുത്. അദ്ദേഹത്തിൻെറ സന്നിധിയിൽ സവിനയം പെരുമാറുക. അദ്ദേഹത്തെ ദർശിക്കുക. മുൻവിധിയെന്യേ അദ്ദേഹം പറയുന്നതു കേൾക്കുക. നിങ്ങൾക്ക് അവശ്യമായും വിശദീകരണം വേണ്ട ഭാഗങ്ങളെപ്പററി മാത്രം ചോദിക്കുക.

57. സന്ദർഭോചിതമായ ചോദ്യങ്ങൾ മാത്രമേ അദ്ദേഹത്തോടു ചോദിക്കാവൂ. അദ്ദേഹത്തെ രാഷ്ട്രീയത്തിലേക്കോ വാദകോലാഹലത്തിലേക്കോ വലിച്ചിഴക്കരുത്.

58. ഒരു ഋഷിയുടെ സന്നിധിയിൽ ഇരുന്നുധ്യാനിക്കുക. അപ്പോൾ നിങ്ങളുടെ സന്ദേഹങ്ങൾ അകററുന്ന അന്തശ്ചൈതന്യം നിങ്ങൾക്കു ലഭിക്കും.

59. ഒരു ധിഷണാസമ്പന്നനു മാത്രമേ ഒരു ഋഷിയുടെ സമ്പർക്കത്തിൽ സത്യം മനസ്സിലാക്കാനും സാക്ഷാത്കരിക്കാനും സാധിക്കൂ.

## മഹാത്മാക്കളുടെ സേവനം

60. ഈശ്വരപ്രാപ്തിക്കുള്ള എളുപ്പവഴി മാഹാത്മാക്കളോടൊത്തു ജീവിക്കുകയും അവരുടെ ഉപദേശങ്ങൾ പ്രായോഗികമാക്കുകയുമത്രെ.

61. ഋഷികളുടെ വാക്കുകൾ ഹൃദയത്തെ ഉത്തേജിപ്പിക്കുകയും അജ്ഞാനജന്യങ്ങളായ സംശയങ്ങൾ നിവർത്തിക്കുകയും ചെയ്യുന്നു. അവരുടെ നിർദ്ദേശങ്ങൾ കഴിവുള്ളേടത്തോളം പ്രയോജനപ്പെടുത്താൻ നോക്കുക.

62. ഋഷികളുടെയനുഗ്രഹം നിങ്ങൾക്കില്ലെങ്കിൽ ദിവ്യജീവിതത്തിൻെറ രഹസ്യം അറിയാൻ കഴികയില്ല, അവരുടെ ഉപദേശങ്ങൾ ആത്മാർത്ഥമായി അനുസരിക്കുന്നതുപോലെ തന്നെ അവർക്കു ത്രികരണം കൊണ്ടു സേവനമനുഷ്ഠിക്കുന്നതു്, അവരുടെ പ്രസാദം ലഭിക്കുവാൻ സംഗതി നല്കും.

63. മഹാത്മാക്കളുടെ സേവനം മോക്ഷത്തിലേക്കുള്ള പ്രവേശനദ്വാരമാകുന്നു.

64. മഹാത്മാക്കളെ സേവിക്കുവാനുള്ള മഹാഭാഗ്യം നേടുക വളരെ പ്രയാസമാണ്.

65. മുമുക്ഷു മുക്തിയോടു സമീപിക്കുമ്പോഴത്രെ മഹാത്മാക്കളുമായുള്ള സമ്മേളനഭാഗ്യമുണ്ടാകുക.

66. മഹാത്മാക്കളിൽ നിഷ്കളങ്ക ഭക്തിയുള്ള ഒരാളുടെഹൃദയത്തിലേ ഈശ്വരൻ കുടികൊള്ളൂ.

## മഹാത്മാക്കളുടെ ജീവിതം

67. മോക്ഷത്തിലേയ്ക്കുള്ള നിങ്ങളുടെ കപ്പൽയാത്രയിൽ മഹാത്മാക്കളുടെ ജീവിതം വടക്കുനോക്കി യന്ത്രത്തിനുള്ള സൂചിയത്രെ.

68. മഹാത്മാക്കളുടെ ജീവിതകഥകരം വിവരിക്കുന്ന പുസ്തകം നിങ്ങരംക്കു് ഒരു നിരന്തരസഹചാരിയും അനർഘനിധിയുമാകുന്നു.

69. മഹാത്മാക്കളുടെ ജീവിതത്തിൻെറനിരന്തരപഠനം ഒരു പരിശുദ്ധ ജീവിതം നയിക്കാൻ നിങ്ങരംക്കു കഴിവു നല്കും, നിങ്ങരം അവരുടെ മഹത്സ്വഭാവങ്ങരം ഉരംക്കൊള്ളും,

70. ആത്മീയജീവിതത്തിനു് അനുരൂപമായവിധം നിങ്ങരം രൂപാന്തരപ്പെടും. അതിനുവേണ്ട ആന്തരിക പ്രചോദനം നിങ്ങരംക്കു് ആ പുണ്യാത്മാക്കളിൽനിന്നു ലഭിക്കും.

71. ഈശ്വരസാക്ഷാത്കാരത്തിനുവേണ്ടി പ്രയത്നിക്കുവാനുള്ള അന്തശ്ചോദന നിങ്ങരംക്കുണ്ടാകും.

72. വലിയ ഋഷികളെയും മഹാത്മാക്കളെയും സ്മരിക്കുക. നിങ്ങരംക്കു് ഉത്തേജനം ലഭിക്കും. അവർ മരിച്ചിട്ടില്ല. മുമ്പത്തെക്കാളൊക്കെ അവർ ഇപ്പോരം കൂടുതൽ സജീവരായി വർത്തിക്കുന്നു.

73. ദുഃസംസർഗ്ഗത്തിനിടയാകാതെ സൂക്ഷിക്കുക. മദ്യപിക്കാത്തവൻപോലും മദ്യപന്മാരുടെ ഇടയിൽ പെട്ടാൽ മദ്യപാനം തുടങ്ങും.

74. ദുർവിചാരങ്ങരം മനസ്സിൽ ഉണ്ടാക്കുന്നതെന്തും ദു:സംസർഗ്ഗം തന്നെ.

75. ദുർജ്ജനസംസർഗം വളരെ ആപത്കരമാണ്. കാമം, ക്രോധം, ദ്വേഷം, മോഹം, സ്മൃതിഭ്രംശം, ബുദ്ധി നാശം ഇവ അതുമൂലമുണ്ടാകുന്നു. അതുകൊണ്ടു് ദുഃസംസർഗം നിർദാക്ഷിണ്യം വെടിയുക.

76. സ്ത്രീലോലുപരുടെ സംസർഗം സംസാരബന്ധത്തിലേക്കു നയിക്കും.

# 13. സത്സങ്ഗ മഹിമ

## ഹിന്ദു ഗ്രന്ഥങ്ങളിൽ

### യോഗവാസിഷ്ഠം

വസിഷ്ഠമഹർഷി ശ്രീരാമനോടു് ഇങ്ങനെ പറയുന്നു: "ഈ ഭയങ്കര സംസാരസമുദ്രം കടക്കുന്നതിനുള്ള ഒരു വഞ്ചിയായി സത്സങ്ഗം ഉപകരിക്കും. ഋഷികളുമായുള്ള ഒരു മാത്രനേരത്തെ സംസർഗ്ഗം പോലും ഏററവും ഗുണകരമാകുന്നു. മഹാത്മാക്കളുടെ ദർശനം മതി പാപങ്ങളെ ഉന്മൂലനം ചെയ്വാനും മനസ്സിനെ ഉന്നമിപ്പിക്കുവാനും. ധർമ്മിഷ്ഠരായ മനുഷ്യരുടെ സമ്പർക്കം വിവേചനാശക്തിയെ മൊട്ടണിയിക്കുന്നു. ഋഷികളുടെ സഹവാസം എല്ലാ ആപത്തുകളിൽനിന്നും രക്ഷ നൽകുകയും അജ്ഞാനവൃക്ഷത്തെ നശിപ്പിക്കുകയും ചെയ്യുന്നു. അത്യുത്തമങ്ങളായ നടപടിക്രമങ്ങൾ നിശ്ചയിച്ചു സാധകർക്കു നൽകുകയും അവരെ ശരിയായ ജീവിതരീതി അഭ്യസിപ്പിക്കുകയും ചെയ്യുന്നു. ഋഷികൾ ഉത്തമമാർഗ്ഗത്തിൽ വെളിച്ചം വീശുകയും മനുഷ്യന്റെ അകത്തെ അന്ധകാരം അകററുകയും ചെയ്യുന്ന ഒന്നാണു് ധർമ്മവ്രതികളുമായുള്ള സഹവാസം. ഋഷികളുടെ സംസർഗ്ഗം മലിനമനസ്സിനെയും മായയെയും കീഴടക്കാനുള്ള പിഴയ്ക്കാത്ത മാർഗ്ഗമാകുന്നു.

"ആത്മസാക്ഷാത്കരണം സമ്പാദിക്കുന്നതിനു സംതൃപ്തി, സത്സങ്ഗം, സമന്വേഷണം, പരിപ്രശ്നം, ശാന്തി എന്നിവ ചതുർവിധമാർഗ്ഗങ്ങളാണു്. ഈ നാലു മാർഗ്ഗങ്ങളും സ്വന്തമാക്കിയവർ സംസാരസമുദ്രം കടന്നിട്ടുണ്ടു്. 'സംതൃപ്തി' ഉത്തമലാഭമായും 'സത്സങ്ഗം' ഉത്തമഹേതുവായും സമന്വേഷണം യഥാർത്ഥ ജ്ഞാനമായും 'ശാന്തി' മനുഷ്യന്റെ അത്യുത്കൃഷ്ടാനുഭവമായും ഗണിക്കപ്പെടുന്നു. ഈ ചതുർമാർഗ്ഗങ്ങളും സ്വാധീനത്തിലായവരെ എല്ലാ അഭ്യുദയനിഃശ്രേയസങ്ങളും സേവിക്കുന്നു. ഈ ഗുണങ്ങളിൽ ഒന്നു് അഭിവൃദ്ധമായാൽ ഉടൻ അതു നിങ്ങളിലെ അനിയന്ത്രിത മനോദോഷങ്ങളുടെ ശക്തിയെ ക്ഷയിപ്പിക്കുന്നതിനു സഹായിക്കും. സദ്ഗുണങ്ങളുടെ പോഷണം ദുർഗുണങ്ങളെ ഉന്മൂലനം ചെയ്യുന്നതിനു വഴിതെളിക്കുന്നു. എന്നാൽ നേരെമറിച്ചു് ദുർഗുണങ്ങളെ പോഷിപ്പിക്കുന്നതുകൊണ്ടു് അവ തഴച്ചുവളരാനും സദ്ഗുണങ്ങൾ അടിച്ചമർത്തപ്പെടുവാനും സംഗതിയാകുന്നു. തെററുകളുടെ ഒരു കൊടുങ്കാടാണു് മനസ്സു്. അവിടെ നന്മതിന്മകളാകുന്ന ഇരുകരകൾക്കിടയ്ക്കുകൂടി ആഗ്രഹമാകുന്ന നദി ഉഗ്രശക്തിയോടെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു."

"അതുകൊണ്ടു്, അല്ലയോ രാമാ, ധീരമായി നിന്റെ മനസ്സു നിയന്ത്രിക്കുക; നിന്റെ ജീവിതയാത്രയ്ക്കു മേല്പറഞ്ഞ ചതുർമാർഗ്ഗങ്ങളും ശ്രദ്ധാപൂർവ്വം പ്രയോജനപ്പെടുത്തുക."

"കൃത്യമായി ആത്മാന്വേഷണം നടത്തുന്നവൻ സംസാരത്തിലെ ദുരിതങ്ങളും ദുഃഖങ്ങളുംമൂലം ഒരിക്കലും വേദനിക്കുകയില്ല. അയാൾക്കു് എല്ലായ്പ്പോഴും മനഃസമാധാനവും സമദൃഷ്ടിയും ഉണ്ടായിരിക്കും. നിരന്തരം ശാന്തിയും സുഖവും നിറഞ്ഞിരിക്കുന്നവനായിരിക്കും അയാൾ. മായ അയാളെ സമീപിക്കയേ ഇല്ല. നാശരഹിതവും സ്വയം പ്രകാശിക്കുന്നതുമായ ആത്മാവിൽ അയാൾ സർവ്വദാ ധ്യാനനിരതനായിരിക്കും."

"ആത്മജ്ഞാനം ഉദയംചെയ്യുംവരെ ഒരാഠം ആത്മ ജ്ഞാനപരമായ ഗ്രന്ഥങ്ങഠം പഠിക്കണം, ഋഷികളുമാ യി സഹവസിക്കണം, ചതുർവ്വിധമാർഗ്ഗങ്ങളും സത് സ്വഭാവവും വളർത്തണം. ഇന്ദ്രിയങ്ങഠം അടക്കണം, ആത്മാന്വേഷണത്തിൽ എപ്പോഴും വ്യാപൃതനായി രിക്കുകയും വേണം."

## ശ്രീമദ് ഭാഗവതം

ഉദ്ധവരോടു ഭഗവാൻ കൃഷ്ണൻ പറയുന്നു: "യോ ഗം, സാംഖ്യം, ധർമ്മം, സ്വാധ്യായം, തപസ്സ്, ത്യാഗം, ദക്ഷിണ, ധാർമ്മികവൃത്തികഠം, മതകർമ്മങ്ങളായ അ ഗ്നിഹോത്രം, ഉപവാസങ്ങഠം, വ്രതങ്ങഠം, യജ്ഞ ങ്ങഠം, രഹസ്യമന്ത്രങ്ങഠം, തീർത്ഥയാത്ര, യമനിയമങ്ങഠം, ഇവയെക്കാളെല്ലാം എളുപ്പത്തിൽ എന്നെ പ്രാപിക്കാൻ ഉപകരിക്കുന്നതു് എല്ലാ ബന്ധങ്ങളും അറുക്കുന്ന സത് സങ്ഗംതന്നെയാണു്.

"ഋഷിയായ ത്വഷ്ടാവിന്റെ മകൻ വൃത്രൻ, പ്രഹ് ളാദൻ, ദൈത്യന്മാർ, അസുരന്മാർ, രാക്ഷസന്മാർ, ഗന്ധർ വന്മാർ, അപ്സരസ്സുകഠം, നാഗന്മാർ, സിദ്ധന്മാർ, ചാ രണന്മാർ, ഗുഹ്യകന്മാരും വിദ്യാധരന്മാരും: കൂടാതെ വള രെ മൃഗങ്ങളും പക്ഷികളും, മനുഷ്യവർഗ്ഗത്തിൽ വൈശ്യ ന്മാർ, ശൂദ്രന്മാർ, സ്ത്രീകഠം, തുടങ്ങി ഭ്രഷ്ടരായ അധഃകൃത വർഗ്ഗക്കാരും (അന്ത്യജന്മാരും)—ഇങ്ങനെ രാജസപ്രകൃതി കളും, താമസപ്രകൃതികളുമായ ധാരാളംപേർ ധർമ്മിഷ്ഠ ന്മാരോടും, ജ്ഞാനികളോടുമുള്ള സമ്മേളനംകൊണ്ടു് മാ ത്രമാണു് എന്നെ പ്രാപിച്ചിട്ടുള്ളതു്.

'വൃഷപർവാവു്', ബലി, ബാണൻ, മയൻ, വിഭീഷ ണൻ, സുഗ്രീവൻ, ഹനുമാൻ, പ്ലവഗപ്രവരനായ ജാം ബവാൻ, ഗജേന്ദ്രൻ എന്ന ആന, കഴുകനായ ജടായു, വ്യാപാരി തുലാധരൻ, വേടനായ ധർമ്മവ്യാധൻ, കുബ്ജ യായ സൈരന്ധ്രി, വ്രജത്തിലെ ഗോപികഠം, വൃന്ദാ വനത്തിൽ യജ്ഞഭാക്കുകളായിരുന്ന ബ്രാഹ്മണരുടെ

പത്നിമാരും മററു പലരും — ഇവരാരും വേദം പഠിച്ചിട്ടില്ല, വിദ്യയ്ക്കുവേണ്ടി മഹാവിദ്വാന്മാരുടെ അന്തേവാസികളായിരുന്നിട്ടില്ല, ഏതെങ്കിലും വ്രതങ്ങളോ ഉപവാസങ്ങളോ അനുഷ്ഠിച്ചിട്ടില്ല; തപസ്സുചെയ്തിട്ടില്ല, എന്നിട്ടും സാധുക്കളുടെ സമാഗമംകൊണ്ടു് അവർ എന്നെ പ്രാപിച്ചു.

"യോഗമോ, സാംഖ്യമോ, ദാനം, വ്രതങ്ങൾ, തപസ്സ്, യജ്ഞങ്ങൾ, വേദാധ്യയനാധ്യാപനങ്ങൾ, ത്യാഗം എന്നിവയോ മുഖേന യത്നം ചെയ്യുന്നവർക്കുപോലും ദുഷ്പ്രാപനാണു ഞാൻ. എന്നാൽ, മഹാത്മാക്കളുടെ സഹവാസംവഴി വളർത്തിയെടുത്ത വെറും പ്രേമം ഒന്നു കൊണ്ടുമാത്രം ഗോപികളും പശുക്കൾ, വൃക്ഷങ്ങൾ, മൃഗങ്ങൾ, സർപ്പങ്ങൾ തുടങ്ങി മൂഢരായ മററുപലരും ഉത്തമത്വംനേടി നിഷ്പ്രയാസം എന്നോടു ചേർന്നിട്ടുണ്ടു്. എന്നെ അക്രൂരൻ ബലരാമനുമൊത്തു മഥുരയ്ക്കു കൂട്ടിക്കൊണ്ടുപോയപ്പോൾ, ദൃഢഭക്തിമുഖേന ഹൃദയം എന്നിലർപ്പിച്ച ഗോപികൾ എൻെറ വേർപാടുനിമിത്തം അതിരററ മനോവേദന അനുഭവിച്ചു. അവർക്കു് സന്തോഷമോ ഔത്സുക്യമോ നൽകാൻ എനിക്കല്ലാതെ മറെറാന്നിനും കഴികയില്ലായിരുന്നു. വൃന്ദാവനത്തിലായിരുന്നപ്പോൾ, പരമ പ്രേമഭാജനമായ ഞാനുമൊത്തു് ഒരു മാത്രപോലെ നയിച്ച ആ രാത്രികൾ, എൻെറ അസാന്നിദ്ധ്യത്തിൽ ഗോപികൾക്കു് യുഗങ്ങൾപോലെ തോന്നി. സമുദ്രജലത്തിൽ ലയിക്കുന്ന നദികളെപ്പോലെ, സമാധിസ്ഥിതിയിൽ അഥവാ ബോധാതീതാവസ്ഥയിൽ നാമരൂപാതിക്രാന്തരായ ഋഷികളെപ്പോലെ; ഗാഢപ്രേമബന്ധംവഴി ഹൃദയങ്ങളും മനസ്സുകളും എന്നിലൂന്നിയ അവർ അവരുടെ പരിസരങ്ങളെയും ബന്ധുക്കളെയും സ്വന്തം ശരീരങ്ങളെയുംപററിപ്പോലും ബോധമുള്ളവരായിരുന്നില്ല.

"ഞാൻ പരബ്രഹ്മമാണെന്ന എൻെറ യഥാർത്ഥനില അറിയാത്ത മൂഢകളായ ആയിരമായിരം ഗോപ

സ്ത്രീകളും അവരുടെ പ്രിയകാമുകനായിക്കരുതിയിട്ടും സത്സംഗത്തിൻെറ ശക്തിമൂലം എന്നെ പ്രാപിച്ചവരായി. അതുകൊണ്ടു്, അല്ലയോ ഉദ്ധവാ, വിധിനിഷേധങ്ങളും പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളും ഇനി പഠിക്കാനുള്ളതും ഇതുവരെ പഠിച്ചതുമെല്ലാം ഉപേക്ഷിക്കുക; വിധിനിഷേധങ്ങൾക്കുപരി ഉയരുക; ശ്രുതികളെയോ, സ്മൃതികളെയോ, നിയമങ്ങളെയോ പ്രതിനിയമങ്ങളെയോ നീ ഗൗനിക്കേണ്ട; എല്ലാ ജീവജാലങ്ങളുടെയും ആത്മാവായിരിക്കുന്ന എന്നെത്തന്നെ ആത്മാർത്ഥതയോടും പൂർണ്ണ ഭക്തിയോടും കൂടി അഭയം പ്രാപിക്കുക. നിനക്കു യാതൊരിടത്തുനിന്നും യാതൊരു കാരണവശാലും ഭയം ഉണ്ടാകുകയേ ഇല്ല.''

# 14 സത്സങ്ഗ ഗുരുഭക്തികളുടെ പ്രാധാന്യം

സത്സങ്ഗവും ഗുരുഭക്തിയുമെന്ന ഈ രണ്ടു വിഷയങ്ങളും പരസ്പരബദ്ധങ്ങളാണു്. എന്തുകൊണ്ടെന്നാൽ, ഒരു പ്രകാരത്തിൽ, ആദ്ധ്യാത്മിക ഗുരുവിനോടുള്ള ഭക്തി സത്സങ്ഗത്തിൻെറ ഒരു പ്രത്യേകരൂപമാണു്. അതു് സത്സങ്ഗത്തിൻെറ വിശിഷ്ടവും തീവ്രവുമായ സ്വരൂപമത്രെ.

## ഒരു മഹാത്മാവുമായും ഗുരുവുമായുമുള്ള സത്സങ്ഗം

സത്സങ്ഗം പുണ്യാത്മാക്കളുമായുള്ള സഹവാസമാണു്. ഏതെങ്കിലും ഒരു സാധു, പുണ്യാത്മാവു്, ഭാഗവതൻ ഇവരുടെ സഹവാസമാണതു്. സത്സങ്ഗം, ഈ സാമാന്യാർത്ഥത്തിൽ, ക്ഷണികമായിരിക്കാം. ദൃഷ്ടാന്ത

ത്തിനു്, ഒഴിവുകാലത്തു് പുണ്യസ്ഥലങ്ങൾ സന്ദർശി ക്കുന്നവരായ യാത്രികർ അതതു തീർത്ഥസ്ഥാനങ്ങളിലെ പുണ്യാത്മാക്കളെ സന്ദർശിക്കാനും അവരുടെ സത്സംഗത്തിൽനിന്നു ഗുണം അനുഭവിക്കാനും ആ സന്ദർഭം ഉപയോഗപ്പെടുത്തുന്നു. അതുകൊണ്ടു്, ആ ജാതി സത്സംഗം ക്ഷണികമാകുന്നു. എന്നാൽ, ഒരു സത്യാന്വേഷകൻ സത്സംഗത്തിനു് ഒരു ദിവ്യാത്മാവിനെ സമീപിക്കയും പിന്നീടു് ആ പുണ്യപുരുഷനുമായി അഭേദ്യബന്ധം സ്ഥാപിക്കുകയും അദ്ദേഹത്തെ അയാളുടെ ആത്മീയമാർഗ്ഗദർശകനായ ഗുരുവായി പരിഗണിക്കാൻ തുടങ്ങുകയും ചെയ്യുമ്പോൾ സത്സംഗം ഒരു സവിശേഷാകാരം കൈക്കൊള്ളുന്നു. ആ സത്സംഗം ചിരസ്ഥായിയായിത്തീരുകയും പ്രസ്തുത മഹാത്മാവിനെ ഭക്തന്മാർ ഒരു ദിവ്യാത്മാവായി വിചാരിക്കുവാനും ആദരിക്കുവാനും തുടങ്ങുകയും ചെയ്യുന്നു. അതിനുപുറമെ, ആരാധനാരൂപമായ ഒരു പ്രത്യേകതരം സമാദരം അദ്ദേഹത്തെപ്പററി അവർക്കുണ്ടാകുന്നു. ഇന്ത്യയിൽ, പ്രത്യേകിച്ചും അതു് ഈശ്വരനുതന്നെ ചെയ്യുന്നതരത്തിലുള്ള ഒരു ആരാധനയായി രൂപം മാറുകയാണു ചെയ്യുക. എന്തുകൊണ്ടെന്നാൽ, മോക്ഷപ്രാപ്തിക്കുവേണ്ടിയുള്ള ശ്രമത്തിൽ സഹായിക്കുന്ന സദ്ഗുരുവും ശിഷ്യനുമായുള്ള നിഗൂഢബന്ധത്തിൻെറ ഒരതിപ്രധാനമായ വശമാണു് ഗുരുവിനെ ഈശ്വരനായിക്കാണുക എന്നുള്ളതു്. അതുകൊണ്ടു്, ഒരു സാധുവുമായി ഈ ബന്ധം സ്ഥാപിക്കുമ്പോൾ ഗാഢഭക്തിയോടും പൂർണ്ണവിധേയതയോടും അതിരററ ആത്മസമർപ്പണബുദ്ധിയോടുംകൂടിയുള്ള സത്സംഗമാണു നിങ്ങൾ സാധിക്കുന്നതു്. അതോടുകൂടി നിങ്ങളുടെ വ്യക്തിത്വം ഇല്ലാതാക്കാനുള്ള ശ്രമവും ആരംഭിക്കുകയായി.

## ഗ്രഹണപടുക്കൾക്കു മാത്രമേ സത്സങ്ഗം പ്രയോജനപ്പെടൂ

ഏതൊരു സാധുവിനെ സമീപിക്കുമ്പോഴും തീർച്ചയായും മുൻപറഞ്ഞതുപോലെ ചെയ്യേണ്ടിയിരിക്കുന്നു. നിങ്ങൾ ഒരു സാധുവിന്റെ അടുത്തെത്തി അദ്ദേഹത്തെക്കൊണ്ടു് ഫലം നേടാൻ ആഗ്രഹിക്കുന്നുവെങ്കിൽ, നിങ്ങൾക്കു വല്ലതും ലഭിക്കയോ ലാഭിക്കയോ വേണമെങ്കിൽ ഒരു സ്വീകർത്താവിന്റെ നില നിങ്ങൾ കൈക്കൊള്ളണം. ഈ വ്യാവഹാരികലോകത്തിന്റെ കാര്യം തന്നെ എടുക്കുക. ഒരു മികച്ച പണ്ഡിതനിൽ നിന്നും എന്തെങ്കിലും അറിയാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ "എനിക്കെല്ലാം അറിയാം" എന്ന ഭാവത്തോടുകൂടി അദ്ദേഹത്തെ സമീപിക്കുന്നപക്ഷം, ആ മനുഷ്യനു പറയാനുണ്ടായിരിക്കാവുന്നതിൽ ഒന്നിലും നിങ്ങളുടെ ശ്രദ്ധ പതിയുകയില്ല. അതുകൊണ്ടു്, ഏററവും വലിയ പണ്ഡിതന്റെ അടുത്തു നിങ്ങൾ എത്തിയാലും നിങ്ങൾക്കു മുമ്പുണ്ടായിരുന്ന അതേ ആശയങ്ങളോടേ മടങ്ങിവരാൻ പററൂ. അതുനിമിത്തം നിങ്ങൾക്കു ഒരു പ്രയോജനവും ഉണ്ടാകയില്ല. "എന്നിൽ ഏതോ ചില കുറവുകളുണ്ടു്. ഞാനങ്ങോട്ടു ചെല്ലട്ടെ. അദ്ദേഹത്തിനു് എന്റെ കുറവുകൾ പരിഹരിക്കാൻ സാധിക്കും", എന്നു വിചാരിക്കത്തക്ക ഒരപൂർണ്ണതാബോധം നിങ്ങൾക്കൊരിക്കലും ഇല്ലാതിരിക്കുന്നതുകൊണ്ടു്, അദ്ദേഹം ഉൾക്കൊള്ളുന്ന അറിവിൽ ഒരണുവെങ്കിലും നിങ്ങൾക്കു നേടാൻ കഴിയുകയില്ല. ആ ഭാവം നിലനില്ക്കുന്നിടത്തോളം നിങ്ങൾക്കു് ഒരു സ്വീകർത്താവാകാൻ സാധിക്കയില്ല. ദാതാവിന്റെ ബുദ്ധിയോടെ നല്കാൻ അദ്ദേഹം അവിടെ ഉണ്ടെങ്കിൽത്തന്നെയും ഒരു യഥാർത്ഥ സ്വീകർത്താവിന്റെ യോഗ്യതയില്ലാത്തതുകൊണ്ടു് അവിടെച്ചെന്ന മനുഷ്യൻ വെറുംകയ്യോടെ തിരിച്ചുപോരേണ്ടിവരുന്നു. ഏതൊരുവനെ സമീപിച്ചാലും സ്ഥിതി ഇതാണു്. ഒരു ദിവ്യാത്മാ

വിനെ സമീപിക്കയും അദ്ദേഹത്തെ നിങ്ങളുടെ ഗുരുവാക്കാൻ ശ്രമിക്കയും ചെയ്യുമ്പോഠം പ്രത്യേകിച്ചും. ഒരു മഹാത്മാവു നിങ്ങഠംക്ക ഗുരുവായിബ്ഭവിക്കകയും നിങ്ങഠം അദ്ദേഹത്തിൻെറ പാദാന്തേവാസിത്വം സ്വീകരിക്കകയും ചെയ്യുമ്പോഠം, ആ സത്സങ്ഗം ഗുരുശിഷ്യബന്ധമായി പരിണമിക്കുന്നു.

## ഗുരുശിഷ്യബന്ധത്തിൻെറ അടിത്തറ

ഹൈന്ദവാദ്ധ്യാത്മികലോകത്തു് അത്രവലിയ പ്രാധാന്യത്തോടെ പരിഗണിച്ചുപോരുന്ന ഈ ഗുരുശിഷ്യബന്ധത്തിൻെറ അടിസ്ഥാനമെന്താണു്? അതറിയണമെങ്കിൽ, എൻെറ ഈ മൂന്നു വാക്കുകഠം നിങ്ങഠം ഹൃദിസ്ഥമാക്കുക, എപ്പോഴും ഓർമ്മയിൽ വച്ചുകൊണ്ടിരിക്കുക. അങ്ങനെ ചെയ്താൽ, ആത്മീയജീവിതത്തിൻെറ ഒരു പ്രധാന സ്വഭാവമായ ഗുരുശിഷ്യബന്ധത്തിൻെറ പിന്നിൽ സ്ഥിതിചെയ്യുന്ന ആത്മീയമനഃശാസ്ത്രത്തിൻെറ ഒരേകദേശജ്ഞാനം നിങ്ങഠംക്കു ലഭിക്കും. ഈ വാക്കുകഠം യഥാക്രമം 'ഉപനിഷത്തു്', 'ഉപാസന', 'സത്സങ്ഗം' ഇവയാണു്.

'ഉപനിഷത്തു്' എന്ന വാക്കിൻെറ ഉത്പത്തി എങ്ങനെ? ജ്ഞാനപ്രകാശം സിദ്ധിച്ച ഒരാളിൽനിന്നു് ആ പ്രകാശം നമുക്കു ലഭിക്കത്തക്കവിധം ആ ആളിൻെറ 'അടുത്തിരിക്കുക' എന്നതാണു് അതിൻെറ അർത്ഥം. ഭക്തിയോടും ഗ്രഹണസന്നദ്ധതയോടും വിനയത്തോടുംകൂടി ആരുടെ പാദമൂലത്തെ ആശ്രയിച്ചു സാധകർ ജ്ഞാനനിധികളായിത്തീരുന്നുവോ, ആ ഋഷികളിൽക്കൂടി വെളിപ്പെട്ട ജ്ഞാനമാണു് ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്നതു്.

ഉപാസനയുടെ അർത്ഥവും ഏറെക്കുറെ ഇതുതന്നെ. ജ്ഞാനലബ്ധിക്കുള്ള സാങ്കേതികമാർഗ്ഗത്തിൻെറ രഹസ്യം വെളിപ്പെടുത്തിത്തരുന്ന വാക്കാകുന്നു ഉപനിഷത്തു്. അതുപോലെ, ഭഗവാനോടുള്ള ഭക്തി, ഭഗവദാരാധന, 'ഉപാസന' എന്ന പദത്താൽ വ്യപദേശിക്കപ്പെടുന്നു.

'ഉപാസന' എന്നുവച്ചാൽ, ഭഗവാന്റെ ആരാധന എന്നാകുന്നു അർത്ഥം. സംസ്കൃതത്തിൽ അതിന്റെ അക്ഷരാർത്ഥം. അന്തികത്തിൽ ആസനസ്ഥനാക എന്നത്രെ. അതിനർത്ഥം ''അടുത്തിരിക്ക,'' 'ദേവന്റെ സമീപമിരിക്ക' എന്നാകുന്നു. നിങ്ങൾ ജ്ഞാനപ്രകാശം നേടാൻ ആഗ്രഹിക്കുന്നതേതിൽക്കൂടിയാണോ ആ അത്യുത്കൃഷ്ടരാധനാവസ്തുവുമായി ഒരടുത്തബന്ധം പുലർത്തേണ്ടതിന്റെ ആവശ്യകത ഇതു തെളിയിക്കുന്നു.

അതുപോലെതന്നെ 'സത്സംഗ'ത്തിനും ഏറെക്കുറെ ഇതേ അർത്ഥമാണ്. അതിന്റെ സാരം സത്യവസ്തുവോടും ജ്ഞാനലാഭംകൊണ്ടു ബ്രഹ്മസ്വരൂപമായിബ്ഭവിച്ച മഹാത്മാക്കളോടും സഖ്യം പ്രാപിക്കുക എന്നതാണ്. ''ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.''ആത്യന്തികസത്യത്തെ സാക്ഷാത്കരിച്ച ഒരു മനുഷ്യൻ സ്വയം സത്യത്തിന്റെ മൂർത്തീകരണമായി, അതിന്റെ ദൃശ്യരൂപമായിത്തീരുന്നു. അതുകൊണ്ട് യാതൊന്നിന്മേൽ അവരുടെജ്ഞാനം ശാശ്വതമായി പ്രതിഷ്ഠിച്ചിരിക്കുന്നുവോ, ആ സത്യവസ്തുവിന്റെ മൂർത്തീഭാവം അതായതു് പ്രത്യക്ഷീഭാവംആകുന്നു പുണ്യാത്മാക്കൾ. അഥവാ സത്യദർശികൾ. അതുകൊണ്ടു നിങ്ങൾക്കു് സത്സംഗം ലഭിക്ക എന്നതിനർത്ഥം നിങ്ങൾ സത്യവസ്തുവുമായി അഥവാ സത്യത്തിന്റെ അത്യുത്തമ മൂർത്തീകരണവുമായി –സംന്യാസി മറ്റൊന്നല്ല—അടുത്തു സഹവസിക്കുക എന്നതാകുന്നു.

ഈ മൂന്നു സംഗതികൾ—ഉപനിഷത്തു്, ഉപാസന, സത്സംഗം—ഇവ ആത്മീയജീവിതത്തിന്റെ നങ്കൂരമാണ്. അത്യുച്ചശൃംഗത്തിൽ, നമ്മുടെ ആത്മസംസ്കാരത്തിന്റെ പ്രഭവസ്ഥാനത്തു് ഉപനിഷത്തുകൾ പരിലസിക്കുന്നു. ഭക്തിമണ്ഡലത്തിലത്രെ ഉപാസനയുടെ സ്ഥാനം. ഈ കലിയുഗ കാലത്തു് അതൊരു പ്രത്യേകരൂപമായിത്തീർന്നതാണ് സത്സംഗം. കലികാലത്തു് ഏററവു പ്രധാനകാര്യവും ഈ സംസാരമാകുന്ന സമുദ്രത്തെ കടക്കാനുള്ള ഒററ എളുപ്പമാർഗ്ഗവും സത്സംഗമാകുന്നു'' എന്നു

പറയപ്പെടുന്നു. ആത്മാവിനെ ഈ പ്രാതിഭാസിക ജീവിതമാകുന്ന കടലിനക്കരെ കൊണ്ടുപോകുന്ന കപ്പലത്രെ അത്. അതുകൊണ്ട്; പ്രത്യേകിച്ച് ഇക്കലിയുഗത്തിൽ; സത്സംഗത്തിനു വലിയ പ്രാധാന്യം കൊടുത്തിട്ടുണ്ട് മനുഷ്യവർഗ്ഗത്തിന്റെ ആശ നിലനിർത്തുന്ന രണ്ടു ഘടകങ്ങളാണ് നാമവും സത്സംഗവുമെന്നു ഉദ്ഘോഷിക്കപ്പെടുന്നു. ഈ ഉരുക്കുയുഗത്തിൽ സത്യാന്വേഷിയുടെ ആശയായി ജിജ്ഞാസുവിന്റെ ആത്മീയജീവിതത്തിനാധാരമായി നിലനില്ക്കുന്നതു നാമം, സത്സംഗംഎന്നീ ഘടകദ്വയമാണ്. അതിനാൽ ഉപനിഷത്തിൽ നിന്നു തുടങ്ങി ഉപാസനയിലേയ്ക്കു കടന്ന് സത്സംഗരൂപേണ സാംസാരികജീവിതത്തിന്റെ മണ്ഡലത്തിൽ ഈ പരമസാങ്കേതികമാർഗ്ഗം നിലനില്ക്കുന്നു. പരമസത്യത്തിലേയ്ക്കു അവരുടെ യാത്രയിൽ സാധകർക്കു് ഇതു വളരെയേറെ പ്രധാനമാണ്.

## ശരിയായ സമീപനത്തിന്റെ പ്രാധാന്യം

ആത്മീയബോധവികസനത്തിന് സത്സംഗം ഒഴിച്ചുകൂടാൻപാടില്ലാത്ത ഘടകമാണെങ്കിൽ ഒരേ ഗുരുവിനെ ശരണംപ്രാപിക്കുന്ന ഓരോരോ സാധകനും സിദ്ധിക്കുന്ന ജ്ഞാനപ്രകാശം അളവിലും ഊക്കത്തിലും ഫലത്തിലും വ്യത്യസ്തപ്പെട്ടിരിക്കുന്നതെന്തുകൊണ്ടാണ്? (ഒരേ ജ്ഞാനപ്രകാശവും ഒരേ ജ്ഞാനപ്രകാശചിഹ്നവും യോഗമാർഗ്ഗത്തിൽ അയാളുടെ സാധനയ്ക്ക് ഒരേ ഫലവും ലഭിക്കാത്തതെന്തുകൊണ്ട്?) ശ്രീകൃഷ്ണഭഗവാൻ ദ്വാപരയുഗത്തിൽ തന്റെ അത്യത്ഭുത ജീവിതം നയിച്ചിരുന്നു. സർവശക്തന്റെ പ്രത്യക്ഷാവതാരമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ അന്നത്തെ സന്തതസഹചാരികളിൽ ചിലർ അദ്ദേഹത്തിന്റെ ഈശ്വരപ്രകൃതി വഴിയാംവണ്ണം ഗ്രഹിക്കുകയും അനുഗ്രഹം നേടുകയും ചെയ്തു, എന്നാൽ മററു ചിലരാകട്ടെ,

അദ്ദേഹത്തിന്റെ യാഥാർത്ഥ്യം ധരിച്ചിരുന്നവരായിരുന്നില്ല. തന്മൂലം അവരിൽ യാതൊരു മാററവുമുണ്ടായില്ലെന്നു തന്നെയല്ല, ഭഗവാന്റെ സ്വന്തം കൃതിയായ ആ മഹായുദ്ധത്തിൽ അവർ നശിക്കാനിടയാകുകയുമുണ്ടായി. ഈ ആശ്ചര്യകരമായ ഭിന്നാനുഭവങ്ങൾക്കു ഹേതുവെന്തു്? ചുരുക്കിപ്പറഞ്ഞാൽ, അവരുടെ സമീപനരീതിയുടെ വ്യത്യാസത്തിന്റെ ഫലമാണതു്. ഒരു സത്യാന്വേഷകന്റെ സത്സംഗം സാക്ഷാത്കരണരൂപത്തിൽ സഫലമായോ കേവലം നിഷ്ഫലമായോ എന്നു നിശ്ചയിക്കുന്ന ഘടകം ജീവാത്മാവിന്റെ സമീപനരീതിയാണു്. ദൃഷ്ടാന്തം, കൗരവന്മാർ കൃഷ്ണനെ സമീപിച്ചപ്പോൾ. ആ സമീപനം ദോഷദൃഷ്ടിയോടു കൂടിയതായിരുന്നു. ഭഗവാന്റെ മഹിമാവിലാസം കാണാനവർക്കു കണ്ണുണ്ടായിരുന്നില്ല; പ്രത്യുത, അദ്ദേഹത്തിലുണ്ടെന്നു് അവർ സങ്കല്പിച്ച ദോഷങ്ങളിലായിരുന്നു അവർ കണ്ണുനട്ടിരുന്നതു്. ഭഗവാൻ അദ്ദേഹത്തിന്റെ യോഗമായയോടൊത്തു വ്യാപരിക്കുന്നു. ആ യോഗമായയാകട്ടെ, അജ്ഞേയയും അവർണ്ണനീയയുമായ പ്രകൃതിയാണു്. നമ്മുടെ ശ്രദ്ധ പ്രകൃതിയിൽ കേന്ദ്രീകരിച്ചാൽ ആത്മപ്രകാശം നമുക്കു നഷ്ടപ്പെടും. ക്രിസ്തു അവതരിച്ചു് അദ്ഭുതജീവിതം നയിച്ചു. ചുരുക്കം ചിലരേ ഉണ്ടായിരുന്നുള്ളു അദ്ദേഹത്തിന്റെ മഹിമ ഗ്രഹിച്ചവർ. അവർ അനശ്വരരായും ഭവിച്ചു. അദ്ദേഹത്തിനെ കുരിശിൽ തറയ്ക്കാൻ കാരണക്കാരായവരോ, എണ്ണമററ അക്കൂട്ടർ വിസ്മൃതിയിലാണ്ടു പോയി. അവർ അദ്ദേഹത്തിൽ ഒരു രാഷ്ട്രീയ പ്രക്ഷോഭണകാരിയെ, ഒരു ദുർമന്ത്രവാദിയെ, പിശാചിന്റെ ഒരു ചങ്ങാതിയെയാണു കണ്ടതു്. ആളുകളിൽ ബഹുഭൂരിപക്ഷത്തിന്റെയും കാഴ്ചപ്പാടു് അതായിരുന്നു. അതുകൊണ്ടു്, അവരെ സംബന്ധിച്ചിടത്തോളം ക്രിസ്തുവുമായുള്ള സമ്പർക്കം സത്സംഗമേ ആയിരുന്നില്ല. ഇതിൽ നിന്നു ഗ്രഹിക്കാൻ സാധിക്കുന്നതാകട്ടെ ജീവാത്മാവിന്റെ സമീപനരീതിയാണു് സത്സംഗംകൊണ്ടു് ആർജിക്കാൻ

കഴിയുന്ന പ്രയോജനം ഇന്നമട്ടിലുള്ളതാണെന്നു നിശ്ചയിക്കുന്നതു് എന്നതാകുന്നു. ഭാരതപ്രസിദ്ധമായ ദുര്യോധനൻെറ കഥ ഇതിനൊരൊന്നാം തരം ദൃഷ്ടാന്തമാണു്. മഹാഭാരതത്തിലെ ഈഘട്ടംകൊണ്ടുതന്നെ മഹാനായ വ്യാസൻ ദുര്യോധനൻെറ യുധിഷ്ഠിരൻെറയും വ്യക്തിത്വത്തെ അപഗ്രഥിച്ചു തെളിച്ചുകാട്ടുന്നു.

## ദുര്യോധനൻെറയും യുധിഷ്ഠിരൻെറയും പുരാണപ്രസിദ്ധദൃഷ്ടാന്തം.

ദുര്യോധനനെയും യുധിഷ്ഠിരനെയും ശ്രീകൃഷ്ണൻ ഒരേ കാര്യത്തിനു നിയോഗിക്കുന്നു. "തികച്ചും തിന്മ നിറഞ്ഞ, ഒരൊററ നന്മയുമില്ലാത്ത ഒരാളിനെ കണ്ടുപിടിച്ചു കൊണ്ടുവരുവാൻ ശ്രമിക്കുക." അതായിരുന്നു യുധിഷ്ഠിരനു നല്കിയ നിർദ്ദേശം. ദുര്യോധനനു നല്കിയതോ "ഒരു തിന്മയുമില്ലാത്ത, സകലനന്മയും നിറഞ്ഞ ഒരാളിനെ കണ്ടുപിടിക്കാൻ യത്നിക്കുക" എന്നും ഈ നിർദ്ദേശങ്ങളും വഹിച്ചു് അവർ രണ്ടുപേരും പുറപ്പെട്ടു. കുറച്ചുനാൾ കഴിഞ്ഞു രണ്ടുപേരും മടങ്ങിവന്നു കൃഷ്ണനെ കണ്ടു. "നിങ്ങൾ വന്നു കഴിഞ്ഞോ? ആ ആളിനെ കൊണ്ടു വന്നോ? നിങ്ങൾ തെരഞ്ഞുപോയ ആൾ എവിടെ?" എന്നു് ഓരോരുത്തരോടും കൃഷ്ണൻ അന്വേഷിച്ചു. അപ്പോൾ ദുര്യോധനൻ പറഞ്ഞു, "തിന്മകൾ ഒഴിഞ്ഞതും നന്മകൾ നിറഞ്ഞതുമായ ഒരു മനുഷ്യനെ കാണാൻ ഞാൻ കഴിവതുശ്രമിച്ചു. എല്ലാടവും പോയി ആവതു തെരഞ്ഞിട്ടും ഒരു ദോഷവുമില്ലാത്ത ഒരാളിനെയെങ്കിലും എനിക്കു കണ്ടു കിട്ടാൻ സാധിച്ചില്ല. ഓരോരുവനും കുറവുകളുടെ കൂടാണു്. ഒരു ഗുണം ഉണ്ടെങ്കിൽ, ഒരു ഡസൻ ദോഷങ്ങൾ ഒരുവനുണ്ടായിരിക്കും. പൂർണ്ണാന്വേഷണം നടത്തിയ ശേഷം ഒരൊററക്കുറവുമില്ലാത്ത മനുഷ്യൻ ഞാനൊഴിച്ചു മറെറാരാളില്ലെന്നു ഞാൻ കണ്ടു. ഞാനാണു് അങ്ങാവശ്യപ്പെട്ട ആ മനുഷ്യൻ. അതുകൊണ്ടു്, ഞാൻ തന്നെ

അങ്ങയുടെഅരികിൽ ഇതാ വന്നിരിക്കുന്നു. അങ്ങേയ്ക്കു എന്നെക്കൊണ്ടെന്തുവേണമോ അതുപറഞ്ഞാലും. ''കൃഷ്ണൻ പുഞ്ചിരിതൂകിക്കൊണ്ടു മറുപടിയരുളി ''വളരെ നന്നു്. ഒരു ദുർഗ്ഗുണവുമില്ലാതെ സർവസദ്ഗുണം നിറഞ്ഞ ഒരാളിനെ കണ്ടതിൽ ഞാൻ വളരെ സന്തോഷിക്കുന്നു.''

യുധിഷ്ഠിരനോടു കൃഷ്ണൻ ചോദിച്ചു. ''അങ്ങയുടെ ആളെവിടെ?'' (യുധിഷ്ഠിരൻെറ മറുപടി അനശ്വരമായിത്തീർന്നു. അതു് അദ്ദേഹത്തിൻെറ വ്യക്തിത്വത്തെ കാണിക്കുന്നു) അദ്ദേഹം പറഞ്ഞു; ''ഏററവും ദുഷിച്ച മനുഷ്യനിലും, ലോകം മഹാചീത്തയെന്നു മുദ്രയടിച്ചവനിൽ പോലും അല്ലയോ ഭഗവാനേ, അനുകരിക്കത്തക്കസ്വഭാവഗുണങ്ങൾ ഞാൻ കാണുന്നു. അതുകൊണ്ടു്, കഴിവതു ശ്രമിച്ചിട്ടും തിന്മകൾ നിറഞ്ഞ ഒററമനുഷ്യനെയെങ്കിലും എനിക്കു കാണാൻ കഴിഞ്ഞില്ല. ഓരോരുവനിലും ചില നല്ല വശങ്ങൾ ഉണ്ടായിരിക്കും. കുറവുകൾ നിറഞ്ഞ ഒരാളിനെ കാണാൻ വളരെ പ്രയാസമാണു്. ഒടുവിൽ ഞാൻ എന്നെത്തന്നെ ഒന്നു് അപഗ്രഥിച്ചു നോക്കി. അപ്പോൾ, അറെറമററ ന്യൂനതകളും, അയോഗ്യതകളും, ദുർഗുണങ്ങളും കൊണ്ടുനിറഞ്ഞവൻ ഞാൻ തന്നെയെന്നുകണ്ടു. അതുകൊണ്ടു്, ഈ വഴിക്കു് എന്നേക്കാൾ കൂടുതൽ യോജിച്ച ഒരു മനുഷ്യനെ അങ്ങയുടെ മുന്നിലെത്തിക്കുന്നതിനു എനിക്കു കഴിയുന്നില്ല. അങ്ങു് എനിക്കു തന്ന വിവരണത്തിനു ചേർന്ന ഏക മനുഷ്യൻ ഞാൻ ആകുന്നു. അതിനാൽ ഞാൻ തന്നെ ഇതാ ഇവിടെസന്നിഹിതനായിരിക്കുന്നു.''

## ദോഷദർശനശീലത്തിൻെറ ഉപയോഗവും ദുരുപയോഗവും

മേൽപ്പറഞ്ഞവയാണു് ആ രണ്ടുതരം സമീപനരീതികൾ. ദോഷദർശന പ്രകൃതി വെളിയിലേക്കല്ലാതെ, തന്നിലേക്കുതന്നെ തിരിക്കുന്ന സാധകൻെറ സമീപനരീതിയായിരുന്നു യുധിഷ്ഠിരൻേറതു്. മനുഷ്യപ്രകൃതിയെ കരണ്ടു നശിപ്പിക്കുന്ന കീടമാണു ദോഷദർശനം അതു സാർവ്വത്രി

കമത്രെ. സാധകർ ഒരു പ്രത്യേകവിഭാഗത്തിൽ പെട്ടവരാണ്; കേവലം സാധാരണക്കാരല്ല. ലോകത്തെ അപഗ്രഥിക്കാൻ ബദ്ധപ്പെടാതെ തന്നെത്താൻ അപഗ്രഥിക്കുകയുംനന്നാകാൻശ്രമിക്കുകയുംചെയ്യുന്നതിന്റെലോകത്തെ തിരുത്താൻ ഭാവിക്കാതെ സ്വയം തിരുത്തുന്നതിന്റെ പ്രാധാന്യം മനസ്സിലാക്കാൻ തുടങ്ങിയ ഒരു പ്രത്യേകസാഹോദര്യസംഘടനയാണ് സാധകന്മാരുടേതു്. ലോകത്തെ അപഗ്രഥിക്കാൻ പോകുന്നവർക്കു് ആയിരക്കണക്കിനുള്ള ജന്മങ്ങൾ പോരാതെ വരും അതിന്റെ ന്യൂനതകൾ കണ്ടുപിടിക്കാൻ. എന്തുകൊണ്ടെന്നാൽ, ഒരു വിവേകിയുടെ ദൃഷ്ടിയിൽ ലോകംഅപൂർണ്ണതനിറഞ്ഞതാണ്. പൂർണ്ണത ദൈവത്തിൽ, പരബ്രഹ്മത്തിൽ മാത്രമേ സ്ഥിതിചെയ്യുന്നുള്ളു. പ്രകൃതിയുടെ സൃഷ്ടിക്കൊന്നിനും പൂർണ്ണതയില്ല. ബ്രഹ്മത്തിന്നു വിരുദ്ധമായ ഭാവമാണു പ്രകൃതി ബ്രഹ്മം തികച്ചും സമ്പൂർണ്ണമാണെങ്കിൽ, പ്രകൃതി തികച്ചും അപൂർണ്ണമാണ്. ബ്രഹ്മം പ്രകാശമാണെങ്കിൽ പ്രകൃതി ഇരുട്ടാണ്. പ്രകൃതി അപൂർണ്ണവും ദോഷപൂർണ്ണവുമത്രെ അതുകൊണ്ടു് നാം ദോഷദർശനത്തിൽ കുടുങ്ങിപ്പോയാൽ ലോകത്തിന്റെ ദോഷങ്ങളെല്ലാം കണ്ടു പിടിക്കാൻ ആയിരക്കണക്കു ജന്മങ്ങൾ നമുക്കുപോരാതെ വരും. അതു കാരണം ഈ വാസന നമ്മിലേക്കുതന്നെ തിരിക്കേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ, സ്വയം നന്നാകാൻ ഉതകുന്ന അനേക മാർഗ്ഗങ്ങൾ തുറന്നു കിട്ടുവാനും അങ്ങനെ ജീവിതം രൂപാന്തരപ്പെടുത്തുവാനും സാധ്യമാവൂ പ്രത്യുത, ഈ കഴിവു വെളിയിലേക്കു തിരിച്ചാൽ, ഈ ലോകം മുഴുവനും തന്നെ നിങ്ങളെ തിന്മ പഠിപ്പിക്കുന്ന ഗുരുവായിത്തീരും. എന്തെന്നാൽ, എന്തിനെ നിങ്ങൾ ധ്യാനിച്ചു കൊണ്ടിരിക്കുന്നുവോ, നിങ്ങൾ അതായിത്തന്നെ തീരുന്നു. നിങ്ങളുടെ മാനസികചിത്രങ്ങൾ അനുസരിച്ചു് നിങ്ങളുടെ വ്യക്തിത്വം വളരുകയും വികസിക്കുകയും ചെയ്യുന്നു. ഇതൊരു മനഃശാസ്ത്രപരമായ വസ്തുതയാണ്. നിങ്ങൾ നിരന്തരം സമ്പൂർണ്ണത, സൗന്ദര്യം സമാധാനം ഇവയെപ്പററി ചിന്തിച്ചുകൊണ്ടി

രിക്കയാണെങ്കിൽ, അവയോടു നിങ്ങൾ സാത്മ്യം പ്രാപിക്കും. നേരേ മറിച്ച്, നിങ്ങൾ അപൂർണ്ണത, വൈരൂപ്യം, അസമാധാനം ഇവയെപ്പററി നിരന്തരം ചിന്തിക്കയാണെങ്കിൽ, കാണുന്നതെല്ലാം അങ്ങനെയായിരിക്കും. നിങ്ങൾ ഹിമാലയത്തിൻെറ ദുസ്സഹ ശൈത്യത്തെ എപ്പോഴും വിചാരിച്ചുകൊണ്ടിരിക്കുന്ന പക്ഷം ഹിമപ്പരപ്പിൻെറ സുഷമ നിങ്ങൾക്കു നഷ്ടപ്പെടും. പൂർണ്ണചന്ദ്രൻെറ പ്രകാശം നിങ്ങൾ അനുഭവിച്ചു സുഖിക്കുന്നു. എന്നാൽ, അതേ സമയം ചന്ദ്രൻെറ കട്ടം കറുപ്പായ മറുവശത്തെയാണു നിങ്ങൾ സ്മരിക്കുന്നതെങ്കിൽ, ചന്ദ്രൻെറ പൂർണ്ണ പ്രകാശത്തിനു പകരം നിങ്ങളുടെ മനസ്സിൽ കാളിമപടർന്നു പിടിക്കും. കുററം കാണുന്ന സ്വഭാവം ഏററവും വലിയ വിഘാതമാണ്. എന്തെന്നാൽ, അതു് എന്നത്തേയ്ക്കും സാധകനെ അവൻെറ നീചപ്രകൃതിയുമായിബന്ധിക്കുന്നു.ദോഷസമ്പൂർണ്ണമായ ഐന്ദ്രിയക ജീവിതത്തിലേക്കു് ശാശ്വതമായി ഇടിച്ചു താഴ്ത്തുന്നു. ആ മനഃസ്ഥിതിയോടുകൂടി അവൻ ഗുരുപാദങ്ങളെഅഥവാ യോഗത്തിൻെറ പരിപാവനപീഠത്തെ അതായതു് ശുദ്ധമായ ആത്മീയ മാർഗ്ഗത്തെ സമീപിക്കുകയാണെങ്കിൽ, അതു ജ്ഞാനപ്രകാശംഗ്രഹിക്കുന്നതിനുപകരം അജ്ഞാനാന്ധകാരത്തെ ആശ്ലേഷിക്കുകയായിരിക്കും ചെയ്യുന്നതു്. എന്തെന്നാൽ വിട്ടുപോരാൻ വയ്യാത്തവണ്ണം അതിൻെറ പ്രകൃതിയെ മുറുകെപ്പിടിച്ചിരിക്കുകയാണു്. അപ്പോൾ എന്തുസംഭവിക്കുന്നു! ഗുരുവിൻെറ ജ്ഞാനദീപ്തി, യോഗപ്രഭ പൂർണ്ണമായും ആ മനസ്സിനു അപ്രവേശ്യമായിബ്ഭവിക്കുന്നു. എന്തെന്നാൽ, ദോഷദൃഷ്ടിയുടെ അഭേദ്യമായ കോട്ട, അവൻെറ മനസ്സിനെ വലയം ചെയ്തു നില്ക്കുന്നു. അതുകൊണ്ടു്, ആപത്തിൽ നിന്നും രക്ഷപ്പെടാൻ പുരാതനർ ഉപദേശിക്കുന്നതിങ്ങനെയാണു്.

"യസ്യ ദേവേ പരാഭക്തിർ-യഥാ ദേവേ തഥാഗുരൗ
തസ്യൈതേകഥിതാഹ്യർഥാഃ-പ്രകാശന്തേ മഹാത്മനഃ"

സർവ്വേശ്വരനോടും അത്രതന്നെ ഗുരുവിനോടും തീവ്രഭക്തി

യുള്ള ആ മഹാശയനു് വേദസത്യങ്ങളെല്ലാം വെളിപ്പെടുന്നു. അതുകൊണ്ടു് ജിജ്ഞാസുവിൽ മഹാപരാധമായിത്തീരുന്ന ദോഷദൃഷ്ടി ഒഴിവാക്കുന്നതിനു ഗുരുവിനെ ഈശ്വരനായിക്കാണുക എന്നതു് ആത്മീയോപദേഷ്ടാവിനെ സമീപിക്കുന്നതിനുള്ള ഒരു മുൻ വ്യവസ്ഥയായി പ്രത്യേകം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ആ ദോഷദൃഷ്ടി നീക്കം ചെയ്താൽ സാധകനും ഗുരുവിനും മദ്ധ്യത്തിലുള്ള ഉരുക്കുകോട്ട തകരുകയും ഗുരുവിന്റെ അനുഗ്രഹം ശിഷ്യനിലേയ്ക്കു പ്രവഹിക്കാൻ തുടങ്ങുകയും ചെയ്യും. ഒരു പതിനായിരം വർഷത്തേയ്ക്കു ഒരു കല്ലു നിങ്ങൾ കടലിൽ താഴ്ത്തിയിട്ടിട്ടു് എടുക്കുമ്പോഴും അതേ നിലയിൽ തന്നെ ഇരിക്കും. അതിൻമേൽ ഒഴുകിയ കണക്കററ ജലം അതിനു് ഒരുമാററവും വരുത്തുകയില്ല. എന്തുകൊണ്ടെന്നാൽ, കല്ലിനകത്തേയ്ക്കു കടക്കുവാൻ ആ ജലത്തിനു് ഒട്ടും സാധിക്കുന്നില്ല. തനിക്കുള്ള അല്പം അറിവുകൊണ്ടു തൃപ്തിപ്പെടുക; സ്വാഭിപ്രായങ്ങൾക്കു് എപ്പോഴും പ്രാമുഖ്യം കല്പിക്കുകയും പൂർവ്വധാരണകളെയും പ്രിയപ്പെട്ട ചില ആശയങ്ങളെയും മുറുകെപ്പിടിക്കുകയും ചെയ്യുന്ന നിസ്സാര വ്യക്തിത്വം ഇവയാണു് സത്സംഗം. സദ്ദർശനമായി സഫലീഭവിക്കുന്ന കാര്യത്തിൽ സാധകനു വിലങ്ങുതടിയായി അനുഭവപ്പെടുന്നതു്. സ്വന്തം പൂർവ്വപ്രകൃതത്തെ മുറുകെപ്പിടിക്കുകയും തന്നിൽ ഒരു വ്യതിയാനത്തിന്റെ ആവശ്യമുണ്ടെന്നു സമ്മതിക്കാതിരിക്കുകയും ചെയ്യുന്നിടത്തോളം ജിജ്ഞാസുവിനു സത്സംഗം തീരെ ഫലശൂന്യമായിത്തീരുന്നു. അയാൾ ഈ മനോഭാവം മാററണം "എന്റെ അറിവു തുച്ഛമാണു്. ഗുരുവിന്റെ അറിവു് അപാരമാണു്. എനിക്കറിഞ്ഞുകൂടാത്ത ചിലതു നൽകാൻ ആ പുണ്യാത്മാവിനു കഴിയും" എന്നു് അവൻ സമ്മതിക്കണം. സത്സംഗം ഫലപ്രദമാവുന്നതിനു് ഈ മനോഭാവമാണു് ഏററവും വലിയ ആവശ്യം.

## അഹന്തയും അതിന്റെ നാശവും

വേദപ്രതിപാദിതമായ ആത്മജ്ഞാനത്തിന്റെ മൂലസ്ഥാനത്തുതന്നെ നാമിപ്പോൾ എത്തിയിരിക്കയാണു്.

ജ്ഞാനയോഗമെന്നാൽ എന്ത്? ഭക്തിയോഗം എന്ത്? കർമ്മയോഗം എന്ത്? രാജയോഗമോ? ആത്മസാക്ഷാത്കാരത്തെയും ബന്ധമോക്ഷത്തെയും പററിയുള്ള എല്ലാ പ്രശ്നങ്ങളുടെയും യഥാർത്ഥ അടിസ്ഥാനം അജ്ഞാന സിദ്ധാന്തമാണ്. അജ്ഞത തന്നെയാണു മൂലമെന്നു പറയപ്പെടുന്നു. ഒരാളിന്റെ ആത്മാവിൽ അജ്ഞാനം എങ്ങനെ വെളിപ്പെടുന്നു.? അഹങ്കാരമായിട്ട് — ഞാൻ എന്ന ഭാവത്തിൽ, വ്യക്തിയുടെ ആത്മാവിൽ പൊന്തുന്ന അഹന്തയാണ് എല്ലാ പ്രശ്നത്തിന്റെയും മൂലം. അഹന്ത അകലുന്ന ആ നിമിഷത്തിൽ സദ്വസ്തു സകല മഹിമയോടും തേജസ്സോടും തെളിഞ്ഞുവിളങ്ങുന്നു. അതുതന്നെ നിങ്ങളുടെ യഥാർത്ഥഭാവം. സച്ചിദാനന്ദവും അതുതന്നെ. അഹന്ത മാററുകയാണ് എല്ലാ യോഗങ്ങളുടെയും മുഖ്യോദ്ദേശം. ''ഞാൻ എന്നാണു സ്വതന്ത്രനാവുക?'' 'ഞാൻ' ഇല്ലാതെയാകുമ്പോഴാം. ''അഹംബുദ്ധി'' നിലയ്ക്കുമ്പോഴാം അഹംകാരവും മമകാരവും നിശ്ശേഷം നശിക്കുകയും ജീവന്മോക്ഷം സിദ്ധിക്കുകയും ചെയ്യുന്നു. അവൻ ആത്മബോധസുഖം അനുഭവിക്കുന്നു. അതുതന്നെയാണ് അവനു കൈവല്യമോക്ഷം. എന്തെന്നാൽ, അവനിലുള്ള 'അഹംബുദ്ധി' ആ മാത്രയിൽ തീരെ നശിക്കുന്നു. അതിലും ഉയർന്ന ഒരു മണ്ഡലത്തിലേയ്ക്കു് അവനു് പോകേണ്ട ആവശ്യമില്ല. അപ്പോഴാം, അവിടെ വച്ചുതന്നെ, അവൻ മുക്തി നേടിക്കഴിയുന്നു. അഹന്തയാണ് വിദ്യയ്ക്കു്, ആത്മജ്ഞാനത്തിനു് തടസ്സം. അതു പലപ്രകാരത്തിൽ വെളിപ്പെടുന്നു. അതു് അജ്ഞാനമായി ശരീരത്തിൽ പററിച്ചേർന്നു്, ''ഞാൻ ഈ ശരീരമാകുന്നു,' 'ഞാൻ മനസ്സാകുന്നു,' 'ഞാൻ ഇന്ദ്രിയങ്ങളാകുന്നു' എന്നിങ്ങനെ പ്രത്യക്ഷപ്പെടുന്നു. ശരീരം, മനസ്സ്, പ്രാണങ്ങളാം, ഇന്ദ്രിയങ്ങളാം ഇവയുമായി പരമാത്മാവിന്റെ തെററായ അഭേദകല്പനയാണ് അദ്ധ്യാസം. സർവ്വവ്യാപിയായ പരമസത്യവസ്തുവും താനും ഒന്നെന്നു ധരിച്ചു് അദ്ധ്യാസത്തെ നിർമ്മാർജ്ജനം ചെയ്ക. ''ഞാൻ ആത്മാവാണ്'' എന്ന തത്വം വീണ്ടും വീണ്ടും

ഉള്ളിൽ അടിച്ചുറപ്പിക്കുക. അതാണ് വേദാന്തമാർഗ്ഗം. അതു കൊണ്ടു് തെററായ അഭേദകല്പന അഥവാ അദ്ധ്യാസം ആയി സ്ഥിതിചെയ്യുന്ന അഹന്തയുടെ ഈ സ്വഭാവത്തെ നശിപ്പിക്കുക.

വികാരത്തിന്റെയും മമതാബന്ധത്തിന്റെയും (ഇതു് എന്റേതാണു്) രൂപത്തിലാണു് അഹന്ത സ്വയം പ്രത്യക്ഷ മാകുന്നതു്. മമതാ രൂപത്തിൽ പ്രത്യക്ഷമാകുന്ന അഹന്ത തുടച്ചു നീക്കാനുള്ള മാർഗ്ഗം ''സർവേശ്വരനുമായി ഒട്ടിച്ചേരുകയാണു്''. ഇതാകുന്നു പ്രേമമാർഗ്ഗം.

''ത്വമേവ മാതാച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച, സഖാത്വ മേവ
ത്വമേവ വിദ്യാ, ദ്രവിണം ത്വമേവ;
ത്വമേവ സർവം മമ ദേവദേവ!''

അങ്ങുതന്നെയാണു് എന്റെ സർവവും. ഈ ഭൂമിയിൽ ഒന്നിനോടും എനിക്കു് ഒരു ബന്ധവുമില്ല. എന്റെ സ്വന്തവും എനിക്കു് ഏററവും അടുത്തതും എനിക്കു് ഏററവും പ്രിയപ്പെട്ടതും യാതൊന്നാണോ അതുമായി എന്റെ മനസ്സു് പൂർണ്ണമായും ബന്ധിക്കപ്പെട്ടിരിക്കുന്നു. മമത, പ്രേമം, വാത്സല്യം എന്നീ നിലകളിൽ പ്രത്യക്ഷപ്പെടുന്ന അഹന്തയുടെ ഉദാത്തീകരണമത്രേ അതു്.

പിന്നെയും, ഈ അഹന്ത വ്യക്തിത്വത്തിന്റെ മറെറാരു ഭാവത്തിലും — അദ്ധ്യാരോപണം, അതിദർപ്പം, ദംഭം എന്നീ സ്വഭാവങ്ങളിലും; ''ഞാൻ അതു ചെയ്തു, ഞാൻ വേദങ്ങളെല്ലാം അധീനമാക്കിയവനാണു്, ആ ശാസ്ത്രത്തിൽ ഞാൻ സാമർത്ഥ്യം നേടിയിട്ടുണ്ടു്'' എന്നിങ്ങനെ ഏതിലും മേന്മ ഭാവിക്ക, അതായതു് അഭിമാനം കൊള്ളുക എന്ന രീതിയിലും—കാണപ്പെടുന്നു. എന്തിലും മനുഷ്യൻ അഭിമാനം കൊള്ളാൻ തുടങ്ങുന്നു. ''ഞാൻ കർത്താവാണു്; എല്ലാററിന്റെയും ഉടമസ്ഥനാണു്'' എന്ന ഭാവം പുലർത്താനും അവൻ ആരംഭിക്കുന്നു. ഈ അഭിമാനത്തെ തകർക്കുക. ''ഞാൻ ആരുമല്ല; ഒന്നും ചെയ്യുന്നില്ല, എല്ലാ കാര്യ

വും ഈശ്വരനാണ് ചെയ്യുന്നത്. ഹരിയാകുന്നു കർത്താവ്. സകലതും ഈശ്വരൻെറ ശക്തിയാൽ നടക്കുന്നു. ഞാൻ വെറുമൊരു ഉപകരണം മാത്രം''. ''നിമിത്ത മാത്രം ഭവ സവ്യസാചിൻ!'' എന്നീ വാക്കുകൾകൊണ്ട് കർത്തൃത്വ ചിന്തയോ മമതയോ കൂടാതെ മനുഷ്യൻ പ്രവർത്തിക്കേണ്ടതെങ്ങനെ എന്ന് ഉത്കൃഷ്ടമത ഗ്രന്ഥമായ ഗീത കാണിച്ചുതരുന്നു. ''അതുകൊണ്ട് ഞാൻ കർത്താവല്ല, വെറുമൊരു ഉപകരണംമാത്രം, എല്ലാം അദ്ദേഹത്താൽ നടത്തപ്പെടുന്നു'' എന്ന ഭാവനയോടു കൂടി ഈശ്വരനു പരിപൂർണ്ണമായും ആത്മസമർപ്പണം ചെയ്തുകൊണ്ട് ഒരുവൻ കർമ്മങ്ങൾ അനുഷ്ഠിക്കണം. ഇതാണു കർമ്മയോഗം.

അങ്ങനെ, ജ്ഞാനയോഗം, അധ്യാസം അഥവാ അയഥാർത്ഥമായ അഭേദ കല്പനയായി വെളിവാകുന്ന അഹന്തയെ നീക്കുന്നു. ഭക്തിയോഗം പ്രേമവും രാഗവുമായി (അനുഭാവവും ആസക്തിയുമായി) അഹന്തയെ ശുദ്ധീകരിച്ച് ഉയർത്തുന്നു. കർമ്മയോഗം അഭിമാനഭാവത്തിലുള്ള അഹന്തയെ നശിപ്പിക്കയും ചെയ്യുന്നു. രാജയോഗം ചെയ്യുന്നതെന്താണ്? അഹന്തയുടെ ഈ നാനാപ്രകാരത്തിലുള്ള പ്രകടനങ്ങൾക്കു മുഖ്യ ഹേതുവായ മനസ്സിനെ നിരോധിക്കുകയാണ് അതു ചെയ്യുന്നത്. മനസ്സിൻെറ ഉപരിതലത്തിൽ പ്രത്യക്ഷപ്പെടുന്നതെന്ത്? നിർല്ലീന സംസ്കാരങ്ങൾ നിറഞ്ഞതാണ് ഉപബോധ മനസ്സ്. അവിടെ നിങ്ങൾക്കു കടക്കാൻ പററുകയില്ല. ഉപരിതലത്തിൽ താനേ പ്രത്യക്ഷപ്പെടുന്ന മനസ്സിൻെറ പ്രധാന ഭാവം എന്താണ്? ബോധ മനസ്സ്, വൃത്തി, സങ്കല്പം, മനനം ഇവയാണ്. ധാരണാരൂപത്തിൽ ഉള്ളിൽ ലയിച്ചു കിടക്കുന്ന സൂക്ഷ്മ വാസന ആശയമായി രൂപംകൊള്ളുന്നു. ആശയം അങ്കുരിക്കുന്ന അതേനിമിഷംതന്നെ അതിനെ അറുത്തുതള്ളുക. ഉടനടി അതിനെ തകർക്കുക, നിശ്ശേഷം ഇല്ലായ്മ ചെയ്യുക. ''യോഗശ്ചിത്തവൃത്തിനിരോധഃ''. മനോവൃത്തികളുടെ നശീകരണമാണു യോഗം. മനസ്സിൽ ഉദിച്ചുയരുന്ന എല്ലാ വൃത്തികളെയും സമ്പൂർണ്ണമായി നാമാവശേഷമാക്കുക. ഗാഢ

ധ്യാനം, അതായതു് പൂർണ്ണമായ ഏകാഗ്രത, കൊണ്ടു് അതു സാധിക്കപ്പെടുന്നു, ധാരാളം വൃത്തികൾ മനസ്സിൽ നാമ്പെടുത്തു കൊണ്ടേയിരിക്കും. അവ കുറയ്ക്കുക. വാസനകളുടെ മണ്ഡലം ചുരുക്കുക. അതിനുശേഷം അവയെ ഏകവൃത്തിയാക്കിമാററുക. അവസാനം ആ വൃത്തിയും പോകണം അദ്ധ്യാസം, മമത, ബന്ധം, അഭിമാനം മുതലായ പലേ രൂപത്തിലുള്ള അഹന്തയുടെ പ്രകടനത്തിനു പശ്ചാത്തലമായിബ്ഭവിക്കുന്ന മനസ്സിനെ ഉന്മൂലനനാശം ചെയ്യുന്ന സാങ്കേതികവിദ്യയാണു രാജയോഗം. മനസ്സ് നശിക്കുമ്പോൾ അഹന്തയും പമ്പ കടക്കും. അതാണു രാജയോഗം. ആസനം, പ്രാണായാമം തുടങ്ങിയവ ഏകാഗ്രതയ്ക്കും ധ്യാനത്തിനും വേണ്ടിയുള്ള ഒരുക്കങ്ങൾ മാത്രമാകുന്നു.

ഈ സംഗതികളെല്ലാം ഏതു പരമാർത്ഥ സത്യത്തെ തുറന്നു കാട്ടുന്നു ? അഹന്തയാണു മനുഷ്യൻെറ വലിയ വൈരി. എണ്ണമററ അഭിരുചികളോടു കൂടിയ ബുദ്ധിയാണു് മനുഷ്യൻെറ ഉഗ്രശത്രു. അജ്ഞതയിലേക്കും സംസാരത്തിലേക്കും മനുഷ്യനെ വലിച്ചു താഴ്ത്തുന്നതു് അഹങ്കാരത്തിൻെറ നാനാവികാരങ്ങളല്ലാതെ മറെറാന്നുമല്ല. എല്ലാ യോഗശാഖകളും അഹങ്കാര നിർമ്മാർജ്ജനമെന്നഅന്ത്യലക്ഷ്യത്തിനായി മാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണു്. സത്സംഗം കൊണ്ടു് അഹങ്കാരത്തെ നിർമ്മാർജ്ജനം ചെയ്യാം—ആ പ്രക്രിയയുടെ പ്രാധാന്യം സാധകൻ ഗ്രഹിച്ചിരിക്കണമെന്നേയുള്ളു. ഉന്നതവ്യക്തി പ്രഭാവത്തിൻെറ സ്വാധീനംകൊണ്ടു് അഹങ്കാരനാശമെന്ന ഈ മുഖ്യപ്രക്രിയ സ്വയം പ്രാവർത്തികമാകത്തക്ക ഒരു അദ്ഭുത സാങ്കേതികവിദ്യയാണു സത്സംഗം. യോഗമെന്നാൽ അഹന്തയുടെ എല്ലാരൂപത്തിലുമുള്ള ഉന്മൂലനശീകരണമത്രെ. ഒരു ഋഷിയെ ജിജ്ഞാസു ഈ അറിവോടുകൂടിയാണു സമീപിക്കുന്നതെങ്കിൽ, അയാൾ എങ്ങനെ പെരുമാറും? സ്വന്തം അഹന്ത സ്വയം മുന്നിട്ടു നില്ക്കാതിരിക്കാൻ അവൻ എപ്പോഴും വളരെ കരുതലോടുകൂടിയിരിക്കണം. തൻെറ

അഹന്തയ്ക്കു് ഒരു കോട്ടവും തട്ടാൻ സമ്മതിക്കാതെ, അതിനോടു പററിപ്പിടിച്ചു് അതിൽ തൂങ്ങിക്കിടന്നു കൊണ്ടു് ഗുരുവിനെ സമീപിക്കുകയെന്ന അബദ്ധം അവൻ ഒരിക്കലും ചെയ്യുകയില്ല.

## ഒരു ദൃഷ്ടാന്തകഥ

ഒരു രാജസഭയിൽ മുന്നൂററുപത്തഞ്ചു ദിവസവും കഥ പറയുന്ന ഒരാളിന്റെ—ഒരു കഥാവാചകന്റെ—ഒരു കഥയുണ്ടു്. സംസാരബന്ധത്തിൽനിന്നും മുക്തനാകാൻ അവിടത്തെ രാജാവിനു് ആഗ്രഹം തോന്നി. "എന്നെ സംസാരത്തിൽനിന്നും മോചിപ്പിക്കാൻ അവനു (കഥാവാചകനു)കഴിയണം. എനിക്കു്ഒരുമനഃസമാധാനവും ഇല്ല. പക്ഷേ, മുക്തിക്കുള്ള വഴി ഉപദേശിക്കാൻ അയാൾക്കു കഴിഞ്ഞേക്കാം." എന്നു് അദ്ദേഹം തന്നത്താൻ പറഞ്ഞു. അടുത്തദിവസം കഥാവാചകനോടു് അദ്ദേഹം അരുളിച്ചെയ്തു: "ഈ സംസാരബന്ധത്തിൽനിന്നും മുക്തനാകാനുള്ള രഹസ്യവിദ്യ എനിക്കു് ഉപദേശിച്ചുതരൂ." കഥാവാചകൻ ഇതു കേട്ടു പേടിച്ചു വിറച്ചു. അയാൾ ധർമ്മസങ്കടത്തിലായി. എന്തു ചെയ്യണമെന്നു് അയാൾക്കറിഞ്ഞുകൂടായിരുന്നു. "നിങ്ങൾ സംസാരത്തിൽനിന്നും എന്നെ മോചിപ്പിക്കുന്നില്ലെങ്കിൽ, നിങ്ങളുടെ ജോലി പോകും. അതോടൊത്തു നിങ്ങളുടെ ശിരസ്സും" എന്നും രാജാവു കല്പിച്ചു. കഥാവാചകൻ വിഷണ്ണനായി വീട്ടിലെത്തി. ഒരു ബുദ്ധിമതിയായ മകൾ അയാൾക്കുണ്ടായിരുന്നു. പക്ഷേ, അവൾ മുജ്ജന്മത്തിൽ ഒരു യോഗഭ്രഷ്ടയായിരുന്നിരിക്കണം. "അച്ഛനു് ഇന്നിത്ര വാട്ടം എന്താണു്?" എന്നു് അവൾ അയാളോടു ചോദിച്ചു. "എന്റെ കുഞ്ഞേ, എന്റെ അന്ത്യമടുത്തു. അസാധ്യമായതു ചെയ്യാൻ രാജാവു് എന്നോടു് ആജ്ഞാപിച്ചിരിക്കുന്നു. അദ്ദേഹത്തെ സംസാരത്തിൽനിന്നും മോചിപ്പിക്കാൻ ഉതകുന്ന വിദ്യ പറഞ്ഞുകൊടുക്കണംപോലും. എനിക്കെന്തറിയാം, ആ

വിദ്യ എനിക്കതന്നെ അറിഞ്ഞുകൂട. കാലക്ഷേപത്തിനു വേണ്ടി കഥ പറയുന്നു എന്നു മാത്രം. സംസാരത്തിൽനിന്നും മുക്തി ലഭിക്കാനുള്ള വിദ്യ ഞാൻ നൽകാത്തപക്ഷം രാജാവു് എൻെറ തല വീഴ്ത്തും'' എന്നു് അയാഠം മറുപടി നൽകി. അപ്പോഠം ആ പെൺകുട്ടി പറഞ്ഞു: ''വിഷമിക്കാതിരിക്കുക. അങ്ങു പോയി രാജാവിനോടു പറയുക നാളെ മറുപടി പറയാമെന്നു്.'' അയാഠം അതു സമ്മതിച്ചു. എന്തെന്നാൽ, മരിക്കാൻപോകുന്ന മനുഷ്യൻ അവൻെറ ജീവൻ രക്ഷിക്കാൻ ഒരു കച്ചിത്തുരുമ്പിലും കയറി പിടിക്കുമല്ലോ. ''അച്ഛൻ നാളെ പോകുമ്പോഠം, എന്നെക്കൂടി കൊട്ടാരത്തിലേക്കു കൊണ്ടുപോകണം'' എട്ടോ പത്തോ വയസ്സു മാത്രം പ്രായമുള്ള ആ പെൺകുട്ടി പറഞ്ഞു.

അടുത്തദിവസം അയാഠം ആ പെൺകുട്ടിയുമായി കൊട്ടാരത്തിലെത്തി. പതിവുപോലെ കഥ തുടങ്ങാൻ അവഠം അച്ഛനോടു് ആവശ്യപ്പെട്ടു. കഷ്ടിച്ചു് ഒരു പതിനഞ്ചു മിനിട്ടു് അയാളുടെ കഥാപ്രവചനം നടന്നു കാണും. പെട്ടെന്നു വലിയ ഒരു നിലവിളിയാൽ ഡർബാർ ഹാളിലെ നിശ്ശബ്ദത ഭഞ്ജിക്കപ്പെട്ടു. ആരാണു കരയുന്നതെന്നു് അദ്ഭുതത്തോടുകൂടി എല്ലാവരും ചുററുപാടും നോക്കി. അത്യുച്ചത്തിൽ ആ പെൺകുട്ടി കരയുന്ന ശബ്ദമായിരുന്നു അവർ കേട്ടതു്. ''ദയവുചെയ്തു് എന്നെ വിടുവിക്കുക, എന്നെ വിടുവിക്കുക'' എന്നു് അവഠം കരഞ്ഞപേക്ഷിച്ചു. ഒരുതൂണോടു സ്വയം മുറുകെകെട്ടിപ്പിടിച്ചു കൊണ്ടായിരുന്നു അവഠം ഈ നിലവിളിച്ചതെല്ലാം. എല്ലാ ആളുകളും തൂണിൽനിന്നും അവളെ പിടിച്ചുമാററുവാൻ ശ്രമിച്ചുനോക്കി. എന്നാൽ സാധിച്ചില്ല. അവഠം തൂണിൽ മുറുകെ കെട്ടിപ്പിടിച്ച നിലയിൽത്തന്നെ ''എന്നെ വിടുവിക്കുക, എന്നെ വിടുവിക്കുക'' എന്നു വീണ്ടും വീണ്ടും പറഞ്ഞു കരഞ്ഞുകൊണ്ടിരുന്നു. അതിൽ കോപാവിഷ്ടനായ രാജാവു് ചോദിച്ചു: ''എന്തൊരു കഥയില്ലാത്ത പെണ്ണാണു നീ. ഇതിൻെറ അർത്ഥമെന്തു്? നീ തന്നെത്താനെ തൂണിൽ കയറികെട്ടിപ്പിടിച്ചുകൊണ്ടല്ലേ ഞങ്ങളോടു

വിട്ടുവിക്കുവാൻ പറയുന്നതു്?'' ഉടനടി ആ പെൺകുട്ടി പൊട്ടിച്ചിരിച്ചു. ''നീ എന്താണു ചിരിക്കുന്നതു്?'' രാജാവു ചോദിച്ചു. ''അച്ഛനോടു് അങ്ങു് ആവശ്യപ്പെട്ടതും ഇതേ കാര്യംതന്നെയാണു്. അതുകൊണ്ടാണു ഞാൻ ചിരിച്ചുപോയതു്. അങ്ങു് അങ്ങയുടെ കൊട്ടാരത്തെ മുറുകെപ്പിടിച്ചിരിക്കുന്നു. അതിനോടും അങ്ങയുടെ വസ്തുവകകളോടും പദവിയോടും അങ്ങു സ്വയം ദൃഢമായി ബന്ധിച്ചിരിക്കുന്നു. അതേസമയം അങ്ങു താനേ പററിപ്പിടിച്ചിരിക്കുന്ന അവയിൽനിന്നും അങ്ങയെ വിട്ടുവിക്കാൻ അദ്ദേഹത്തോടു് ആവശ്യപ്പെടുകയും ചെയ്യുന്നു'' എന്നു് അവൾ മറുപടി നൽകി. ആ പെൺകുട്ടിയുടെ മറുപടികൊണ്ടു് രാജാവു തൃപ്തനായി. അദ്ദേഹംഒരു പാഠംപഠിച്ചു. അന്യനാൽ ഒരുവൻ മുക്തനാക്കപ്പെടുന്നില്ല, സ്വയംമോചിക്ക തന്നെ വേണം.

## അഹന്ത തള്ളപ്പെട്ടാലേ സത്സങ്ഗം ഫലമാകൂ

പററിപ്പിടിച്ചിരിക്കുന്നതിനെ എന്തും നിങ്ങൾ വിടേണ്ടിയിരിക്കുന്നു. ഒരു സാധകൻ സ്വന്തം നീചപ്രകൃതിയെ, പഴയ അപരിഷ്കൃതസ്വഭാവത്തെ സ്വയം സന്ത്യജിക്കണം. അതു് അവനെത്തന്നെ ആശ്രയിച്ചിരിക്കുന്ന കാര്യമാണു്. ആ പററിപ്പിടുത്തം അയാൾ എപ്പോൾ വിട്ടുകളയുന്നുവോ, അപ്പോൾ അയാളുടെ സത്സങ്ഗം ഫലവത്താകുന്നു. ആ ഹൃദയത്തിൽ ഗുരുഭക്തി അങ്കുരിക്കുന്നു. അതുവരെ അവിടെ ഗുരുഭക്തി ഭവിക്കയില്ല. എന്തെന്നാൽ അയാൾ തൻെറ സ്വാർത്ഥതയിൽ മുഴുകിയാണു് ഇരിക്കുന്നതു്. സ്വന്തം നിസ്സാരാശയങ്ങൾക്കും താൻ വിലമതിക്കുന്ന നിസ്സാരതത്വാഭാസങ്ങൾക്കും അയാൾ വിധേയനായിരിക്കുന്നു. യഥാർത്ഥത്തിൽ അതിലൊന്നും ഒരു തത്വദീക്ഷയുമില്ല. അവിടെ 'നിങ്ങളുടെ സ്വന്തം', 'എൻെറ സ്വന്തം' എന്ന ഭാവമൊന്നും അരുതു്; ഗുരുവിൻെറ അഭിപ്രായമെന്തോ അതായിരിക്കണം നിങ്ങളുടെയും അഭിപ്രായം. ബൈബിൾഭാഷയിൽ പറഞ്ഞാൽ, ''നീ നിൻെറ മന

ഞ്ഞൊഴിച്ചേടുക്കുക. അതു ഞാൻ നിറച്ചുതരാം.'' ഇപ്പറഞ്ഞതിൻെറ മൂലാർത്ഥം ഇതത്രേ. മനസ്സിനെ സ്വയം ശോധന ചെയ്തു പരിശുദ്ധമാക്കുക. പരിശുദ്ധമായ ഹൃദയത്തെ ഭഗവാൻ പൂർണ്ണമാക്കിക്കൊള്ളും. അഹന്തയെ അതിൻെറ എല്ലാരൂപത്തിലും ഭാവത്തിലും സന്ത്യജിക്കുക എല്ലാ രൂപത്തിലും ഭാവത്തിലും എന്നുവച്ചാൽ എന്തു്? നിങ്ങൾക്കു പുരാണപ്രസിദ്ധമായ വിവരണമുണ്ടല്ലോ ഇതിനു്. കാമം, ക്രോധം, ലോഭം, മോഹം, മദം, മത്സരം എന്നിങ്ങനെ. ഇവയെല്ലാം അഹന്തയ്ക്കു ചുററും കൂടുന്നു. ഇവ ആരക്കാലുകളും അഹന്ത ചക്രനാഭിയുമത്രേ. അതുകൊണ്ടു്, ഒന്നാമതായി, നിങ്ങൾ നിങ്ങളുടെ നീചവാസനകളോടുള്ള പററുപാടു് ഉപേക്ഷിക്കേണ്ടതുണ്ടു്. നിങ്ങൾ പറയുന്നു ''എൻെറ അറിവു്'' എന്നു്. നിങ്ങളുടെ അറിവു് തെററായ അറിവാണു്. എന്തെന്നാൽ ഒരു ജിജ്ഞാസു ശരിയായി അറിഞ്ഞിരുന്നെങ്കിൽ, അയാൾ ഒരു മഹാത്മാവാകുമായിരുന്നു. എല്ലാ അറിവും ഗുരുവിനു സമർപ്പിച്ചു നാം സ്വയം മനസ്സു ശൂന്യമാക്കണം. എന്നിട്ടു പറയുക, ''എനിക്കു് ആവശ്യമെന്നു് അങ്ങേയ്ക്കു തോന്നുന്ന അറിവു് എനിക്കു നൽകിയാലും'' എന്നു്. ഓരോ മനുഷ്യനും അവനവൻെറ സ്വന്തമായി ചില ആശയങ്ങളുണ്ടു്. ശരിയായ ബോധം ഗുരുവിൽനിന്നേ വരൂ. നമ്മുടെ മിഥ്യാബോധം നമ്മുടെ തെററായ കാഴ്ചപ്പാടു മാററണം, എത്രകാലം മിഥ്യാബോധവും മിഥ്യാദർശനവും മനസ്സിൽ നിലനിൽക്കുന്നോ അത്രകാലം സത്യദർനത്തിനും സത്യബോധത്തിനും അതിലേക്കു കടക്കാൻ മാർഗ്ഗമില്ല, ഇരിക്കാൻ ഇഷ്ടമില്ല. അതുകൊണ്ടാണു് അഭിജ്ഞർ പറയുന്നതു് ''സത്സങ്ഗത്വേ നിസ്സങ്ഗത്വം'' എന്നു്. നിങ്ങളുടെ മനസ്സിൽ എന്തുണ്ടോ അതിനോടുള്ളനിഃസംഗത്വം എന്നർത്ഥം. ഒരാൾക്കു തന്നെത്തന്നെ നിരാകരിക്കാൻ വളരെ പ്രയാസമാണു്. ധനം, ഭാര്യ, ലൗകികജീവിതം, വസ്തു, വീടു്, സമുദായം എന്നിതെല്ലാം വിടാം. എന്നാൽ തന്നെത്താൻ വെടിയുക അങ്ങേയററം പ്രയാസമത്രേ. സത്സങ്ഗത്തിൽനിന്നു സത്യാന്വേഷകനു

ഗുണം സിദ്ധിക്കണമെങ്കിൽ, അതു് അത്യന്താപേക്ഷിതമാണുതാനും. അവനു് ഒരു യഥാർത്ഥ ശിഷ്യനാകണമെങ്കിലും ഗുരുഭക്തി വളർത്തണമെങ്കിലും ഇതാവശ്യമത്രെ, നിങ്ങൾ സ്വയം പരിത്യക്തനാകുന്ന മാത്രയിൽ മാത്രമേ സത്സംഗം പ്രവർത്തിച്ചുതുടങ്ങൂ, സത്യവസ്തുവുമായി അടുക്കുവാൻ ആരംഭിക്കു. സത്യവസ്തുവുമായുള്ള സമ്പർക്കം തന്നെത്തന്നെ വെടിഞ്ഞവനേ ലഭിക്കൂ. എന്തുകൊണ്ടെന്നാൽ, ഇടുങ്ങിയ ദേഹാത്മബുദ്ധി, ഈ നിസ്സാര വ്യക്തിത്വഭാവന വെറും മിഥ്യയാണു്. അതിനെ സന്ത്യജിക്കുമ്പോൾമാത്രമേ സത്യബോധമുദിക്കൂ. അതോടുകൂടിഅവന്റെ സത്സംഗം തുടങ്ങുകയായി. അവനുമത്രമേ ഗുരുഭക്തിയും ഉണ്ടാകൂ,

ചുരുക്കത്തിൽ സത്സംഗത്തിന്റെ സാരാംശം ഇതത്രെ. ഒരുവന്റെ സ്വന്തം വ്യക്തിത്വത്തെ പരിത്യജിക്കുകയും അവന്റെ ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ടു് സദ്ഗുരുവും മഹാത്മാവുമായി പ്രത്യക്ഷപ്പെടുന്ന സത്യവസ്തുവുമായി സഖ്യം തുടങ്ങുകയുംചെയ്യൂ എന്നതാണു് സത്സംഗത്തിന്റെ സാരാംശം. മേൽപറഞ്ഞിട്ടുള്ളതുപോലെ, എല്ലാ പുണ്യാത്മാക്കളും ആ പരമാർത്ഥസത്യവസ്തുവിന്റെ മൂർത്തീഭാവങ്ങളത്രെ. അതിനാൽ, ദൈവികജീവിതം നയിക്കുന്ന ഒരുവനു് അവന്റെ സങ്കുചിതവ്യക്തിത്വം ബലികഴിക്കേണ്ടതുണ്ടു്. ആന്തരാഹന്തയുടെ, ഈ നിസ്സാരവ്യക്തിത്വത്തിന്റെ പരിത്യാഗമാണു സത്സംഗത്തിന്റെ വിജയരഹസ്യം. യുധിഷ്ഠിരനു് ആ ത്യാഗബുദ്ധി ഉണ്ടായിരുന്നു. രാധയ്ക്കും ഉണ്ടായിരുന്നു, ക്രിസ്തുശിഷ്യന്മാർക്കും അതുണ്ടായിരുന്നു. എന്നാൽ, അതില്ലാതിരിക്കുന്നവർ, ഈ അവതാരങ്ങളുമൊത്തു ജീവിച്ചിരുന്നാലും, യാതൊരു ഫലവും ഉണ്ടാകുകയില്ല. എന്തുകൊണ്ടെന്നാൽ. അവരുടെ സ്വന്ത സാങ്കുചിതവ്യക്തിത്വവുമായുള്ള കൂട്ടു വെടിയാത്തവരാണവർ.

## 16. സ്വാധ്യായം എന്തിന്?

"തത്ത്വമസി" (അതു നീയാകുന്നു) എന്നൊററ വാക്കിൽ പരമസത്യവസ്തുവെപ്പററി നന്നായി പറയപ്പെട്ടിരിക്കുമ്പോൾ, അറുതിയില്ലാതെ പ്രസംഗിക്കുകയും ആത്മീയ കാര്യങ്ങളെപ്പററി കേൾക്കുകയും സാധനയുടെ മൂലതത്വങ്ങളെപ്പററി എഴുതുകയും വായിക്കുകയും ചെയ്യേണ്ടതിൻെറ ആവശ്യം എവിടെ?

ലഘുവായ ഒററബ്രഹ്മസങ്കല്പയാണ് ഈ അണ്ഡകോടികളെ ഉളവാക്കിയതു്. സമയമാകുമ്പോൾ, കണ്ണടച്ചുതുറക്കുംമുമ്പ്, നിങ്ങൾ ആത്മാവിനെ സാക്ഷാത്കരിക്കുകയും മോക്ഷം നേടുകയുംചെയ്യും. നിങ്ങൾ ഒരിരുട്ടുമുറിയിൽ അകപ്പെട്ടുപോയാൽ, ഇരുട്ടിൽ തപ്പിത്തടയുകയും മിക്കവാറും അവസാനമില്ലാതെ വിളക്കിനുവേണ്ടിഅങ്ങുമിങ്ങും തെരയുകയും ചെയ്യുന്നു; പലതും തട്ടിമറിച്ചിടുന്നു; അങ്ങുമിങ്ങും തലയടിക്കയും ചെയ്യുന്നു. ഒടുവിൽ വിളക്കു നിങ്ങളുടെ കയ്യിൽ കിട്ടുന്നു. പിന്നെ, ഇരുട്ടിലെ ഈ തപ്പിത്തടയൽ വേണ്ട. പരിശോധനയും പരിശ്രമവും വേണ്ട. ക്ഷണത്തിൽ മുറിയിൽ വെളിച്ചമുണ്ടാകുന്നു. ആ തിരയലാണ് നീണ്ട സമയമെടുക്കുന്നതു്. സാധനയുടെ ഈ പ്രാരംഭസോപാനമാണ് കണക്കററ സമയം ചെലവഴിക്കുക.

### നിരന്തരപ്രകാശത്തിൻെറ ആവശ്യം

അപ്പോൾ, സത്യവസ്തു നിങ്ങളുടെ പിടിയിലായി എന്നു നിങ്ങൾക്കു തോന്നിയാൽത്തന്നെയും അതു നിങ്ങളുടെ അന്തഃസത്തയുടെ അഭേദ്യാംശമായിത്തീരുന്നതുവരെ, നിങ്ങൾ അതിൽത്തന്നെപരമാർത്ഥമായി ജീവിക്കുംവരെ, വളരെ കരുതലോടുകൂടി വർത്തിക്കേണ്ടിയിരിക്കുന്നു. ഒരിരുട്ടുകോണിനെ മാത്രം സത്യത്തിൻെറ പ്രകാശം പ്രശോഭി

പ്പിച്ചാൽ പോര: ആ പ്രകാശത്തിൽത്തന്നെ ജീവിക്കുവാൻ നിങ്ങൾക്കു സാധിക്കണം. ഒരു മുറിയിൽ നിങ്ങൾ വിളക്കു കൊളുത്തുമ്പോൾ ഇരുട്ടുമായുന്നു. എന്നാൽ നിങ്ങൾ വിളക്കുകെടുത്തിയാൽ, ഇരുട്ടുവീണ്ടും വരുന്നു. സൂര്യൻ ഉദിക്കുംവരെ, മുറിയെ പ്രകാശിപ്പിക്കാൻ ഒരു കത്തിച്ച വിളക്കിന്റെ ആവശ്യം എപ്പോഴും ഉണ്ട്. അതുപോലെ, നിങ്ങളുടെ ഹൃദയമാകുന്ന ഇരുട്ടു ഗുഹയിൽ കൊളുത്തിയ ഒരു വിളക്കുണ്ട്. അതു ഭക്തി അഥവാ ഈശ്വരന്റെ സർവ്വവ്യാപകത, സർവജ്ഞത, സർവ്വശക്തത ഇവയെപ്പററിയുള്ള ഒരു ചെറിയ ബോധം, ആകുന്നു. എല്ലാ വസ്തുക്കളും തെളിഞ്ഞു കാണാനും ഈ പ്രപഞ്ചത്തിന്റെയും ആത്മാവിന്റെയും ഈശ്വരന്റെയും പ്രകൃതി മനസ്സിലാക്കാനും വേണ്ട വെളിച്ചം അതു തരുന്നു. എന്നാൽ, നിങ്ങൾ ലക്ഷ്യം പ്രാപിച്ചുകഴിഞ്ഞു എന്നു തെററിദ്ധരിച്ച് ഈ വെളിച്ചം ഉപേക്ഷയാലോ സാധനയിലുള്ള മനഃപൂർവ്വൗദാസീന്യത്താലോ അണച്ചുകളയുകയാണെങ്കിൽ നിങ്ങൾ വീണ്ടും ഇരുളാൽ മൂടപ്പെടും. ആത്മാസാക്ഷാത്കാരമാകുന്ന സൂര്യൻ നിങ്ങളുടെ അന്തർഭാഗത്തു് ഉദിച്ചുയരുംവരെ, നിങ്ങൾ ആ ദീപം പ്രകാശമാനമാക്കിത്തന്നെ സൂക്ഷിക്കണം. ആ സൂര്യൻ ഉദിക്കുമ്പോൾ, വെളിച്ചം—വെളിച്ചം മാത്രമായിരിക്കും എവിടെയും. ഇരുള് എന്നെന്നേക്കുമായി മാഞ്ഞുകഴിയും. തന്റെ തനി പ്രകൃതിയുടെ ഭാഗമായിത്തിത്തീരും പ്രകാശം. ഇരുട്ടുനിങ്ങളോടടുക്കാൻ ധൈര്യപ്പെടുകയില്ല. മുമ്പു പ്രയത്നപ്പെട്ടുസാധിച്ചിരുന്ന സാധന ഇന്നു് സ്വാഭാവം അഥവാ ദ്വിതീയപ്രകൃതിയായിക്കഴിയുന്നു. ഭക്തി സാധകന്റെ സാധനയും മഹാത്മാവിന്റെ സ്വാഭാവവുമാകുന്നു. അതുപോലെതന്നെയാണു് ധർമ്മനിഷ്ഠയും. അതുകൊണ്ടു് ഒരിക്കലും ഇവ ഉപേക്ഷിക്കപ്പെടാറില്ല. സാധകൻ, അവന്റെ സാധനയുടെ അവശ്യഭാഗം എന്ന നിലയിൽ, ഈശ്വരന്റെ ദിവ്യലീലകളെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നു. ഈശ്വരന്റെ

ചീലകാം കേൾക്കാൻ സ്വാഭാവികമായും പ്രിയമുള്ള ആളായതുകൊണ്ട്, സിദ്ധൻ വലിയ സന്തോഷത്തോടെ അവ ശ്രദ്ധിക്കുന്നു.

**ലക്ഷ്യത്തിൽ തീകച്ചും സജീവമായി മനസ്സുവയ്ക്കാൻ**

**വേദപാരയണം പതിവാക്കുക.**

ഒരുനിമിഷനേരത്തേക്കെങ്കിലും സാധകൻ അവന്റെ ജാഗ്രതയ്ക്ക് അയവു വരുത്തുകയും ഒരു ആത്മീയ (ധാർമ്മിക) മയക്കത്തിൽ പതിക്കയും ചെയ്കയാണെങ്കിൽനീചവാസന താനേ ആധിപത്യം സ്ഥാപിക്കുകയും അചിരേണ അവന്റെ ഉത്കൃഷ്ടഭാവം നീചഭാവത്തിനുവഴിമാറിക്കൊടുക്കുകയും ചെയ്യുന്നു. ആ സമയം അവൻ ഇന്ദ്രിയവിഷയങ്ങളുമായി ബന്ധപ്പെട്ടാൽ, അവന്റെ ആത്മീയ ജീവിതം അധഃപതനോന്മുഖമാകുന്നു. അതു കൊണ്ട്, ആത്മീയബോധവും നിരന്തരമായ ജാഗ്രുകതയും അവശ്യമായും ഈ ഘട്ടത്തിൽ പുലർത്തേണ്ടതാണ്.

ഇതു സാധിക്കുന്നതിനുള്ള വഴികളിലൊന്ന് സ്വാധ്യായം അതായതു് വേദാഭ്യാസമാകുന്നു. പൂർണ്ണമായ ലക്ഷ്യബോധത്തിൽ മനസ്സുറപ്പിക്കാനുള്ള ശക്തിയേറിയ മാർഗ്ഗങ്ങളിലൊന്നു വേദങ്ങളും മഹാത്മാക്കളുടെ ചരിത്രങ്ങളും ദിവസവും പാരായണം ചെയ്യുക എന്നതത്രെ. എന്തെന്നാൽ, മഹാത്മാക്കളുടെ ചരിതങ്ങളും ആദ്ധ്യാത്മിക ഗ്രന്ഥങ്ങളും നിങ്ങൾ വായിക്കുമ്പോൾ പ്രബലങ്ങളും വ്യക്തങ്ങളുമായ ആശയങ്ങളുടെ ഒരു വ്യൂഹം നിങ്ങളുടെ ഉള്ളിലേയ്ക്കു പാഞ്ഞുകയറുകയും ഉടനടി നിങ്ങളുടെ മനഃശാന്തി മൂർച്ചപ്പെടുകയും ചെയ്യുന്നു. അവ മനുഷ്യനു പ്രചോദനം നല്കുകയും അവനെ ഉയർത്തുകയും അവന്റെ ദൈനംദിനജീവിതത്തിലെ നീചവാസനകളെ ജയിക്കുവാൻ ശക്തനാക്കുകയുംചെയ്യുന്നു. അതുകൊണ്ട്, സാധകൻ അവന്റെ ജീവിതകാലത്തു് ഒററദിവസവും സ്വാധ്യായം വെടിയരുതു്.

## എന്നേയ്ക്കും വിദ്യാർത്ഥിയായിരിക്ക

ആത്മാർത്ഥതയുള്ള സാധകൻ, അദ്ധ്യാത്മശ്രേണിയിൽ എവിടെത്തന്നെ സ്ഥിതിചെയ്യുന്നവനായിരുന്നാലും വിദ്വാന്മാരാൽ പ്രതിപാദിതമായ വിശുദ്ധതത്വങ്ങൾ അടങ്ങുന്ന വേദങ്ങളുടെ അഭ്യാസവും ഈശ്വരൻെറ ലീലകളുടെ ശ്രവണവും ഒരിക്കലും തള്ളിക്കളയാൻ പാടില്ല. ഒരു ആജന്മ ബ്രഹ്മർഷിയും പരിവ്രാജകനുമായ ശ്രീ ശുകദേവനെക്കാൾ കൂടുതൽ പുരോഗമിച്ചുവോ നിങ്ങൾ? സൂതനാൽ ആഖ്യാതമായ ശ്രീമദ്ഭാഗവതം ശ്രവണംചെയ്യുവാൻ നൈമിശാരണ്യത്തിൽ സമ്മേളിച്ച മഹർഷിമാരെക്കാൾ നിങ്ങൾ ഉയർന്നുവോ? ഈ മഹർഷിമാരുടെ ഉത്തമദൃഷ്ടാന്തം നിങ്ങൾക്കു പാഠമായിരിക്കട്ടെ! എന്നെന്നേക്കും ഒരു സാധകനായിരിക്കുക. അധ്യാത്മജ്ഞാനത്തിനു ദാഹിക്കുന്ന ഒരു സാധകനായി എന്നും സ്ഥിതിചെയ്യുക. എന്നേയ്ക്കും ഒരു വിദ്യാർത്ഥിയായിരിക്കുക. ആവശ്യത്തിനെല്ലാം പഠിച്ചുകഴിഞ്ഞുവെന്നും ഇനിയൊന്നും പഠിക്കാനില്ലെന്നും തോന്നുന്നവനാരോ അവൻ മാത്രമാണ് യഥാർത്ഥ വൃദ്ധൻ ഈശ്വരലീലാകഥകളോ ആധ്യാത്മികപ്രഭാഷണങ്ങളോ ശ്രവിക്കാൻ അദമ്യമായ ഔത്സുക്യം തോന്നാത്ത മനുഷ്യൻ ജീവന്മൃതനത്രെ. അനാദികാലംമുതല്ക്കേ ലക്ഷക്കണക്കിനു മഹാത്മാക്കളും ഋഷികളും തത്വദർശികളും എത്ര സ്തുതിച്ചിട്ടും വ്യാഖ്യാനിച്ചിട്ടും അറുതികാണാത്ത ആ പരമസത്യത്തെ കൂടുതൽ ശക്തിയോടെ സാക്ഷാത്കരിക്കുവാനും കൂടുതൽ പ്രായോഗികമാക്കാനും അധികം പഠിക്കാനും ഉള്ള ഒടുങ്ങാത്ത ഉൽസാഹവും യുവസഹജമായ ആവേശവും നിങ്ങളിൽ നിലനിർത്തുന്നതുകൊണ്ട് വാർദ്ധക്യത്തെയും മരണത്തെപ്പോലും മാററിനിർത്താൻ നിങ്ങൾക്കു കഴിയും.

## സ്വാധ്യായം സ്വധർമ്മഭ്രംശത്തെ തടയുന്നു

കൂടാതെ, ഭൗതികവസ്തുക്കളുടെ സ്വാധീനശക്തിവലയത്തിൽ നിങ്ങൾ അകപ്പെട്ടിരിക്കയാണെന്നു മറക്കാതിരിക്കുക. നിങ്ങൾ ഒററദിവസമെങ്കിലും അയഞ്ഞുകൊടുത്താൽ, നിങ്ങളെ വലയംചെയ്യുന്ന ദുർവാസനകൾ അവസരം കണ്ട് കടന്നുകൂടുകയും എല്ലാം നശിപ്പിക്കുകയും ചെയ്യും. കോണിപ്പടിമുകളിൽനിന്നു താഴേക്കിടുന്ന പന്ത് തറയിലെത്താൻ ഒരു നിമിഷത്തിൻെറ ഒരംശംപോലും വേണ്ടിവരുന്നില്ല. അതേസമയം അതു മേൽപ്പോട്ടുരുട്ടിക്കേററാൻ വളരെയേറെ സമയമെടുക്കും. അശ്രദ്ധമായ ഒററനിമിഷം വളരെക്കൂടുതൽ നഷ്ടമുണ്ടാക്കും. ആയുസ്സ് അല്പംമാത്രം. കാലമോ, പാഞ്ഞുകൊണ്ടിരിക്കുന്നു; ചെകുത്താൻ, അഥവാ മായ, അഥവാ മലിനചിത്തം എന്ന ഭയങ്കരശത്രുവോടുള്ള പോരിൽ വളരെ പ്രയത്നപ്പെട്ടു നിങ്ങൾ നേടിക്കഴിഞ്ഞ ഒരിഞ്ചുസ്ഥലത്തിൻെറ നഷ്ടം പോലും സഹിക്കാൻ നിങ്ങൾക്കു സാധ്യമല്ല.

## രണ്ടു രക്ഷാമാർഗ്ഗങ്ങൾ — സത്സങ്ഗവും സ്വാധ്യായവും

നിങ്ങളുടെ ജോലിയോടൊപ്പം, ജപം, ധ്യാനം, വേദാധ്യയനം, സദ്വിചാരം, സദ്വ്യവഹാരം ഇവ നടത്തണം. മനസ്സാകുന്ന മർക്കടത്തിന് ഒററനിമിഷംപോലും ഇളവു കൊടുക്കരുത്. ഇവിടെയാണ് സത്സങ്ഗവും ആത്മീയസാഹിത്യവും നിങ്ങളുടെ രക്ഷയ്ക്കെത്തുന്നത്. അവ നിങ്ങളുടെ രക്ഷകരാണ്. നിങ്ങളുടെ മനസ്സിൻെറ പടിവാതിലിൽ വേദങ്ങൾ എത്രയേറെ ഉത്കൃഷ്ടചിന്തകൾ ആനയിക്കുന്നു! വേദങ്ങളുടെ ഓരോപുറവും ശ്രദ്ധവച്ചു പഠി

ക്കുക. നിങ്ങളുടെ ജീവിതവുമായി നേരിട്ട ബന്ധമുണ്ടെന്നു ബോധപ്പെടുന്ന വാചകങ്ങൾക്ക് അടിവരയിടുക. അവയെപ്പററി ഒഴിവുസമയങ്ങളിൽ ചിന്തിക്കുക. പലേവിഘ്നങ്ങളും തരണംചെയ്യുവാനും പലേ കുണ്ടും കുഴികളും ചാടിക്കടക്കുവാനും നിങ്ങൾ പ്രാപ്തനാണെന്നു നിങ്ങൾക്ക അപ്പോൾ കാണാം. വീണ്ടുംവീണ്ടും ഈ ഭാഗങ്ങൾ വായിക്കുവാൻ നിങ്ങളുടെ മനസ്സ് മടിക്കുന്നുവോ? എങ്കിൽ, അതു നിങ്ങളെ ഉറക്കത്തിൽ കുടുക്കുവാനുള്ള മായയുടെ സുശക്തായുധമാണ്. സൂക്ഷിക്കുക. ഒരേതരം ആഹാരം വീണ്ടുംവീണ്ടും നിങ്ങൾ ഭക്ഷിക്കുന്നില്ലേയോ? അതുപോലെ, ഒരേ ആധ്യാത്മികവാചകങ്ങൾതന്നെ നിങ്ങളുടെ മനസ്സിൻെറ മുഖപ്പലകയിന്മേൽ മങ്ങാതെ മുദ്രിതമാകുംവരെ, അവ നിങ്ങളുടെ അന്തഃപ്രകൃതിയുടെ ഒരവിഭാജ്യഘടകമായി മാറുന്നതുവരെ നിങ്ങൾക്ക മേൽക്കുമേൽ വായിക്കേണ്ടതായിവരും.

## ഉരുവിടൽ ആന്തരശക്തി വർദ്ധിപ്പിക്കുന്നു

അപ്പോൾ, നിരോധസംസ്ക്കാരങ്ങളുടെ ഒരു കോട്ട നിങ്ങളിൽ നിർമ്മിക്കപ്പെടും. ഉരുവിടൽ ശക്തി നല്കുന്നു. നിങ്ങളുടെ ഹൃദയത്തിൻെറയും മനസിൻെറയും ഏററവും അകത്തെ അറകളിൽ ആശയങ്ങളെ തള്ളിക്കയററുന്നു. അപ്പോൾ നിങ്ങളുടെ ഉപബോധമനസിലേയ്ക്കു് ആശയങ്ങൾ ഊറിയിറങ്ങും; അവിടെ പതിയിരിക്കുന്ന ദുശ്ചിന്തകളെ ചുട്ടുനശിപ്പിക്കുന്നു. എന്നാലും നിങ്ങളിൽ എന്തെല്ലാം അദ്ഭുതങ്ങൾ നടന്നുകഴിഞ്ഞുവെന്നു് നിങ്ങൾ അറിഞ്ഞെന്നുപോലും വരികയില്ല. ഒരേ അധ്യാത്മപാഠം ആവർത്തിച്ചു പഠിക്കുന്നതിൻെറ സത്ഫലം അതാകുന്നു. അതുകൊണ്ടാണു നമ്മുടെ പൂർവ്വികന്മാർ ഭക്തിയോടും വിശ്വാസത്തോടും കൂടി ഗീതയോ, രാമായ

-ണമോ, ഭാഗവതമോ പോലുള്ള ഗ്രന്ഥങ്ങൾ അനുക്രമം അനുദിനം ശിഷ്ടാചാരക്രമത്തിനു വായിക്കാൻ നമ്മെ നിർബ്ബന്ധിച്ചിരുന്നത്. നിങ്ങളുടെ ആന്തരികശക്തിയെ അവ വർദ്ധിപ്പിക്കും. നിങ്ങളുടെ ഇച്ഛാശക്തി പുഷ്ടിപ്പെടും. അങ്ങനെ നിങ്ങളുടെ അന്തഃപ്രകൃതിയാകെ ദൈവികപ്രകൃതിയായി രൂപാന്തരപ്പെടുമ്പോൾ, ധ്യാനത്തിനുള്ള ഓരോരു ശ്രമം നിർവ്വികല്പസമാധിയിലേക്കും ബോധാതീതാവസ്ഥയിലേക്കും നിങ്ങളെ നയിക്കും. പിന്നീട്, കണ്ണടച്ചുതുറക്കുംമുമ്പ് നിങ്ങൾ ഈശ്വരനെ സാക്ഷാത്കരിക്കും.

